# ശ്രീരാമകൃഷ്ണദേവൻ




ശ്രീവിവേകാനന്ദസ്വാമികൾ

# ശ്രീരാമകൃഷ്ണദേവൻ.

ശ്രീമത് വിവേകാനന്ദസ്വാമികളുടെ പ്രസംഗങ്ങൾ,
പ്രഭാഷണങ്ങൾ, ലേഖനങ്ങൾ മുതലായ
വകളിൽ നിന്നും ശേഖരിച്ചത്.




സമ്പാദകൻ:
സ്വാമി ശൈലജാനന്ദൻ,
'പ്രബുദ്ധകേരളം' ആഫീസ്,
ആലപ്പുഴ.

ഒന്നാംപതിപ്പ്] 22—7—1110. / 6—3—1935. [പ്രതികൾ ൧൦൦൦.

കമലാലയപ്രസ്സ്,—തിരുവനന്തപുരം.

[വില അണ ൧൦.

# അവതാരിക.

ആനന്ദമയിയായ ലോകജനനി! ഏതൊരു മഹാപുരുഷൻ അവിടുത്തെ വാത്സല്യസർവ്വസ്വമായിരുന്നോ, അഥവാ ഏതൊരു മഹാപുരുഷൻെറ സർവ്വസ്വവും അവിടുന്നുതന്നെയായിരുന്നുവോ, ആ ദേവദേവൻെറ ഐഹിക ലീലാശകലങ്ങളെയാണ് ഞങ്ങൾ കേരളീയമഹാജന സമക്ഷം അവതരിപ്പിക്കുന്നത്!

ഭൗതികവിജ്ഞാനശാസ്ത്രത്തിൻെറ ചണ്ഡാതപജ്വാലയിൽ പെട്ട് തൃഷാപരവശങ്ങളായിത്തീർന്ന മനുഷ്യഹൃദയങ്ങളിൽ അമൃതവൃഷ്ടി ചൊരിയുന്നതിനാണ് ആ അഭിനവപയോവാഹം ഉദയംചെയ്തത്. ആ സുശീതളവൃഷ്ടിയേററ് സനാതനധർമ്മത്തിൻെറ ആശാലതിക തളിർക്കയും കുസുമിക്കയും ഫലിക്കയും ചെയ്തു! ലോകം ഒരു നവീനചൈതന്യത്തിലാറാടി! പ്രകൃതിദേവിയുടെ വദനം ആനന്ദഗർഭിതമായ ഒരു മന്ദസ്മിതത്താൽ സുശോഭിതമായി! സിദ്ധചാരണഗന്ധർവ്വാദികളുടെ മധുരസംഗീതത്തെ പ്രതിധ്വനിപ്പിച്ചുകൊണ്ട് മന്ദമാരുതൻ വിഹരിച്ചു! അധോമുഖങ്ങളായിത്തീർന്ന ഹിമാലയശീർഷങ്ങൾ ഉന്നമിക്കുന്നതായി കാണപ്പെട്ടു.

പൂർവ്വാവതാരങ്ങളുടെ ലീലാനാടകത്തിൻെറ നിർവ്വഹണസന്ധിയായിരുന്ന ശ്രീരാമകൃഷ്ണപരമഹംസൻ!

"ഏകം സത് വിപ്രാ ബഹുധാ വദന്തി" 'സത്ത് ഒന്നുമാത്രം. മഹർഷികൾ അതിനെ പല പേരു പറഞ്ഞു വിളിക്കുന്നു' എന്നുള്ള ഋഗ്വേദീയസൂക്തത്തിൻേറയും—

"യേ യഥാ മാം പ്രപദ്യന്തേ താംസ്തഥൈവ ഭജാമ്യഹം
മമ വർത്മാനുവർത്തന്തേ മനുഷ്യാഃ പാർത്ഥ! സർവ്വശഃ."

'മനുഷ്യർ യാതൊരുപ്രകാരം എന്നെ പ്രാപിക്കുന്നുവോ, അപ്രകാരം ഞാൻ അവരെ സ്വീകരിക്കുന്നു. ജനങ്ങൾ സർവ്വവിധത്തിലും എൻെറ മാർഗ്ഗത്തെത്തന്നെ അനുവർത്തിക്കുന്നു' എന്നുള്ള ഗീതാമന്ത്രത്തിൻെറയും ഒരു മഹനീയനിദർശമായിരുന്നു അദ്ദേഹം.

ഈ ഗംഭീരതത്വങ്ങളെ പുരാതന മഹർഷിശ്രേഷ്ഠന്മാർ ഉജ്ജ്വലമനോഹരങ്ങളായ ഭാഷകളിൽ പ്രപഞ്ചനംചെയ്തിട്ടുണ്ട്. പൗരാണികദിവ്യാവതാരങ്ങൾ ഈ തത്വങ്ങളെ വിശ്വസിക്കയും, ശിഷ്യന്മാരുടെ സിരകൾതോറും പകരുകയും ചെയ്തിട്ടുണ്ട്. എന്നാൽ അർവ്വാചീനയുഗത്തിലെ മനുഷ്യർ ഇത്രമാത്രം കൊണ്ടു തൃപ്തരാകുന്നില്ല. പ്രത്യക്ഷമാത്രപ്രമാണവാദികളുടെ ജീവിതതൃഷ്ണ പെട്ടെന്നു ശമിക്കുന്നില്ല. ഇതു് ജഡവിജ്ഞാനത്തിൻെറ കാലമാണ്. മനുഷ്യഹൃദയസിംഹാസനത്തിലിരിക്കുന്ന രാജാധിരാജൻ അതാണ്. അതിൻെറ ചെങ്കോലിനെ ആശ്രയിച്ചാണ് ലോകം ഇന്ന് ത്വരിതഗമനം ചെയ്യുന്നതു്. അതുകൊണ്ടു് ഇന്നത്തെ ജനങ്ങളുടെ മനോഭാവം ഭൗതികവിജ്ഞാനവിദ്യുൽപ്രഭയിലേക്ക് ഉന്മുഖമായിരിക്കുന്നു. പ്രയോഗത്തിൽ കാണാത്തതൊന്നും വിശ്വസിക്കാൻ അവർ തയാറില്ല. അന്തരീക്ഷത്തിലെ ഓരോ പരമാണുവും 'പ്രായോഗികം' 'പ്രായോഗികം' എന്ന ശബ്ദത്തെത്തന്നെ പ്രതിധ്വനിപ്പിക്കുന്നു!

ഈ ഭാവത്തിനനുസരിച്ചുള്ള ഒരവതാരമായിരിക്കണം ആധുനികയുഗത്തിൽ ആവിർഭവിക്കേണ്ടതു്. അ

അവതാരപുരുഷൻെറ ജീവിതാമൃതധാര ഇന്നത്തെ ഹൃദയതൃഷ്ണയെ ശമിപ്പിക്കത്തക്കതായിരിക്കണം. അതിന്ന വേണ്ടിയാണ് ഭഗവാൻ ശ്രീരാമകൃഷ്ണൻ ഹിന്ദുമതത്തിലെ സകല ഭാവങ്ങളേയും മാത്രമല്ല, അന്യമതങ്ങളിലെ അവതാരഭാവങ്ങളേയും, സ്വജീവിതത്തിൽ അനുഭവപ്പെടുത്തി പ്രായോഗികമാക്കി ലോകത്തിന്ന കാണിച്ചുകൊടുത്തത്. നാനാഭാവങ്ങളുടെ ആദൎശമൂൎത്തികളായ ദേവന്മാരും ദേവികളും ഭഗവാൻെറ മുമ്പിൽ പ്രത്യക്ഷമാകയും, ഒടുവിൽ അദ്ദേഹത്തിൻെറ അന്തരാത്മാവിൽ ലയിക്കുകയും ചെയ്തു!

ഈ സംഭവത്തിൽ നിന്ന് ഒരു തത്വം നാം മനസ്സിലാക്കേണ്ടതുണ്ട്. സത്തായിരിക്കുന്ന ആ ഏക വസ്തു തന്നെയാണ് നാനാരൂപത്തിലും, വിഭിന്നനാമങ്ങളിലും അദ്ദേഹത്തിന്ന പ്രത്യക്ഷമായത്. ഇതെങ്ങനെ നിശ്ചയിക്കാം? വിഭിന്നനാമസ്വഭാവരായ ദേവീദേവന്മാരെല്ലാം അദ്ദേഹത്തിൻെറ ഹൃദയകമലത്തിൽ വിരാജിച്ചുകൊണ്ടിരിക്കുന്ന ആ പരമാത്മജ്യോതിസ്സിൽ വിലയിക്കുകയാണല്ലോ ചെയ്തത്! വാസ്തവത്തിൽ ആ പരമാത്മാവിൻെറ വിഭിന്നനാമങ്ങളിൽ അറിയപ്പെടുന്ന വിഭിന്നരൂപങ്ങളായിരുന്നു ആ ദേവീദേവന്മാരെല്ലാം. "ഏകം സത് വിപ്രാ ബഹുധാ വദന്തി" എന്ന സൂക്തത്തെ എത്ര രമണീയമായി എത്ര ലളിതമായി സ്വജീവിതം കൊണ്ടു വ്യാഖ്യാനിച്ചിരിക്കുന്നു.

ആ പരമാത്മാവ് അല്ലെങ്കിൽ പരബ്രഹ്മം അനന്തഭാവങ്ങളോടുകൂടിയതാണ്. ഏതു ഭാവത്തെ ഭജിക്കുന്നു ആ ഭാവത്തിൽ ആവിൎഭവിച്ച് അതു നമ്മെ അനുഗ്ര

ഹിക്കും. പരമഹംസദേവൻ, ക്രിസ്തു, കൃഷ്ണൻ, ദേവി ഇങ്ങനെ ഓരോരോ ഭാവങ്ങളിൽ ഭജിച്ച് അതിനെ അതാതു ഭാവത്തിൽ പ്രത്യക്ഷപ്പെടുത്തി. "യേ യഥാ മാം പ്രപദ്യന്തേ—" ഇത്യാദി.

ഗീതാമന്ത്രത്തിന്റെ വിശദമായ വ്യാഖ്യാനത്തെ ഭഗവാൻ ഈവിധത്തിൽ ലോകസമക്ഷം പ്രഖ്യാപനം ചെയ്തിരിക്കുന്നു.

ഏതാദൃശനായ ഒരു മഹാപുരുഷനെ ശരിയായിട്ടറിയാൻ സാധാരണ മനുഷ്യന് എളുപ്പമല്ല.

'ദേവോ ഭൂത്വാ ദേവം യജേൽ' എന്നാണ് ആപ്തവാക്യം. അതുകൊണ്ട് ശ്രീരാമകൃഷ്ണദേവനു സദൃശനായ ഒരാൾക്കു മാത്രമേ അദ്ദേഹത്തെ ശരിയായി അറിയാൻ സാധിക്കയുള്ളൂ. ഏകദേശം തുല്യനായിട്ട് ആരെയാണു പറയാനുള്ളത്. അർവാചീനഭൗതികവിജ്ഞാനശാസ്ത്രജലധിയിൽ ആകണ്ഠം ആമഗ്നമായ പാശ്ചാത്യഭൂഖണ്ഡത്തെ സനാതനധർമ്മദംഷ്ട്രകളെക്കൊണ്ട് സമുദ്ധരിച്ച ആ അഭിനവവരാഹമൂർത്തിയായ ശ്രീവിവേകാനന്ദസ്വാമികളെ ഒഴിച്ച് മററാരെയാണു പറയാൻ സാധിക്കുന്നത്? ഭഗവാനെ ശരിയായറിയാൻ സാധിച്ചിട്ടില്ലെന്ന് അദ്ദേഹംപോലും പലേ പ്രാവശ്യം ഉദ്ഘോഷിച്ചിട്ടുണ്ട്. പക്ഷേ, ഈ ലോകത്തിൽ ഭഗവാനെ ആരെങ്കിലും അറിഞ്ഞിട്ടുണ്ടെങ്കിൽ, ഭഗവാനെക്കുറിച്ചു പറയാൻ യഥാർത്ഥാധികാരി ആരെങ്കിലും ഉണ്ടെങ്കിൽ, അതു വിവേകാനന്ദസ്വാമികളാണ്. നരനു മാത്രമേ നാരായണനെ ശരിയായിട്ടറിയാൻ സാധിക്കയുള്ളൂ.

അതുകൊണ്ട് ശ്രീസ്വാമികൾ, ഭഗവാനെപ്പററി പറഞ്ഞിട്ടുള്ള അഭിപ്രായങ്ങളും തത്വങ്ങളും ചേർത്ത്

ഒരു പുസ്തകം പ്രസിദ്ധീകരിക്കുന്നത് ആവശ്യവും അഭിലഷണീയവുമാണെന്നു ഞങ്ങൾ വിചാരിക്കുന്നു. ദിവ്യാവതാരത്താൽ ശ്രീഭഗവാൻ ലോകത്തെ പരമപവിത്രമാക്കിയതിൻെറ ശേഷം നൂറാമത്തെ പ്രാവശ്യം ആഗമിക്കുന്ന ആ പുണ്യവഷത്തിനു് ഞങ്ങൾ ഈ നവീനഗ്രന്ഥംകൊണ്ടാണു് സ്വാഗതമരുളുന്നതു്.

ഇത്രയും പറഞ്ഞതിൽ നിന്നു്, ഈ പുസ്തകത്തിന്റെ അനർഘതയും, ഈ അവസരത്തിൽ ഇതു പ്രസിദ്ധപ്പെടുത്തുന്നതിൻെറ ഔചിത്യവും സുവ്യക്തമാണല്ലോ.

ഈ പുസ്തകപ്രസിദ്ധീകരണത്തെപ്പററി പെട്ടെന്നാലോചിക്കയും പെട്ടെന്നു് അതിനായി ഒരുങ്ങുകയും ആണു ചെയ്തതു്. ഭഗവാൻെറ ഈ വഷത്തെ ജന്മതിഥിയിൽ തന്നെ പ്രസിദ്ധം ചെയ്യണമെന്നു ഞങ്ങൾ നിശ്ചയിച്ചതിനാൽ അതിനു മുമ്പു് സകലതും പൂത്തിയാക്കാൻ ഞങ്ങൾക്കു ഭഗീരഥപ്രയത്നം ചെയ്യേണ്ടതായി വന്നു. ഇംഗ്ലീഷിലും ബംഗാളിയിലും സംസ്കൃതത്തിലും ഉള്ള ശ്രീസ്വാമിജിയുടെ ലേഖനങ്ങളും പ്രസംഗങ്ങളും എഴുത്തുകളും എല്ലാം പരിശോധിച്ചു്, ഭഗവാനെപ്പററി പറഞ്ഞിരിക്കുന്ന ഭാഗങ്ങൾ തിരിഞ്ഞെടുത്തു് തർജ്ജിമ ചെയ്യുക എന്നതു് ഒരു സാഹസം തന്നെ. എന്തെന്നാൽ എത്രയും തുച്ഛമായ സമയമാണു് ഈ മഹത്തായ കമ്മത്തിനു ലഭിച്ചതു്. അതുകൊണ്ടു് തർജ്ജിമകൾ എല്ലാം ധ്രുതഗതിയിൽതന്നെ ചെയ്യേണ്ടിവന്നു. ശ്രീവിവേകാനന്ദസ്വാമികളുടെ ഉജ്ജ്വലഭാഷയിലുള്ള ഉജ്ജ്വലാശയങ്ങളെ, അതുപോലെ തന്നെ മലയാളഭാഷയിൽ കൊണ്ടുവരാൻ സാധിച്ചെന്നു്, അല്പജ്ഞന്മാരായ ഞങ്ങൾ അഭി

മാനിക്കുന്നില്ല. എങ്കിലും ലഭിച്ചതായ ഈ ചുരുങ്ങിയ സമയംകൊണ്ട് ഞങ്ങൾ കഴിയുന്നത്ര സമ്പൂൎണ്ണമാക്കാൻ ശ്രമിച്ചിട്ടുണ്ട്.

അതിനാൽ ഇതിൽ എത്ര വൈകല്യങ്ങൾ ഉണ്ടായാലും ഞങ്ങളുടെ ഉദ്ദേശശുദ്ധിയെ ഓൎത്ത് അതെല്ലാം ക്ഷമിക്കണമെന്നു സവിനയം പ്രാൎത്ഥിച്ചുകൊണ്ടും, രണ്ടാം പതിപ്പിൽ ഇതിനെ പൂൎവ്വാപേക്ഷയാ സമ്പൂൎണ്ണവും സമുജ്ജ്വലവും സംശുദ്ധവും ആക്കാൻ ശ്രമിക്കാമെന്നു സങ്കല്പം ചെയ്തുകൊണ്ടും ഈ കൃതിയെ ഞങ്ങൾ ഭഗവൽ പാദാരവിന്ദങ്ങളിൽ സമൎപ്പിച്ചുകൊള്ളുന്നു.

ശുഭം.

——:*:——

# ആമുഖം.

എനിക്ക് ശ്രീരാമകൃഷ്ണദേവന്റെ സാമീപ്യം ലഭിച്ചപ്പോൾ ഞാൻ ഒരു ബാലൻ മാത്രമായിരുന്നു. നാലഞ്ചുവർഷം എനിക്ക് അദ്ദേഹത്തിന്റെ പാദശുശ്രൂഷ ചെയ്യാനുള്ള ഭാഗ്യം ലഭിച്ചിട്ടുണ്ടു്. എന്താണ് ഞാൻ അദ്ദേഹത്തെപ്പററി പറയേണ്ടതു? കൃത്രിമലേശം കൂടാത്ത പ്രകൃതിയുടെ ഒരു പരിശുദ്ധസന്താനമായിരുന്നു അദ്ദേഹം എന്നുവേണം പറയുവാൻ. രത്നഖനിയിൽനിന്നെടുക്കപ്പെട്ടതും, എന്നാൽ ചാണക്കല്ലിൽ തേച്ചു മിനുസപ്പെടുത്താതെ അപരിഷ്കൃതനിലയിൽ തന്നെ ഇരുന്നതും, ഏററവും അമൂല്യവും ദുർല്ലഭവുമായ ഒരു ശ്രേഷ്ഠരത്നത്തോടു് അദ്ദേഹത്തെ സാദൃശ്യപ്പെടുത്താം.

നിർവ്വികല്പസമാധിയിൽ എത്തി ശരീരബോധം അണുപോലും ഇല്ലാത്ത ഈ പുരുഷൻ, ഉത്തരക്ഷണത്തിൽ "അയ്യോ! എന്നെ എറുമ്പുകടിച്ചേ; എനിക്കു വേദന സഹിക്കവയ്യേ" എന്നു പറഞ്ഞു് എറുമ്പിന്റെ പുനത്തിൽ കയ്യും വെച്ചുകൊണ്ടിരിക്കുന്നതു കാണാം. * ഈ വെറും ബാലഭാവം കാണുമ്പോൾ "ഇദ്ദേഹമാണോ കുറച്ചു നിമിഷങ്ങൾക്കു മുമ്പു് അതികഠിനങ്ങളായ വേദാന്തവിഷയങ്ങളെപ്പററി അനുഭവരസമായ ചമൽക്കാരത്തോടുകൂടി ഉപദേശിച്ച ആൾ" എന്നു പലരും സംശയിച്ചുപോകും.

---

* എറുമ്പിന്റെ പൊനത്തിൽ കൈവെച്ചുകൊണ്ടിരുന്നാൽ എറുമ്പു കടിച്ച വേദന ഇല്ലാതാകുമെന്നു് ബങ്കാളത്തു കുട്ടികളുടെ ഇടയിൽ ഒരു വിശ്വാസമുണ്ടു്.

ഇതു് എന്തൊരാശ്ചര്യമാണു്! ധൈര്യസമേതമുള്ള സ്വാനുഭവങ്ങളെക്കൊണ്ടു് എല്ലാവരുടേയും സംശയം തീൎന്നുപോകുന്നു. പണ്ഡിതന്മാരെപ്പോലെ ശാസ്ത്രപ്രമാണങ്ങളെ ഉദ്ധരിച്ചു് സംശയം തീൎക്കുക എന്നൊരു പതിവു് അദ്ദേഹത്തിനില്ല. നിരക്ഷരകുക്ഷിയായ ഇദ്ദേഹത്തിനുണ്ടോ ശാസ്ത്രപരിചയം! പക്ഷേ, പ്രകൃതി ഇദ്ദേഹത്തിൻെറ വിശാലമായ പുസ്തകമായിരുന്നു. ഈ പുസ്തകം ഇദ്ദേഹത്തെപ്പോലെ വേറെ ആരെങ്കിലും അത്ര ഗാഢമായും ദൃഢമായും മനസ്സിലാക്കിയിട്ടുണ്ടോ എന്നു ഞാൻ സംശയിക്കുന്നു.

വിവേകാനന്ദസ്വാമി ആദ്യം മുഷ്ക്കോടുകൂടി തള്ളിക്കയറി വന്നു് ഈ സാധുമനുഷ്യനോടു് "ഈശ്വരനെ അങ്ങു കണ്ടിട്ടുണ്ടോ?" എന്നു ചോദിച്ചപ്പോഠ "എന്റെ കുഞ്ഞേ! കണ്ടിട്ടുണ്ടു്. വേണമെങ്കിൽ നിന്നെയും ഞാൻ ആ വഴിക്കു കൊണ്ടുപോകാം" എന്നു ധൈൎയ്യസമേതം പറഞ്ഞ മറുപടി വിവേകാനന്ദനെ ബലാൽ ആകൎഷിച്ചു് എന്നെന്നേക്കും അടിമയാക്കിത്തീൎത്തുവെങ്കിൽ ഈ അപരിഷ്കൃതമനുഷ്യനിൽ എത്രമാത്രം ശക്തിയുണ്ടായിരിക്കണമെന്നു് നിങ്ങഠ തന്നെ ആലോചിച്ചു നോക്കുക. ബ്രഹ്മസമാജത്തിൻെറ നേതാവായിരുന്ന കേശവചന്ദ്രസേനൻ—വിദ്യാഭ്യാസത്തിലും പരിഷ്കാരത്തിലും പരമകാഷ്ഠയെ പ്രാപിച്ചിട്ടുള്ള ആഠ—ഈ മനുഷ്യന്റെ അടുക്കൽ വന്നു് വളരെ ഒതുങ്ങി ദൂരെ ഇരുന്നു് ഈ നിരക്ഷരകുക്ഷിയുടെ വായിൽ നിന്നു പൊഴിയുന്ന അകൃത്രിമവാങ്മധുവിനെ ആകണ്ഠം ആസ്വദിച്ചുകൊണ്ടിരിക്കുക പതിവാണു്. പ്രതാപചന്ദ്രമസുംദാർ മുതലായ ബ്രഹ്മ

സമാജത്തിലെ പ്രധാനികൾ രാമകൃഷ്ണനുമായി തർക്കിക്കുവാൻ പുറപ്പെട്ടപ്പോൾ കേശവൻ "ഇദ്ദേഹവുമായി തർക്കിക്കയല്ല വേണ്ടതു്. ഇദ്ദേഹം പറയുന്ന സാരങ്ങളായ വിഷയങ്ങളെ നിങ്ങൾ സാവധാനത്തിൽ കേട്ടു മനസ്സിലാക്കുകയാണു വേണ്ടതു്" എന്നു് അവരെ ശാസിക്കും.

പലേ സംശയങ്ങളാലും ക്ലേശങ്ങളാലും പീഡിതരായ പലരും തന്നിവാരണാർത്ഥം രാമകൃഷ്ണന്റെ അടുക്കൽ വരാറുണ്ടു്. രാമകൃഷ്ണൻ അവരുടെ മനഃപീഡകളെ സ്വയം ഗ്രഹിച്ചു്, ഒന്നും അറിയാത്ത മാതിരിയിൽ അന്യരോടു ചെയ്യുന്ന ഉപദേശങ്ങളെക്കൊണ്ടു് അവരുടെ സംശയക്ലേശാദികൾക്കു നിവൃത്തി വരുത്തുക പതിവാണു്. പതിനെട്ടു വയസ്സായതിനു ശേഷമേ പെൺകുട്ടികളെ വിവാഹം കഴിപ്പിക്കാവൂ എന്ന നിയമം കേശവചന്ദ്രസേനൻ തന്റെ സമാജത്തിൽ പാസ്സാക്കിയിരുന്നു. എന്നാൽ അദ്ദേഹത്തിന്റെ പുത്രിയെ പന്ത്രണ്ടാമത്തെ വയസ്സിൽ ഒരു രാജാവിനു കല്യാണം കഴിച്ചുകൊടുത്തു. ഈ സംഗതിമൂലം സമാജക്കാരിൽ പലരുടേയും ആക്ഷേപത്തിനും അനാദരത്തിനും കേശവൻ പാത്രമായി. ഈ വിചാരത്താൽ കുണ്ഠിതനായിട്ടു് കേശവൻ ഒരിക്കൽ ശ്രീരാമകൃഷ്ണന്റെ അടുത്തു വന്നു. ശ്രീരാമകൃഷ്ണനു് ഇവയെപ്പററി മുൻകൂട്ടി ഒരറിവുമില്ലായിരുന്നു. കേശവൻ വന്നു് ഒരു മൂലയിൽ ഇരുന്നപ്പോൾ ഭഗവാൻ അന്യനോടായിപ്പറഞ്ഞു: "ജനനം, വിവാഹം, മരണം ഇവ മൂന്നും മനുഷ്യരുടെ അധീനത്തിലല്ല. അതെല്ലാം ഈശ്വരന്റെ അധീനത്തിലാണു്. അവയെപ്പററി ഒരു മനുഷ്യൻ നിയമമുണ്ടാക്കുന്നതു് എത്ര മൗഢ്യമായിരിക്കും." ഇത്രയും കേട്ടപ്പോഴേക്കു് കേശവനു കാര്യം മനസ്സിലായി.

രാമകൃഷ്ണൻ തനിച്ചിരിക്കുമ്പോഴൊക്കെയും പ്രായേണ വസ്ത്രം ധരിക്കാറു പതിവില്ല. ബാലനെപ്പോലെ മുണ്ടു ചുരുട്ടി കക്ഷത്തിൽ വെച്ചുകൊണ്ടാണ് അവിടെ ഓടി നടക്കുക. ആ സമയത്തായിരിക്കും ചിലർ അദ്ദേഹത്തെ കാണാൻ വരുന്നത്. ഉടനെ അദ്ദേഹം "ചിലരൊക്കെ ഇങ്ങോട്ടു വരുന്നുണ്ട്. അവർ യോഗ്യന്മാരും പരിഷ്കാരികളുമാണ്. ഞാൻ വസ്ത്രം കൂടാതെ ഇരിക്കുന്നതു ശരിയല്ലല്ലോ. എന്റെ വസ്ത്രമെവിടെ, വസ്ത്രമെവിടെ, ഇവിടെ കൊണ്ടുവരൂ" എന്നു ബഹളം കൂട്ടിക്കൊണ്ട് അവിടവിടെത്തപ്പിത്തിരയും. പക്ഷേ, അപ്പോഴും വസ്ത്രം അദ്ദേഹത്തിന്റെ കക്ഷത്തിൽതന്നെ ഇരിപ്പുണ്ടായിരിക്കും. ഇതെന്തു വിശേഷം! ഇത്ര അത്ഭുതപുരുഷനെ വേറെ ഞാൻ എന്റെ ജീവിതകാലത്തു കണ്ടിട്ടില്ല, കേട്ടിട്ടുമില്ല.

സമാധിയുടെ സ്ഥിതിയെപ്പററി പലരും പലപ്പോഴും രാമകൃഷ്ണനോടു ചോദിച്ചിട്ടുണ്ട്. അതിനെപ്പററി പറയുവാൻ ശ്രമിക്കുമ്പോഴെല്ലാം അദ്ദേഹംതന്നെ സമാധിസ്ഥനായിക്കഴിയും. ഗൃഹസ്ഥശിഷ്യനായ മധുരബാബു ഇദ്ദേഹത്തെ പലപ്പോഴും പരീക്ഷിച്ചിട്ടുണ്ട്. ഒരു ദിവസം മധുരബാബു ഇദ്ദേഹത്തെ ദാസിമാരുടെ ഗൃഹത്തിൽ കൊണ്ടുപോയി. ഇതിനെപ്പററി ദാസിമാക്ക് മുന്നറിവു കൊടുത്തിരുന്നു. ദാസിമാർ ഇദ്ദേഹത്തെ കാമതന്ത്രങ്ങൾകൊണ്ടു പാട്ടിലാക്കാൻ ഒരുങ്ങിയപ്പോൾ രാമകൃഷ്ണൻ "എന്റെ അമ്മ ഈ വേഷവും എടുക്കുന്നു" എന്നു പറഞ്ഞു അവരെ പുകഴ്ത്തി. രാമകൃഷ്ണന്റെ അടുക്കലേക്കു വരുവാൻതന്നെ ദാസിമാക്കു ധൈര്യമുണ്ടായില്ല. അവർ ലജ്ജിച്ചു അമ്പരന്നു നിന്നു! "ഇപ്രകാരം

ഒരു മഹാത്മാവിനെയാണോ ഞങ്ങളുടെ അടുക്കൽ കൊണ്ടുവരിക" എന്ന് അവർ മധുരബാബുവിനോടു സങ്കടം പറഞ്ഞു. ഇതുകൊണ്ടു് മധുരന് സമ്മതമായി; എങ്കിലും, പിന്നീട് "ഇദ്ദേഹം ഇന്ദ്രിയപുഷ്ടിയും ശക്തിയുമില്ലാത്ത കേവലം നപുംസകമായിരിക്കുമോ?" എന്നു സംശയിക്കാൻ തുടങ്ങി. ഇതും രാമകൃഷ്ണൻ അറിയാതെയിരുന്നില്ല. തൻെറ ഇന്ദ്രിയത്തിനു വേണ്ട ശക്തിയും പുഷ്ടിയും ഓജസ്സുമുണ്ടെന്ന് വേറൊരവസരത്തിൽ രാമകൃഷ്ണൻ അദ്ദേഹത്തെ ബോധ്യപ്പെടുത്തി. അപ്പോൾ മാത്രമാണു് മധുരബാബുവിൻെറ സംശയങ്ങൾ നിശ്ശേഷം അസ്തമിച്ചതു്.

വിവേകാനന്ദസ്വാമികൾ സകലതും ഉപ്പും കൂട്ടാതെ കണ്ണടച്ചുകൊണ്ടു വിഴുങ്ങിക്കളഞ്ഞു എന്നാണോ നിങ്ങൾ വിചാരിക്കുന്നതു്? രാമകൃഷ്ണനെ അദ്ദേഹം വിശ്വസിച്ചതുപോലെതന്നെ അവിശ്വസിക്കയും ചെയ്തിട്ടുണ്ടു്. രാമകൃഷ്ണൻ തൻെറ ശക്തിയേയും പ്രഭാവത്തേയും വിവേകാനന്ദസ്വാമികളെ പലപ്പോഴും ബോധ്യപ്പെടുത്തിട്ടുണ്ടു്. "ചക്രവത്തി ചിലപ്പോൾ ചക്രവത്തിയുടെ വേഷത്തിലും ചിലപ്പോൾ യാചകൻെറ വേഷത്തിലും സഞ്ചരിക്കാറില്ലേ? ഇപ്പോഴാകട്ടെ, യാചകൻെറ വേഷത്തിലാണു പുറപ്പെട്ടിരിക്കുന്നതു്" എന്നു് സ്വാമികളോടു രാമകൃഷ്ണൻ പറഞ്ഞതു് തന്നേ ഉദ്ദേശിച്ചുതന്നെയായിരുന്നു. സ്വാമികൾ ഇതിനെ വിശ്വസിക്കാതെയിരുന്നില്ല. എന്നാൽ സ്വാമിക്കു് പൂണ്ണവിശ്വാസം വരുത്തിയ സംഗതി പ്രസ്താവിക്കാം:

രാമകൃഷ്ണൻെറ ശരീരവിയോഗഘട്ടം അടുത്തിരിക്കുന്നു. ദേഹശക്തി തീരെ ക്ഷയിച്ചു് ദീനശയ്യയിൽ

അതിപരവശനായി കിടക്കുന്നു. ഒരു നിമിഷം കഴിഞ്ഞാൽ ശവം മാത്രം ശേഷിക്കും. വിവേകാനന്ദൻ അടുത്തിരിക്കുന്നുണ്ടു്. അദ്ദേഹത്തിനു പിന്നെയും സംശയം തീരുന്നില്ല. "ഈ മനുഷ്യനെ—കേവലം പരവശനായി ദീനശയ്യയിൽ കിടന്നു് സാധാരണ മനുഷ്യനെപ്പോലെ വേദന അനുഭവിക്കുന്ന ഈ ആളെ—ഞാൻ എങ്ങനെയാണു് ഈശ്വരൻ എന്നു വിചാരിച്ചു ബഹുമാനിക്കേണ്ടതു്?" ഇതാണു പിന്നെയും വിവേകാനന്ദനുള്ള സംശയം. രാമകൃഷ്ണൻ അതാ പെട്ടെന്നു് ശക്തിയോടുകൂടി എഴുന്നേററിരിക്കുന്നു. "നരേന്ദ്ര! നീ ഇനിയും എന്നെ വിശ്വസിക്കുന്നില്ലയോ? ത്രേതായുഗത്തിൽ രാമനായിട്ടും, ദ്വാപരയുഗത്തിൽ കൃഷ്ണനായിട്ടും അവതാരം ചെയ്തു ആ ആത്മാവു തന്നെയാണു് ഈ ഞാൻ. വേദാന്തപ്രകാരമല്ല ഞാൻ പറയുന്നതു്. രാമനും കൃഷ്ണനുമായി വന്ന ആത്മാവു തന്നെയാണു് ഈ രാമകൃഷ്ണൻ" എന്നു തന്നെ തൊട്ടുകാണിച്ചുകൊണ്ടു് അദ്ദേഹം ദേഹവിയോഗം ചെയ്തു.

പല മതസ്ഥന്മാരും രാമകൃഷ്ണനെ കാണാൻ വരിക പതിവാണു്. ഓരോരുത്തർക്കും അവരുടെ ബുദ്ധിക്കും സ്വഭാവത്തിനും അനുസരിച്ചു് ഉപദേശങ്ങളും കൊടുക്കും. ഇതുകൊണ്ടു് വളരെ നാസ്തികന്മാർ വലിയ ആസ്തികന്മാരായിത്തീർന്നിട്ടുണ്ടു്. മദ്യപാനം, സ്ത്രീസേവ തുടങ്ങിയ ദുർവിഷയങ്ങളിൽ തന്നെ സദാ മുഴുകിക്കിടന്നവർ പോലും, രാമകൃഷ്ണൻെറ സ്പർശമാത്രത്താൽ സന്മാർഗ്ഗചാരികളായിത്തീർന്നിട്ടുള്ള പല ദൃഷ്ടാന്തങ്ങളും എനിക്കറിയാം.

നാസ്തികന്മാരോടു് ഇദ്ദേഹം ചെയ്യാറുള്ള ഉപദേശവും പ്രസ്താവയോഗ്യമാണു്. "എനിക്കു് ഈശ്വരൻ ഉണ്ടെന്നോ ഇല്ലെന്നോ അറിഞ്ഞുകൂടാ; സർവ്വശക്തനായി

സ്രഷ്ടാവായി ഒരു ഈശ്വരൻ ഉള്ളപക്ഷം എനിക്ക് ആ ഈശ്വരൻ പ്രത്യക്ഷമാകണം' എന്നു മൂന്നു ദിവസം രാപ്പകൽ മുഴുവൻ പരിശുദ്ധമനസ്സോടുകൂടി നിങ്ങൾ പ്രാർത്ഥിക്കുവിൻ. എന്നിട്ട് ഈശ്വരനെ നിങ്ങൾ കണ്ടില്ലെങ്കിൽ എന്റെ അടുക്കൽ വരിൻ. അപ്പോൾ ഈശ്വരനെ ഞാൻ കാണിച്ചുതരാം." ഇതൊരു വെറും വാക്കല്ല. പലരും ഇതിനെ അനുഭവത്തിൽ വരുത്തിയതായി എനിക്കറിയാം.

രാവെന്നും പകലെന്നും ഇല്ലാതെ, വളരെ അനുകമ്പയോടും വാത്സല്യത്തോടും കൂടി, വരുന്നവരോടെല്ലാം ആഹാരനിദ്രാദികൾ മറന്ന് ഈശ്വരവൈഭവത്തെപ്പറ്റി അദ്ദേഹം സംസാരിച്ചുകൊണ്ടിരുന്നു. ഇതുനിമിത്തമാണ് അദ്ദേഹത്തിനു കണ്ഠരോഗം പിടിപെട്ടതു്. സംസാരിക്കരുതെന്നു പലരും നിർബന്ധിച്ചു. പക്ഷേ അദ്ദേഹം ഇപ്രകാരം അവരെ സമാധാനപ്പെടുത്തി. "ഈ ശരീരം എത്ര തുച്ഛം! പഴുത്ത മത്തൻകാ പോലെയാണ്. പുറമേ ഒക്കെയും നല്ല ഭംഗിതന്നെ. എന്നാൽ അകം കേവലം വഷളു്. ഈ നശ്വരമായ ശരീരംകൊണ്ടു് വല്ലവർക്കും വല്ല ഉപകാരവും സിദ്ധിക്കുമെങ്കിൽ അതിൽപരം എന്താണു സന്തോഷിക്കുവാനുള്ളതു്." ഇപ്രകാരം തന്നെയായിരുന്നു അന്ത്യശ്വാസംവരെയും അദ്ദേഹത്തിന്റെ പ്രവൃത്തി.

രാമകൃഷ്ണൻ എന്നും ജനിക്കുന്നില്ല. അനേകസഹസ്രാബ്ദങ്ങളിൽ ഒരിക്കൽ പ്രകൃതിയിൽ കാണപ്പെടുന്ന ഒരു അസാധാരണവും, ദുർല്ലഭവും, അത്ഭുതകരവും ആയ ഒരു സംഭവമത്രേ ശ്രീരാമകൃഷ്ണപരമഹംസദേവൻ.

ശ്രീനിർമ്മലാനന്ദസ്വാമികൾ.

———(൦)———

# പ്രണാമം.



മൂലം. ആചാണ്ഡാളാപ്രതിഹതരയോ യസ്യ
പ്രേമപ്രവാഹഃ
ലോകാതീതോപ്യഹഹ! ന ജഹൌ
ലോകകല്യാണമാൎഗ്ഗം
ത്രൈലോക്യേപ്യപ്രതിമമഹിമാ
ജാനകീപ്രാണബന്ധഃ
ഭക്ത്യാ ജ്ഞാനം വൃതവരവപുഃ
സീതയാ യോ ഹി രാമഃ. ൧

ഭാഷ. ദുൎവ്വാരപ്രേമഗംഗാഝരിയെവിട്ടുളവായ്
പാഞ്ഞു ചണ്ഡാളനോളം,
സൎവ്വാതീതത്വമാൎന്നും ത്രിഭുവനഭവികാ-
ധ്വാവെവൻ വിട്ടതില്ല
മൌൎവ്വീ ബദ്ധാസ്ത്രവീൎയ്യാ പ്രതിമമഹിമനാ
ജാനകീ പത്മഭാസ്വാ-
നൎവ്വീപ്സ്വത്യാ സുഭക്ത്യാ വൃതവരതനുവായ്
ജ്ഞാനമാഹന്ത രാമൻ. ൧

മൂലം. സ്തബ്ധീകൃത്യ പ്രളയചലിതം ത്വാഹവോത്ഥം
[മഹാന്തം
ഹിത്വാ രാത്രിം പ്രകൃതിസഹജാമന്ധതാ
[മിസ്രമിശ്രാം
ഗീതം ശാന്തം മധുരമപി യഃ സിംഹനാദം ജഗൎജ്ജ
സോയം ജാതഃ പ്രഥിതപുരുഷോ രാമകൃഷ്ണസ്ത്വി
[ദാനീം. ൨

ഭാഷ. ആരാജത്ഭാരതാജിപ്രളയസമഗഭീ-
രാരവം സ്തബ്ധമാക്കി-
സ്സാരാത്മജ്ഞാനദീപ്ത്യാ പ്രകൃതിസഹജതാ-
മിസ്രമോഹത്തെ നീക്കി,
ആരാല,സ്സിംഹനാദം മൃദുലമധുരഗീത-
ത്തിലും ഹാ! മുഴക്കി-
പ്പേരാളും ക്രൃഷ്ണ'നേതന്നിഗമപുരുഷനി-
ട്ടിവ്യനാം രാമകൃഷ്ണ'ൻ. വ-

——(ഠ)——

ഗീതം.

നരദേവദേവ! ജയ ജയ നരദേവദേവ!

ശക്തിസമുദ്രസമുത്ഥതരംഗം
ദർശിതപ്രേമവിജൃംഭിതരംഗം
സംശയരാക്ഷസനാശമഹാസ്ത്രം
യാമി ഗുരും ശരണം ഭവവൈദ്യം. (നരദേവ)

അദ്വയതത്വസമാഹിതചിത്തം
പ്രോജ്വലഭക്തിപടാവൃതവൃത്തം
കാമകളേബര,മത്ഭുതചേഷ്ടം
യാമി ഗുരും ശരണം ഭവവൈദ്യം. (നരദേവ)

ശുഭം.

——(ഠ)——

# ശ്രീരാമകൃഷ്ണസ്തോത്രം.



"ഓം" ഹ്രീം' ഋതം ത്വമചലോ ഗുണജിൽ ഗുണേഡ്യഃ
"ന"ക്തംദിവം സകരുണം തവ പാദപത്മം
"മോ"ഹങ്കഷം ബഹുകൃതം ന ഭജേ യതോഹം
തസ്മാൽ ത്വമേവ ശരണം മമ ദീനബന്ധോ! ൧

ഓം എന്നതു ബ്രഹ്മത്തെ കുറിക്കുന്നു. ഹ്രീം എന്നുള്ളതു ലജ്ജാബീജമാണു്. അതായതു് പരബ്രഹ്മം തന്നെ ലോകജനനിയായി പരിണമിച്ചിരിക്കുന്നു. ആ ദേവിയിൽ, അല്ലയോ ശ്രീരാമകൃഷ്ണദേവ! അവിടുന്നു സകലതും സമർപ്പിച്ചു. പാപപുണ്യങ്ങൾ, കർമ്മാകർമ്മങ്ങൾ, മനസ്സ്, ഇന്ദ്രിയങ്ങൾ എന്നുവേണ്ട സകലതും അർപ്പിച്ചു. എന്നാൽ സത്യത്തെ അർപ്പിച്ചതായി അങ്ങു പറഞ്ഞില്ല. അതുകൊണ്ടു് അവിടുന്നു ആ ഋതം സത്യം—ആണു്. അവിടുന്നു നിശ്ചഞ്ചലനും, ഗുണാതീതനും എന്നാൽ സർവ്വഗുണാലംകൃതനുമാണു്. അങ്ങനെയിരിക്കുന്ന അങ്ങയുടെ, അജ്ഞാനമോഹത്തെ അകററുന്നതും, സുകൃതൈകലഭ്യവും ആയ പാദപത്മത്തെ, അഹോരാത്രം എനിക്കു് വ്യാകുലഹൃദയനായി ഭജിക്കാൻ സാധിക്കുന്നില്ല. ഞാൻ ദീനനായിച്ചമഞ്ഞിരിക്കുന്നു. അതുകൊണ്ടു് അല്ലയോ ദീനൈകബന്ധോ! അവിടുന്നുതന്നെയാണെനിക്കാശ്രയമായിട്ടുള്ളതു്.

"ഭ"ക്തിർഭഗശ്ച ഭജനം ഭവഭേദകാരി
"ഗ"ച്ഛന്ത്യലം സുവിപുലം ഗമനായ തത്വം
"വ"ക്ത്രോദ്ധൃതോപി ഹൃദയേ ന വിഭാതി കിഞ്ചിൽ
തസ്മാൽ ത്വമേവ ശരണം മമ ദീനബന്ധോ! ൨

നിഷ്കളവും അത്യുച്ചവുമായ ഭക്തി സംസാരത്തെ നശിപ്പിക്കുന്നതാണ്. വൈരാഗ്യാദിഷട്കസമ്പത്തിയും ഈ ഭാവത്തെ ഇല്ലാതാക്കുന്നതാണ്. നിരന്തരവും, ആത്മാർത്ഥവും ആയ അവിടുത്തെ പാദഭജനമോ അത്രം സംസാരാവരണത്തെ ഛിന്നഭിന്നമാക്കുന്നതാണ്. ഇവയെല്ലാം വിസ്തൃതവും, അനന്തവും, അപ്രമേയവുമായ ആ പരബ്രഹ്മത്തെ പ്രാപിപ്പിക്കുവാൻ ഏററവും പര്യാപ്തവുമാണ്. ഇതെല്ലാം എനിക്കറിയാം. എങ്കിലും ഭഗവൻ! ഇവയെല്ലാം നാവുകൊണ്ടു പറയാനല്ലാതെ ഈ മൂഢനെന്തറിയാം!—ഹൃദയത്തിൽ ഒരു തത്വവും സ്ഫുരിക്കുന്നില്ല. അങ്ങനെ ദീനനായിത്തീൎന്ന എനിക്ക്, അല്ലയോ ദീനബന്ധോ! അവിടുന്നുതന്നെയാണ് ഏകാവലംബമായിട്ടുള്ളത്.

"തേ" ജസ്തരന്തിതരസാ ത്വയിതൃപ്തതൃഷ്ണാഃ
"രാ"ഗേ കൃതേ ഋതപഥേ ത്വയി രാമകൃഷ്ണേ
"മ"ർത്ത്യാമൃതം തവ പദം മരണോർമ്മിനാശം
തസ്മാൽ ത്വമേവ ശരണം മമ ദീനബന്ധോ! ൩

ഈ മരണമാകുന്ന മഹാസമുദ്രം ഭയങ്കരങ്ങളായ കല്ലോലമാലകളെക്കൊണ്ടു് മനുഷ്യരെ നിതാന്തം പീഡിപ്പിച്ചുകൊണ്ടിരിക്കുന്നു. എന്നാൽ അവിടുത്തെ പദമോ, ശാന്തം! സുന്ദരം! അങ്ങയുടെ മഹനീയവും പരിപാവനവുമായ സന്നിധാനത്തിൽ ആ തിരമാലകളെല്ലാം ശാന്തമാകുന്നു. എവിടെയോ ലയിക്കുന്നു! അപ്രത്യക്ഷമാകുന്നു! അവിടുത്തെ അടുക്കൽ എത്തുന്നവർ മൃത്യുംജയന്മാരായിത്തീരുന്നു. എന്നുതന്നെയല്ല, ഭഗവൻ! അവിടുത്തെ പദം, മരണസ്വഭാവികളായ മനുഷ്യൎക്ക് അമൃതപ്രദവുമാകുന്നു. പിന്നെ അവർ അനിത്യതയിൽ കിടന്നു വലയുകയില്ല.

പാദസാന്നിധ്യമാകുന്ന അമൃതം സേവിച്ചിട്ട് ആ മനുഷ്യർ ദേവന്മാരായിത്തീരുന്നു! അജ്ഞാനം നശിച്ച് അവർക്ക് ആത്മസാക്ഷാൽകാരം ലഭിക്കുന്നു. അതിനാൽ സത്യമാത്രൈകസഞ്ചാരിയും രാമകൃഷ്ണനും (തന്നിൽ മനുഷ്യരെ രമിപ്പിക്കുന്നവനും അജ്ഞാനനാശകനും പരമാനന്ദപ്രദനും) ആയ അങ്ങയിൽ ആർക്ക് തീവ്രമായ അനുരാഗമുണ്ടാകുന്നുവോ, തൃപ്തതൃഷ്ണ (തൃഷ്ണയെല്ലാം അങ്ങയെ സേവിക്കുന്നതിലും, അങ്ങയെ കീർത്തിക്കുന്നതിലും, അങ്ങയെ ദർശിക്കുന്നതിലും അങ്ങയേപ്പററി കേൾക്കുന്നതിലും മാത്രമായിട്ടുള്ളവർ) ന്മാരായ അവർ പെട്ടെന്ന് രജോഗുണത്തെ തരണം ചെയ്ത് ശുദ്ധസാത്വികസ്വഭാവന്മാരായിത്തീരുന്നു. അതുകൊണ്ട് അല്ലയോ ശ്രീരാമകൃഷ്ണ ഭഗവൻ! ദീനബന്ധോ! ഏതാദൃശമഹിമനായിരിക്കുന്ന അവിടുന്നല്ലാതെ എനിക്കു വേറെ ആരാണു ശരണം.

"കൃ"ത്യം കരോതി കലുഷം കുഹകാന്തകാരി
"ഷ്ണാ"ന്തം ശിവം സുവിമലം തവ നാമ നാഥ!
"യ"സ്മാദഹം ത്വശരണോ ജഗദേകഗമ്യ!
തസ്മാൽ ത്വമേവ ശരണം മമ ദീനബന്ധോ! ൪

ദേവ! ഷ്ണാന്തം—ഒടുവിൽ 'ഷ്ണ' എന്നുള്ളത് രാമകൃഷ്ണൻ എന്നു—അഥവാ അന്തത്തിൽ മുക്തിപ്രദമായ—അവിടുത്തെ നാമം സംസാരമാലിന്യങ്ങളെ നശിപ്പിക്കുന്നതും അതുകൊണ്ട് സർവ്വമംഗളപ്രദവുമാണ്. നാഥ! മായയേ നശിപ്പിച്ച് ആത്മജ്ഞാനം കൊടുക്കുന്ന ആ ദിവ്യനാമം ദുഷ്ടകർമ്മങ്ങളെപ്പോലും പുണ്യങ്ങളാക്കിത്തീർക്കുന്നു. അഥവാ സാംസാരികാഘാതങ്ങൾകൊണ്ടു കലുഷ (കലങ്ങി മറിഞ്ഞ) മായ ഹൃദയസരസ്സിനെ പ്രശാന്തവും

സുനിൎമ്മലവുമാക്കിത്തീൎക്കുന്നു. അതുായത്തു് അവിടുത്തെ പരിപാവനമായ നാമം ജപിക്കുന്നവർ എന്തു ചെയ്താലും അതു പുണ്യമായിത്തന്നെ ഭവിക്കുന്നു. അവിടുത്തെ നാമത്തിൽ മാത്രം രമിക്കുന്നവൎക്കു പാപം ചെയ്യാൻ സാധിക്കയില്ല. ഈവിധമുള്ള തിരുവടി അടുത്തുണ്ടായിട്ടും ഞാൻ അശരണനെപ്പോലെ ദുഃഖിക്കുന്നു. ഒരവലംബം എവിടെയുണ്ടെന്നു ഞാൻ അന്വേഷിക്കുമ്പോഴം, സകല ലോകത്തിനും ഗമ്യനായിട്ടു് ഒരാളെ—അങ്ങയെ—മാത്രമേ ഞാൻ കാണുന്നുള്ളു. അതുകൊണ്ടു് ഞാൻ അങ്ങയെത്തന്നെ ശരണം പ്രാപിക്കുന്നു. ശരണം (ഗൃഹം) ഇല്ലാത്ത ഞാൻ സകല ലോകങ്ങളേയും ഉള്ളിൽ വെച്ചുകൊണ്ടിരിക്കുന്നവനായ അങ്ങയെത്തന്നെ ശരണം പ്രാപിക്കുന്നു.

——:o:——

# ശ്രീരാമകൃഷ്ണദേവൻ.*

## I

യദാ യദാ ഹി ധർമ്മസ്യ
ഗ്ലാനിർഭവതി ഭാരത!
അഭ്യുത്ഥാനമധർമ്മസ്യ
തദാത്മാനം സൃജാമ്യഹം.

പരിത്രാണായ സാധൂനാം
* * * * * *

"ധർമ്മം ക്ഷയിച്ച് അധർമ്മം തല പൊക്കുമ്പോൾ സാധുസംരക്ഷണത്തിന്നായി ഞാൻ അവതരിക്കുന്നു" എന്നു ശ്രീകൃഷ്ണൻ ഭഗവൽഗീതയിൽ പറയുന്നു. നമ്മുടെ ഈ ലോകത്തിന് വളൎച്ചകൊണ്ടും നൂതന സ്ഥിതി ഗതികൾകൊണ്ടും നവമായ വ്യവസ്ഥാപനത്തിന്റെ ആവശ്യം നേരിടുമ്പോൾ ഒരു ശക്തിപ്രവാഹം ഉത്ഭവിക്കുന്നു. മനുഷ്യൻ ആത്മലോകത്തിലും ജഡലോകത്തിലും പ്രവൎത്തിക്കുന്നതുകൊണ്ട് രണ്ടിടത്തും ഈ പ്രവാഹം സംഭവിക്കുന്നു. ഒരിടത്ത്, അതായത് ജഡലോകത്തിൽ ഉള്ള വ്യവസ്ഥാപനം സംബന്ധിച്ച് ഇക്കാലത്തു യൂറോപ്പാണ് ആശ്രയമായിത്തീൎന്നിരിക്കുന്നത്. മറേറടത്ത്, അതായത് ആത്മലോകത്തിൽ

---

* My Master—എന്റെ ആചാൎയ്യദേവൻ എന്ന പ്രസംഗത്തിന്റെ പരിഭാഷ.

ള്ള വ്യവസ്ഥാപനം സംബന്ധിച്ച് ലോകചരിത്രത്തിൽ ഏതുകാലത്തും ആശ്രയസ്ഥാനമായിരുന്നിട്ടുള്ളത് ഏഷ്യയുമാണ്. ഇപ്പോൾ ആത്മലോകത്ത് ഒരു വ്യവസ്ഥാപനത്തിന്റെ ആവശ്യം കൂടി നേരിട്ടിരിക്കുന്നു. ജഡവിചാരങ്ങളുടെ ശക്തിയും മാഹാത്മ്യവും പരമകാഷ്ഠയെ പ്രാപിച്ചിരിക്കുന്ന ഇക്കാലത്ത്, ജഡവസ്തുക്കളെ കൂടുതൽ കൂടുതൽ ആശ്രയിച്ച് മനുഷ്യൻ തന്റെ ഈശ്വരസ്വരൂപം മറന്ന് കേവലം ധനസമ്പാദനയന്ത്രമായിത്തീരാൻ ഇടയുള്ള ഇക്കാലത്ത്, ഒരു വ്യവസ്ഥാപനം എത്രയും ആവശ്യമാകുന്നു. (അശരീര) വാണി കേട്ടുകഴിഞ്ഞു. തിങ്ങിക്കൂടിവരുന്ന ജഡവാദമേഘങ്ങളെ അടിച്ചുകളയാനുള്ള ശക്തി വന്നുതുടങ്ങി. എന്നല്ല, ആ ശക്തി പ്രവർത്തിച്ചുതുടങ്ങി. അത് കാലതാമസംകൂടാതെ മനുഷ്യന്റെ യഥാർത്ഥസ്വഭാവത്തെക്കുറിച്ച് വീണ്ടും ഓർമ്മപ്പെടുത്തുകയും ചെയ്യും. ഇപ്പോഴും ഈ ശക്തിയുടെ ഉത്ഭവസ്ഥാനം ഏഷ്യ തന്നെ. നമ്മുടെ ഈ ലോകം പ്രയത്നവിഭജനമാതൃകയിൽ നിർമ്മിച്ചിട്ടുള്ളതാണ്. ഒരാൾക്കു തന്നെ എല്ലാമുണ്ടായിരിക്കുമെന്നു പറയുന്നത് വെറും ഭോഷ്ക്കാണ്. എങ്കിലും കഷ്ടം! നാം എത്ര ബാലിശരായിരിക്കുന്നു. അറിവില്ലാത്ത ബാലൻ തന്റെ പാവയാണ് ഈ പ്രപഞ്ചത്തിൽ കാമ്യമായ ഏകസാധനമെന്നു വിചാരിക്കുന്നു. അതുപോലെ ഒരു രാജ്യത്തിലെ ജനങ്ങളും ജഡശക്തിയെ സ്വാധീനപ്പെടുത്തിയതുകൊണ്ടുള്ള വലിപ്പത്താൽ അതു മാത്രമാണ് കാമ്യമായിട്ടുള്ളത്, അതു മാത്രമാണ് ശ്രേയസ്കരമായിട്ടുള്ളത്, അതു മാത്രമാണ് പരിഷ്ക്കാരം എന്നെല്ലാം വിചാരിക്കുന്നു. എന്നു മാത്രമല്ല, അപ്രകാരമുള്ള ശക്തി സ്വാധീനത്തി

ലില്ലാത്തവരും സ്വാധീനപ്പെടുത്താൻ താല്പര്യമില്ലാത്തവരുമായ രാജ്യക്കാരുണ്ടെങ്കിൽ അവക്ക് ജീവിക്കാൻ അർഹതയില്ല, അവരുടെ ജീവിതം ഉപയോഗശൂന്യമാണ്, എന്നു പറയുകയും ചെയ്യുന്നു. കേവലം ഭൗതിക പരിഷ്കാരം ഒട്ടും ഉപയോഗമില്ലാത്തതാണെന്നു മററൊരു രാജ്യക്കാർ വിചാരിച്ചേക്കാം. ആത്മജ്ഞാനമില്ലാതെ ഭൂമിയിലുള്ള മററെല്ലാമുണ്ടായിരുന്നാലും എന്തു പ്രയോജനം? എന്നു പണ്ടൊരിക്കൽ പറഞ്ഞ ശബ്ദം പൗരസ്ത്യ രാജ്യത്തുനിന്നാണുണ്ടായത്. ഇതു പൗരസ്ത്യമാതൃകയും മററത് പാശ്ചാത്യമാതൃകയുമാകുന്നു.

ഈ മാതൃകകൾ രണ്ടും മഹത്താണ്. രണ്ടും മഹിമയുള്ളതാണ്. ഇതു രണ്ടും യോജിപ്പിച്ചു സമന്വയിപ്പിച്ചു ചെയ്യേണ്ടതാണ് ഇക്കാലത്തെ വ്യവസ്ഥാപനം. പാശ്ചാത്യന് ഇന്ദ്രിയലോകംപോലെതന്നെ പരമാൎത്ഥമാണ് പൗരസ്ത്യന് ആത്മലോകവും. ആത്മലോകത്തു പൗരസ്ത്യനു വേണ്ടതെല്ലാം കിട്ടും. ആശിക്കുന്നതെല്ലാം ഉണ്ടുതാനും. ജീവിതം സത്യമാക്കുന്നതെല്ലാം അയാൾക്കവിടെ ലഭിക്കും. എന്നാൽ പാശ്ചാത്യന്റെ ദൃഷ്ടിയിൽ അയാൾ സ്വപ്നാടകനാണ്. പൗരസ്ത്യന്റെ ദൃഷ്ടിയിൽ പാശ്ചാത്യനും ക്ഷണികങ്ങളായ പാവകളും വച്ചു കളിക്കുന്ന സ്വപ്നലോകജീവിയാണ്. പ്രായം ചെന്ന സ്ത്രീപുരുഷന്മാർ, ഇന്നല്ലെങ്കിൽ നാളെ കൈവെടിയേണ്ടി വരുന്ന ഏതാനും ജഡവസ്തുക്കളെ ഇത്ര വലിയ കാൎയ്യമാക്കി വയ്ക്കുന്നതു വിചാരിക്കുമ്പോൾ അയാൾ മന്ദഹസിച്ചുപോകുന്നു. രണ്ടുപേരും പരസ്പരം സ്വപ്നദർശികൾ എന്നു വിളിക്കുന്നു. എന്നാൽ മനുഷ്യസമുദായ

ത്തിൻെറ ശ്രേയസ്സിന് പാശ്ചാത്യമാതൃകപോലെ തന്നെ ആവശ്യമാണ് പൌരസ്ത്യമാതൃകയും. എന്നല്ല, അതു കൂടുതൽ ആവശ്യമാണെന്നും ഞാൻ വിചാരിക്കുന്നു. യന്ത്രങ്ങൾ മനുഷ്യന് ഒരിക്കലും സുഖം നൽകിയിട്ടില്ല, നൽകുകയുമില്ല. നൽകുമെന്ന് നമ്മെ വിശ്വസിപ്പിക്കാൻ ശ്രമിക്കുന്ന ആരും സുഖമിരിക്കുന്നത് യന്ത്രത്തിലാണെന്നു പറയും. എന്നാൽ അതെല്ലാപ്പോഴും മനസ്സിൽത്തന്നെയാണ്. മനസ്സിന്റെ അധീശനായിരിക്കുന്ന ആരും മാത്രമേ സുഖിമാനായിത്തീരു, മററാക്കും സാധിക്കയില്ല. ഇനിയും ഞാൻ ചോദിക്കട്ടെ, ഈ യന്ത്രത്തിനെന്താണിത്ര മാഹാത്മ്യം? ഒരു കമ്പിയിൽക്കൂടി വിദ്യുച്ഛക്തിയുടെ പ്രവാഹം അയയ്ക്കാൻ കഴിയുന്ന ഒരുവൻ വലിയവനാണെന്നും അതിബുദ്ധിമാനാണെന്നും പറയുന്നതെന്തിന്? അതിൻെറലക്ഷം മടങ്ങ് പ്രകൃതിതന്നെ അയച്ചുകൊണ്ടിരിക്കുന്നില്ലേ? അതിനാൽ പ്രകൃതിയുടെ കാല്ക്കൽ വീണു നമസ്കരിക്കേണ്ടതല്ലേ? ലോകം മുഴുവൻ കീഴടക്കിയാലും, പ്രപഞ്ചത്തിലെ ഓരോ അണുവിന്മേലും അധികാരം ഭരിച്ചാലും എന്തു പ്രയോജനം? അതു് നമുക്കു സുഖം നൽകുകയില്ല. സുഖിക്കാനുള്ള ശക്തി നമ്മിൽത്തന്നെ ഉണ്ടായിരുന്നില്ലെങ്കിൽ, നാം തന്നെത്താൻ അടക്കിയില്ലെങ്കിൽ സുഖം ലഭിക്കയില്ല. പ്രകൃതിയെ ജയിക്കാനാണ് മനുഷ്യന്റെ ജീവിതം എന്നുള്ളതു സത്യം തന്നെ. എന്നാൽ പ്രകൃതിയെന്നുവെച്ചാൽ സ്ഥൂലപ്രകൃതി അല്ലെങ്കിൽ ബാഹ്യപ്രകൃതി എന്നു മാത്രമേ പാശ്ചാത്യൻ അൎത്ഥമാക്കുന്നുള്ളു. ബാഹ്യപ്രകൃതി ഗിരിസാഗരങ്ങളും നദീനദങ്ങളും അപരിച്ഛിന്നവും വിവിധവുമായ ശക്തികളും കൊണ്ടു് അപ്രമേയപ്രഭാവയുക്തം

തന്നെ. എന്നാൽ മനുഷ്യന്റെ ആഭ്യന്തരപ്രകൃതി ഇതിനെക്കാൾ പ്രഭാവയുക്തമാണ്. സൂര്യചന്ദ്രനക്ഷത്രാദികൾക്കു മീതെ, നമ്മുടെ ഈ ഭൂഗോളത്തിനുമുയരെ, ഈ സ്ഥൂലപ്രപഞ്ചത്തിനും മേലെ, നമ്മുടെ ചെറുജീവിതങ്ങൾക്കും അതീതമായിട്ട് അതു വർത്തിക്കുന്നു. അത് മറെറാരു അധ്യയനവിഷയമാണ്. ആ വിഷയത്തിൽ പൌരസ്ത്യരും മററതിൽ പാശ്ചാത്യരും അതിശയിച്ചു നില്ക്കുന്നു. ആകയാൽ ഒരു ആത്മികവ്യവസ്ഥാപനം ഉണ്ടാകുമ്പോഴൊക്കെ അത് പൌരസ്ത്യഭൂമിയിൽനിന്നുണ്ടാകണമെന്നുള്ളത് ഏത്രയും സംഗതം തന്നെ. യന്ത്രനിർമ്മാണത്തെക്കുറിച്ചു പഠിക്കേണ്ടിവരുമ്പോൾ പൌരസ്ത്യൻ പാശ്ചാത്യന്റെ അന്തേവാസിത്വം വഹിക്കണമെന്നുള്ളതും ഉചിതംതന്നെ. അന്തശ്ചൈതന്യത്തേയും ആത്മാവിനേയും ഈശ്വരനേയും കുറിച്ചു മനസ്സിലാക്കാൻ, പ്രപഞ്ചത്തിന്റെ അർത്ഥവും രഹസ്യവും ഗ്രഹിക്കാൻ പാശ്ചാത്യൻ പൌരസ്ത്യന്റെ ശിഷ്യനാവുകയും വേണം.

മേല്പറഞ്ഞ പ്രകാരമുള്ള ഒരു ശക്തിപ്രവാഹം ഇൻഡ്യയിൽ ഇളക്കിവിട്ട ഒരു മഹാപുരുഷന്റെ ജീവചരിത്രത്തെക്കുറിച്ച് നിങ്ങളോടു പറയാനാണ് ഞാൻ ഭാവിക്കുന്നത്. എന്നാൽ ഇദ്ദേഹത്തിന്റെ ജീവിതസംഭവങ്ങൾ പറയുന്നതിനു മുൻപായി ഇൻഡ്യയുടെ രഹസ്യം എന്താണെന്ന്, അതായത് ഇൻഡ്യ എന്നുവെച്ചാൽ എന്താണെന്നു നിങ്ങളെ ധരിപ്പിക്കാൻ ശ്രമിക്കാം. ഭൌതികസാധനങ്ങളുടെ പളപളപ്പുകൊണ്ട് കണ്ണു മഞ്ചിപ്പോയവർ, തിന്നും കുടിച്ചും മദിച്ചും കഴിക്കുന്നതിനായി ജീവിതം ഉഴിഞ്ഞുവച്ചിട്ടുള്ളവർ, കൈക്കലുണ്ടാ

യിരിക്കേണ്ട മാതൃകാവസ്തുക്കൾ മണ്ണും പൊന്നുമാണെന്നു വിചാരിക്കുന്നവർ, ഈശ്വരൻ പണമാണെന്നു വിചാരിക്കുന്നവർ, ഉൽകൃഷ്ടസുഖം ഇന്ദ്രിയസുഖമാണെന്നു കരുതുന്നവർ, പ്രയത്നം ചെയ്യാതെ മടിപിടിച്ചു കഴിച്ചുകൂട്ടിയിട്ട് മരിക്കുന്നതാണ് ജീവിതത്തിൻെറ ലക്ഷ്യമെന്നു വിചാരിക്കുന്നവർ, ഒരിക്കലും ഭാവിയിലേക്ക് ഉററുനോക്കാത്തവർ, ചുററുമുള്ള ഇന്ദ്രിയങ്ങൾക്കു മേലായി എന്തെങ്കിലും ഉണ്ടെന്നു വിചാരിക്കാത്തവർ, ഇപ്രകാരമെല്ലാമുള്ള ആളുകൾ ഇൻഡ്യയിൽ ചെന്നാൽ എന്താണു കാണുക? ദാരിദ്ര്യവും വൃത്തിഹീനതയും അന്ധവിശ്വാസവും തമസ്സും ഭയങ്കരതയും മാത്രം. എന്തുകൊണ്ടെന്നാൽ അവരുടെ മനസ്സിൽ ജ്ഞാനമെന്നു വച്ചാൽ വസ്ത്രാഡംബരങ്ങളും വിദ്യാഭ്യാസവും സമുദായമര്യാദയും മാത്രമാണ്. പാശ്ചാത്യരാജ്യക്കാർ അവരുടെ ഭൗതികസ്ഥിതി നന്നാക്കാൻ എല്ലാ വിധത്തിലും പ്രയത്നം ചെയ്തിരിക്കെ ഇൻഡ്യ മററു വിധത്തിലാണു ചെയ്തിട്ടുള്ളത്. ലോകത്തിൽ മനുഷ്യരെന്നു പറയേണ്ടവർ അവിടെയാണു നിവസിക്കുന്നത്. മനുഷ്യസമുദായത്തിൻെറ ചരിത്രം മുഴുവൻ പരിശോധിച്ചാലും ഇൻഡ്യാക്കാർ അവരുടെ രാജ്യത്തിനു പുറത്തുപോയി മറ്റാരെയും ജയിച്ചു കീഴടക്കുകയോ അന്യൻെറ സ്വത്ത് ആഗ്രഹിക്കുകയോ ചെയ്തതായി കാണുകയില്ല. അവരുടെ കുററം മുഴുവൻ, അവരുടെ ഭൂമി വിളവുള്ളതായിപ്പോയതും കൈകൊണ്ടു കഠിനാധ്വാനം ചെയ്തു ധനം സമ്പാദിച്ചതും മാത്രം. അതു നിമിത്തം മററു രാജ്യക്കാർ വന്ന് അവരെ കൊള്ള ചെയ്യുന്നതിനിടയായി. ഇങ്ങനെ കൊള്ള ചെയ്യപ്പെടുന്നതിനും അപരിഷ്കൃതരെന്നു വിളിക്കപ്പെടുന്നതിനും അവക്കു വിസമ്മതമില്ല. അതിനു പകരം ലോകത്തിൻെറ നാനാഭാഗങ്ങളിലേക്കും

ദിവ്യദൎശനങ്ങളെ പ്രചരിപ്പിക്കുന്നതിനും മനുഷ്യസ്വഭാവ രഹസ്യങ്ങളെ വെളിപ്പെടുത്തുന്നതിനും യഥാൎത്ഥമനുഷ്യ ത്വത്തെ മറയ്ക്കുന്ന മറയെ ചീന്തിക്കളയുന്നതിനും അവർ ഇഷ്ടപ്പെടുന്നു. എന്തെന്നാൽ ഈ ഭൗതികാംശത്തിന്റെ പിന്നിലാണ് അപ്രാപ്യവിശുദ്ധമായും അദോഷസ്പൃഷ്ട മായും അകാമഹതമായും ഇരിക്കുന്ന സത്യവും ദിവ്യവു മായ മനുഷ്യസ്വഭാവം. അതിനെ അഗ്നി ദഹിപ്പിക്ക യില്ല, വെള്ളം നനയ്ക്കുകയില്ല, ഉഷ്ണം ശോഷിപ്പിക്കുക യില്ല, മരണം നശിപ്പിക്കയുമില്ല. മനുഷ്യന്റെ ഈ വാസ്ത വസ്വഭാവം പാശ്ചാത്യന്റെ ബാഹ്യേന്ദ്രിയങ്ങൾക്കു ജഡ വസ്തുക്കൾ എത്ര സത്യമായി തോന്നുന്നുവോ അതുപോലെ അവക്കു സത്യമായി തോന്നുന്നതാണ്. ആൎപ്പുവിളിച്ചു കൊണ്ടു നിങ്ങൾ പീരങ്കിയുടെ മുഖത്തിലേക്കു പായുന്നതു പോലെയും, സ്വദേശസ്നേഹംകൊണ്ട് രാജ്യത്തിനുവേണ്ടി ജീവിതം ബലി കൊടുക്കാൻ തയാറാകുന്ന പോലെയും, അവരും ഈശ്വരനു വേണ്ടി ത്യജിക്കുവാൻ സന്നദ്ധരാ കുന്നു. അവിടെയാണ് ഇക്കാണുന്നതെല്ലാം സ്വപ്നമാ ണെന്നും ഈ ലോകം വിചാരനിൎമ്മിതമാണെന്നും ഉറപ്പി ച്ചുപറയുന്ന ആൾ അയാളുടെ വസ്ത്രാദികളും വസ്തുവക കളും വെടിഞ്ഞു് സത്യമാണെന്നു വിശ്വസിക്കുന്നതിനെ തെളിയിക്കുന്നതായി കാണുന്നതു്. അവിടെയാണ് ജീവി തം ശാശ്വതമാണെന്നറിഞ്ഞു കഴിയുമ്പോൾ ഒരുവൻ പുഴവക്കത്തു ചെന്നിരുന്ന്, നിങ്ങൾ വയ്ക്കോൽ തുരുമ്പെ ടുത്തെറിയുന്നതുപോലെ അതിനിസ്സാരമായി ദേഹം ത്യജി ക്കുന്നതായി കാണുന്നതു്. അവിടെയാണ് മരണത്തെ സഹോദരനെപ്പോലെ സൗമുഖ്യത്തോടെ കൈക്കൊണ്ടു് ധൈര്യം വെളിപ്പെടുത്തുന്നതു്. എന്തെന്നാൽ മരണമെ

ന്നൊന്നില്ലെന്ന് അവക്ക് നല്ല ബോദ്ധ്യമുണ്ട്. അവിടെ ത്തന്നെയാണ് അനേകശതാബ്ദങ്ങളായി മർദ്ദനവും വൈദേശികാക്രമണവും ഉണ്ടായിരുന്നിട്ടും അവരെ അജയ്യരാക്കിത്തീക്കുന്ന ബലം സ്ഥിതിചെയ്യുന്നതും. അങ്ങനെയുള്ള രാജ്യം ഇന്നും സജീവമായിരിക്കുന്നു. ആ രാജ്യത്ത് കഷ്ടാൽ കഷ്ടതരമായ അനത്ഥങ്ങൾ ഉള്ള കാലത്തും ഗംഭീരന്മാരായ ആത്മജ്ഞാനികൾ ഉദയം ചെയ്തിട്ടുണ്ട്. പാശ്ചാത്യരാജ്യങ്ങളിൽ രാജ്യമീമാംസയിലും ഭൗതികശാസ്ത്രങ്ങളിലും ഗംഭീരന്മാരുണ്ടാകുന്നതുപോലെ ഏഷ്യയിൽ അദ്ധ്യാത്മവിഷയത്തിൽ ഗംഭീരന്മാർ ഉണ്ടാകുന്നു. ഈ ശതാബ്ദത്തിന്റെ ആരംഭത്തിൽ പാശ്ചാത്യപ്രാബല്യം ഇൻഡ്യയിൽ പ്രവഹിക്കാൻ തുടങ്ങിയ കാലത്ത് പാശ്ചാത്യവിജിഗീഷുക്കൾ ഖഡ്ഗധാരികളായി ആഷ്സന്താനങ്ങളോട് അവർ കേവലം അപരിഷ്കൃതരും സ്വപ്നജീവികളും ആണെന്നും അവരുടെ ധമ്മം വെറും കെട്ടുകഥകളാണെന്നും ആത്മാവും ഈശ്വരനുമെല്ലാം വെറും അത്ഥമില്ലാത്ത വാക്കുകളാണെന്നും യുഗസഹസ്രങ്ങളായി അവർ ചെയ്തുകൊണ്ടിരുന്ന പ്രയത്നവും അനവസാനമായ ത്യാഗവും എല്ലാം വ്യത്ഥമായിപ്പോയി എന്നും പറഞ്ഞ് അതു തെളിയിക്കാൻ വന്നപ്പോഴാണ് കലാശാലകളിൽ പഠിച്ചുകൊണ്ടിരുന്ന യുവാക്കന്മാർ വാസ്തവമായി അതേവരെയുള്ള ജീവിതം പരാജയമായിപ്പോയോ എന്നും, പാശ്ചാത്യമാതൃകയെ ആസ്പദമാക്കി പുതിയതായി തുടങ്ങണമോ എന്നും, അവരുടെ വേദഗ്രന്ഥങ്ങൾ കീറിക്കളയുകയും തത്വശാസ്ത്രം എരിച്ചുകളയുകയും, ആചാര്യന്മാരെ ഓടിക്കയും, ക്ഷേത്രങ്ങൾ ഇടിച്ചു നിരത്തുകയും ചെയ്യണമോ എന്നും ഉള്ള ഗൗരവമായ പ്രശ്നങ്ങളെപ്പററി

ഉൽക്കണ്ഠയോടെ ആലോചിക്കാൻ തുടങ്ങിയത്. തോക്കും വാളും കൊണ്ട് ധമ്മം പ്രത്യക്ഷപ്പെടുത്താൻ വന്ന പാശ്ചാത്യജേതാവു പറഞ്ഞില്ലേ പഴയ രീതികളെല്ലാം വെറും അന്ധവിശ്വാസജടിലങ്ങളാണെന്ന്? പാശ്ചാത്യരീതിയിലുള്ള പുതിയ പാഠശാലകളിൽ പഠിച്ചു വളൎന്ന കുട്ടികൾ ചെറുപ്പം മുതൽക്കേ ഈ ആശയങ്ങളെ ധാരാളമായി ഉൾക്കൊണ്ടിരുന്നതിനാൽ സംശയങ്ങൾ ഉണ്ടായതിൽ ആശ്ചര്യപ്പെടാനില്ല. എന്നാൽ അന്ധവിശ്വാസങ്ങളെ അകലത്തെറിഞ്ഞു പരമാൎത്ഥമായി സത്യാന്വേഷണം നടത്തുന്നതിനു പകരം സത്യത്തിൻെറ നികഷം പാശ്ചാത്യരെന്തു പറയുന്നു എന്നായിത്തീൎന്നു. വേദം ചുടണം, പുരോഹിതന്മാർ നശിക്കണം എന്തെന്നാൽ സായ്പ് അങ്ങനെ പറഞ്ഞിരിക്കുന്നു. ഇപ്രകാരമുണ്ടായ അസ്വാസ്ഥ്യത്തിൽ നിന്നാണ് ഇൻഡ്യയിൽ പരിഷ്കാരമെന്നു പറഞ്ഞുവന്ന ഒരു തരംഗമുണ്ടായത്.

യഥാൎത്ഥപരിഷ്കാരകനാകണമെന്നു വിചാരിക്കുന്നുവെങ്കിൽ മൂന്നു കാൎയ്യങ്ങൾ ആവശ്യമാണ്. ഒന്നാമത്ത് അത്ത് മനസ്സിൽ തട്ടണം. നമ്മുടെ സഹോദരന്മാരെക്കുറിച്ച് പരമാൎത്ഥമായി ഉള്ളഴിഞ്ഞു വിചാരിക്കുന്നുണ്ടോ? ലോകത്തിൽ ഇത്ര വളരെ അജ്ഞതയും അന്ധവിശ്വാസവും കഷ്ടതയും ഉണ്ടെന്നു പരമാൎത്ഥമായി വിചാരിക്കുന്നുണ്ടോ? മനുഷ്യരെല്ലാം സഹോദരങ്ങളാണെന്നു യഥാൎത്ഥമായി തോന്നുന്നുണ്ടോ? ഈ തോന്നൽ നിങ്ങളുടെ ജീവിതം മുഴുവൻ അനുപ്രവേശിക്കുന്നുണ്ടോ? രക്തത്തിൽ കലൎന്നു സഞ്ചരിക്കയും ഞരമ്പിനകത്തിരുന്നു തുടിക്കയും ചെയ്യുന്നുണ്ടോ? ശരീരത്തിന്റെ ഓരോ നാഡിയിലും തന്തു

വിലും പ്രവഹിക്കുന്നുണ്ടോ? കാരുണ്യം കൊണ്ടു് ശരീരം നിറഞ്ഞിരിക്കുകയാണോ? ആണെങ്കിൽ അതു് ആദ്യത്തെ പടിയായി. അടുത്തതായി, അതിനെന്തു പരിഹാരം കണ്ടിരിക്കുന്നു എന്നാലോചിക്കണം. പൂർവികന്മാരുടെ വിചാരങ്ങളെല്ലാം അന്ധതയായിരിക്കാം. എന്നാൽ ഈ അന്ധതാപിണ്ഡത്തിൻെറ അകത്തും പുറത്തും സത്യത്തിൻെറ സ്വർണ്ണക്കട്ടികൾ ഉണ്ടു്. സ്വർണ്ണം മാത്രം, അതിൻെറ കീടമില്ലാതെ പരിരക്ഷിക്കാനുള്ള മാർഗ്ഗം കണ്ടുപിടിച്ചിട്ടുണ്ടോ? ഉണ്ടെങ്കിൽ അതു് രണ്ടാമത്തെ പടിയായി. ഇനിയും ഒരു കാര്യം കൂടി വേണം. എന്താണു് നിങ്ങളുടെ ഉദ്ദേശം? ധനലോഭമോ, യശോലാഭമോ, ശക്തിതൃഷ്ണയോ കൊണ്ടല്ല പ്രവർത്തിക്കുന്നതു് എന്നു തീർച്ചയുണ്ടോ? ലോകം മുഴുവൻ എതിർത്തുവന്നാലും ആദർശങ്ങൾ വെടിയാതെ സ്ഥിരമായി നിന്നു പ്രവർത്തിക്കുമെന്നു നല്ല നിശ്ചയമുണ്ടോ? കർത്തവ്യമെന്താണെന്നു് അറിയാമെന്നും, ജീവൻ പോകാൻ തുടങ്ങിയാലും അതു ചെയ്യുമെന്നും അതു മാത്രമേ ചെയ്യൂ എന്നും നല്ല ഉറപ്പുണ്ടോ? ജീവനുള്ള കാലത്തോളം, ഹൃദയത്തിൽ ഒരു സ്പന്ദനം നിലനില്ക്കുന്നിടത്തോളം, സ്ഥിരപ്രയത്നം ചെയ്തുകൊണ്ടിരിക്കുമെന്നു തീർച്ചയുണ്ടോ? ഉണ്ടെങ്കിൽ ഒരു യഥാർത്ഥപരിഷ്കാരകനായി. ഒരുപദേഷ്ടാവും ഗുരുവും ലോകസംഗ്രഹകർത്താവും ആയി. എന്നാൽ അഹോ! മനുഷ്യൻെറ അക്ഷമ! ഹ്രസ്വദൃഷ്ടി! അല്പനേരം കാത്തിരിക്കാനുള്ള ക്ഷമയും കാണാനുള്ള ശക്തിയും അയാൾക്കില്ല. അയാൾക്കു ഭരിക്കണം. ഫലങ്ങൾ ഉടനടൻ കിട്ടണം. എന്തിനു്? ഫലങ്ങൾ അയാൾക്കു തന്നെ അനുഭവിക്കാൻ. മററുള്ളവരെക്കുറിച്ചു് വാസ്തു

വത്തിൽ അയാഠം ഗണിക്കുന്നില്ല. കത്തവ്യത്തിന മാത്രമായി കൃത്യം ചെയ്യുകയെന്നുള്ളതല്ലേ അയാഠംക്കാവശ്യം. "കമ്മണ്യേവാധികാരസ്തേ മാ ഫലേഷു കദാചന" (കമ്മം ചെയ്യാൻ മാത്രമേ അധികാരമുള്ളു; കമ്മഫലത്തിനില്ല.) എന്നു ശ്രീകൃഷ്ണൻ പറയുന്നു. ഫലത്തിനോടു ഒട്ടിപ്പിടിച്ചു കിടക്കുന്നതെന്തിന്? നമുക്കു കത്തവ്യം മാത്രമേയുള്ളു. ഫലം അതിന്റെ പാടു നോക്കിക്കൊള്ളും. എന്നാൽ മനുഷ്യന് ഒട്ടും ക്ഷമയില്ല. അയാഠം ഏതു മാൎഗ്ഗവും കൈക്കൊള്ളും. ലോകമൊട്ടുക്കുള്ള പരിഷ്കാരേച്ഛുക്കളെ അധികവും ഈ കൂട്ടത്തിൽ ഉഠംപ്പെടുത്താവുന്നതാകുന്നു.

ഞാൻ മുൻപു പറഞ്ഞതുപോലെ പരിഷ്കാരം വേണമെന്നുള്ള അഭിപ്രായം ഇൻഡ്യയിൽ വന്നതു് ജഡവാദത്തിൻെറ അല അടിച്ചുകയറി ആഷവചനങ്ങഠം ഒഴുക്കിക്കൊണ്ടു പോകുമെന്നു തോന്നിയപ്പോളാണ്. എന്നാൽ ഇങ്ങനെയുള്ള ഒരായിരം പരിവത്തനതരംഗങ്ങളുടെ താഡനം രാജ്യം സഹിച്ചിട്ടുണ്ടു്. ഇതു താരതമ്യേന മൃദുവായിരുന്നു. അനേക നൂററാണ്ടുകളായി ഒന്നിനു പുറകെ ഒന്നായി അലകഠം അടിച്ചുകയറി രാജ്യം മുക്കി സകലതും തട്ടിത്തകത്തിട്ടുണ്ടു്. വാഠം പാളിക്കയും "അള്ളാ ജയിക്കട്ടെ!" എന്നുള്ള ജയഘോഷങ്ങഠം ആകാശത്തെ ഭേദിക്കയും ചെയ്തിട്ടുണ്ടു്. എന്നാൽ ഈ മഹാപ്രവാഹങ്ങളെല്ലാം അടങ്ങുകയും ഭാരതീയാദശങ്ങഠം അചഞ്ചലമായിത്തന്നെ ഇരിക്കയും ചെയ്തു.

ഇൻഡ്യയെ കൊല്ലാൻ സാധിക്കയില്ല. അതു് അമർത്ത്യമായി തന്നെ നിൽക്കുന്നു; ആത്മബലം പിന്നിലുള്ളിടത്തോളം കാലം, ആത്മജ്ഞാനത്തെ ആളുകഠം

കൈവെടിയാതിരിക്കുന്നിടത്തോളം കാലം അങ്ങിനെ നില്ക്കയും ചെയ്യും. അവർ തെണ്ടികളായിരുന്നുകൊള്ളട്ടെ, ദരിദ്രരും ദാരിദ്ര്യപീഡിതരും ആയിരുന്നുകൊള്ളട്ടെ; അഴുക്കും ചെളിയും അടഞ്ഞു ഉള്ള കാലമൊക്കെ ഇരുന്നുകൊള്ളട്ടെ, എന്നാൽ ഈശ്വരനെ കൈവിടാതേയും അവർ ആർഷസന്താനങ്ങളാണെന്നുള്ളതു മറക്കാതേയും ഇരുന്നാൽ മതി. പാശ്ചാത്യരാജ്യത്തിൽ തെരുവുനിരത്തുകളിലെ നടക്കുന്നവനും മദ്ധ്യകാലത്തെ വല്ല കൊള്ളക്കാരൻ പ്രഭുവിന്റെ വംശക്കാരനാണെന്നു കാണിക്കുന്നതുപോലെ ഇൻഡ്യയിൽ മുടിചൂടുന്ന ചക്രവർത്തിപോലും കാട്ടിൽ കായും കിഴങ്ങും തിന്നു് മരത്തോലും ഉടുത്തു് ഈശ്വരസാക്ഷാൽക്കാരം സമ്പാദിച്ച വല്ല തെണ്ടിസന്ന്യാസിയുടെ ഗോത്രക്കാരനാണെന്നു സ്ഥാപിക്കാൻ പ്രയത്നിക്കുന്നു. ഇങ്ങനെയുള്ള ഗോത്രപാരമ്പര്യമാണു വേണ്ടതു്; അദ്ധ്യാത്മികതയെ ഒക്കെയ്ക്കും മേലെയായി മാനിക്കുന്നിടത്തോളം കാലം ഇൻഡ്യ മരിക്കയില്ല.

"ഒരു സാക്ഷാൽ മഹാത്മാവു്" എന്ന പേരിൽ "നയൻറീൻത് സെൻറുവറി" എന്ന മാസികയുടെ ഈയിടയുള്ള ഒരു ലക്കത്തിൽ പ്രൊഫസ്സർ മാക്സ് മുള്ളർ എഴുതിയിരുന്ന ഒരു ലേഖനം നിങ്ങളിൽ പലരും വായിച്ചിരിക്കാം. ശ്രീരാമകൃഷ്ണദേവന്റെ ജീവചരിത്രം അദ്ദേഹം ഉപദേശിച്ച തത്വങ്ങളുടെ ജീവദൃഷ്ടാന്തമായിരുന്നു. അതു കൗതുകകരമാണു്; ഇൻഡ്യയിലേതിൽ നിന്നും തുലോം വ്യത്യസ്തമായ ജീവിതരീതികളുള്ള പാശ്ചാത്യരായ നിങ്ങൾക്കു് അതു് പക്ഷെ, അല്പം ആശ്ചര്യകരമായും ഇരുന്നേക്കാം. തിക്കിത്തിരക്കി ശീഘ്രം കുതിച്ചുപായുന്ന പാശ്ചാത്യജീവിതസരണികളിൽ നിന്നു

പാടേ മാറിയതാണ് ഇൻഡ്യയിലെ രീതികൾ എങ്കിലും അ കാരണം കൊണ്ടുതന്നെ ഈ ജീവചരിത്രം കൂടുതൽ രസാവഹമായിരിക്കും; എന്തെന്നാൽ പലരും മുൻപു തന്നെ കേട്ടിട്ടുള്ള കാര്യങ്ങൾ കുറെക്കൂടി പുതിയ രീതിയിൽ അതു പ്രകാശിപ്പിച്ചുകാണിക്കും.

ഇൻഡ്യയിൽ നവീനപരിഷ്കാരങ്ങൾ പലമാതിരി ഉത്ഭവിക്കാൻ തുടങ്ങിയ കാലത്ത് കൊല്ലവർഷം ൧൦൧൦-ാമാണ്ട് കുംഭമാസം ശിവരാത്രി കഴിഞ്ഞ അടുത്ത ദ്വിതീയദിവസം ബംഗാളത്തിലെ ഉൾനാട്ടിലുള്ള ഒരു കുഗ്രാമത്തിൽ ഒരു ദരിദ്രകുടുംബത്തിൽ ഒരു കുട്ടി ജനിച്ചു. അച്ഛനും അമ്മയും വളരെ നിഷ്ഠയുള്ളവരായിരുന്നു. വാസ്തവത്തിൽ ആചാരനിഷ്ഠയുള്ള ഒരു ബ്രാഹ്മണൻെറ ജീവിതം സദാ ത്യാഗംകൊണ്ട് സമ്പൂർണ്ണമാണ്. ചുരുക്കം ചില പ്രവൃത്തികളേ അയാൾക്കു ചെയ്യാൻ പാടുള്ളു. എന്നു മാത്രമല്ല, അയാൾ ലൗകികമായ ഒരു തൊഴിലിലും പ്രവേശിച്ചുകൂടാ. ദാനം വാങ്ങുന്നതോ? അതും എല്ലാവരുടേയും അടുക്കൽനിന്നും പാടില്ല. അതുകൊണ്ട് ഇപ്രകാരമുള്ള ജീവിതം എത്ര കഠിനമായിട്ടുള്ളതാണെന്നു നിങ്ങൾക്കൂഹിക്കാം. ബ്രാഹ്മണരെക്കുറിച്ചും അവരുടെ പൗരോഹിത്യത്തെക്കുറിച്ചും നിങ്ങൾ പലപ്പോഴും കേട്ടിരിക്കാം. എന്നാൽ ഇവക്ക്, ജനങ്ങളുടെ ഇടയിൽ ഇത്ര പ്രാബല്യം വരുന്നതിനു കാരണമെന്താണെന്നു നിങ്ങൾ ആരെങ്കിലും ബുദ്ധിപൂർവ്വം ആലോചിച്ചിട്ടുണ്ടോ? ഇവർ അവിടെ ഉള്ള എല്ലാ ജനങ്ങളിലുംവെച്ച് ഏറ്റവും ദരിദ്രന്മാരാണ്. ഇവരുടെ ശക്തിയുടെ രഹസ്യം ത്യാഗം തന്നെ. ഇവർ ധനം സമ്പാദിക്കാൻ ഒരിക്കലും ആഗ്ര

ഹിക്കുന്നില്ല. ലോകത്തിലുള്ള പുരോഹിതന്മാരിൽവച്ച് ഏററവും ദരിദ്രർ ഇവരാണ്. അതിനാൽ ശക്തി കൂടിയതും ഇവർക്കാണ്. ഇത്ര ദാരിദ്ര്യത്തിൽ മുങ്ങിക്കിടക്കുന്നെങ്കിലും ഒരു ബ്രാഹ്മണസ്ത്രീ ഗ്രാമത്തിൽ ഭിക്ഷയ്ക്കു വരുന്നവർക്ക് ഭക്ഷണം കൊടുക്കാതിരിക്കയില്ല. ഇത് ഒരു ഗൃഹിണിയുടെ ഏററവും ഉത്തമമായ ധർമ്മമെന്ന് ഇന്ത്യയിൽ വിചാരിക്കുന്നു. എല്ലാവർക്കും ആഹാരം കൊടുത്തതിനു ശേഷമേ ഗൃഹനായികയായ അമ്മയ്ക്കു് ആഹാരം കഴിക്കാൻ പാടുള്ളു. ഇതുകൊണ്ടാണ് ഇന്ത്യയിൽ അമ്മയെ ഒരു ദേവിയെപ്പോലെ വിചാരിക്കുന്നത്. ഈ കുട്ടിയുടെ അമ്മ ഹിന്ദുസ്ത്രീകളുടെ ഒരു ഉൽകൃഷ്ട ആദർശമായിരുന്നു. ഇന്ത്യയിൽ ജാതി ഉയരുംതോറും ഇന്നതു ചെയ്യാം ഇന്നതു ചെയ്യാൻ പാടില്ല എന്ന നിർബ്ബന്ധം വർദ്ധിച്ച് ഏററവും ഉൽകൃഷ്ടജാതിയായ ബ്രാഹ്മണരുടെ കാര്യത്തിലാകുമ്പോൾ ജീവിതത്തിലെ നിബന്ധനകൾ വളരെ കഠിനമായിത്തീരുന്നു. പാശ്ചാത്യരാജ്യങ്ങളുടെ നടപടി നോക്കിയാൽ ഇന്ത്യയിലുള്ള ബ്രാഹ്മണരുടെ ജീവിതം മുഴുവനും തപസ്സുതന്നെയാണ്. ലോകത്തിലുള്ള എല്ലാ ജനങ്ങളിലും വച്ച് ഹിന്ദുക്കൾ സ്വജീവിതത്തിൽ മറ്റാരെയും അടുപ്പിക്കാതിരിക്കുന്നു. ഇംഗ്ലീഷുകാരെപ്പോലെ ഹിന്ദുക്കൾക്കും വലിയ നിഷ്ഠയുണ്ട്. എന്നാൽ അതു കുറേക്കൂടി വ്യാപകമാണ്. ഒരു തത്വം സ്വീകരിച്ചാൽ അവർ അതനുസരിച്ച് നിർഭയമായി ജീവിതം നയിക്കുന്നു; അനേകം തലമുറകൾവരെ ഇപ്രകാരം ജീവിതം നയിച്ച് അതിൽ നിന്ന് ഫലം ലഭിക്കാൻ ശ്രമിക്കുന്നു. ഒരു നൂതനതത്വം അംഗീകരിച്ചാൽ പിന്നെ അവരതു വിട്ടുകളയുകയില്ല. എന്നാൽ അവരെക്കൊണ്ട്

ഒരു നൂതനതത്വം അംഗീകരിപ്പിക്കുന്നത് വളരെ പ്രയാസമാണ്.

ആചാരനിഷ്ഠയുള്ള ഹിന്ദുക്കൾ ആരെയും അടുപ്പിക്കാതെ അവരുടെ വിചാരപരിധികളിൽ മാത്രം ജീവിക്കുന്നവരാകുന്നു. ഇന്നവിധത്തിൽ ജീവിതം നയിക്കണമെന്ന് വിസ്തരിച്ചു ധമ്മശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുണ്ട്. ഏറ്റവും നിസ്സാരമായ സംഗതിപോലും കരിങ്കല്ലുപോലെ ഉറപ്പോടുകൂടി അവർ ഗ്രഹിച്ചുവച്ചിരിക്കയാണ്. അവനവൻെറ അവാന്തരജാതികളിൽ പെട്ടവനല്ലാത്ത ഒരാൾ പചിച്ച ആഹാരം കഴിക്കുന്നതിനെക്കാൾ പട്ടിണി കിടക്കുന്നതാണ് അവക്കിഷ്ടം. എന്നാൽ ഇങ്ങനെ ചെയ്യുന്നതുകൊണ്ട് അവക്ക് വിശ്വാസത്തിനു ദൃഢതയും ശ്രദ്ധയ്ക്ക് ഉഗ്രതയും ഉണ്ടാകുന്നു. അവരുടെ ആചാരമെല്ലാം വളരെ ശരിയാണെന്നു പൂണ്ണബോധമുള്ളതുകൊണ്ട് ആചാരനിഷ്ഠയുള്ള ഹിന്ദുക്കളുടെ ഇടയിൽ തീവ്രമായ ഭക്തിയും ധമ്മതൽപരതയും ഉണ്ട്. ഇത്ര ദൃഢമായി അവർ ആചരിക്കുന്നതെല്ലാം ശരിയാണെന്നു നാമെല്ലാം സമ്മതിച്ചു എന്നു വരികയില്ല. എന്നാൽ ഇങ്ങനെ ഒരു സംശയംപോലും അവരുടെ മനസ്സിൽ ഉദിക്കുന്നില്ല. ഒരു മനുഷ്യൻ എപ്പോഴും അത്യധികം ദാനതല്പരനായിരിക്കണം എന്നു ശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുണ്ട്. മറെറാരാളെ സഹായിക്കാൻ, മറെറാരാളുടെ ജീവനെ രക്ഷിക്കാൻ വേണ്ടി പട്ടിണി കിടന്നു മരണം പ്രാപിക്കുന്നുവെങ്കിൽ അതു ശ്രേഷ്ഠമാണ് എന്നു മാത്രമല്ല, അതു് ഒരുവൻെറ കത്തവ്യമാണ് എന്നു കൂടിയും വിധിച്ചിരിക്കുന്നു. ഈ നിർദ്ദേശം അത്യന്തം

നിഷ്ഠയോടുകൂടി ഒരു ബ്രാഹ്മണൻ അനുഷ്ഠിക്കണമെന്നാണ് എല്ലാപേരും വിചാരിക്കുന്നത്. ഭാരതീയഗ്രന്ഥങ്ങൾ വായിച്ചിട്ടുള്ളവക്ക് ഈ അതിതീവ്രമായ ദാനത്തെപ്പററി ശ്രീമഹാഭാരതത്തിൽ ഒരു മനോഹരമായ കഥയുള്ളത് ഓമ്മ വരുന്നതാണ്. ഒരിക്കൽ ഒരു വലിയ ക്ഷാമകാലത്ത് ഒരു കുടുംബം മുഴവൻ അവരുടെ ഭക്ഷണം നിശ്ശേഷം ഒരു അതിഥിക്കു കൊടുത്ത് പട്ടിണി കിടന്നു മരിച്ച കഥയാണ് ഞാൻ പറയുന്നത്. മഹാഭാരതത്തിലെ ഈ കഥ ഒട്ടും അതിശയോക്തിയല്ല. ഇന്നും ആവക സംഭവങ്ങൾ ഉണ്ടാകുന്നുണ്ട്. ഈ കുട്ടിയുടെ അച്ഛനും അമ്മയും മിക്കവാറും ഈ സ്വഭാവക്കാരായിരുന്നു. അവർ വളരെ ദരിദ്രരായിരുന്നെങ്കിലും മറെറാരു ദരിദ്രന് ആഹാരം കൊടുത്തിട്ട് ആ അമ്മ പലപ്പോഴും ദിവസം മുഴവൻ പട്ടിണി കിടക്കാറുണ്ടായിരുന്നു. അങ്ങനെയുള്ളവക്കാണ് ഈ പൈതൽ ജനിച്ചത്. ശൈശവം മുതൽക്കേ ഈ കുട്ടിയുടെ സ്വഭാവത്തിന് ഒരു പ്രത്യേകതയുണ്ടായിരുന്നു. പൂവ്വജന്മങ്ങളെക്കുറിച്ച് അദ്ദേഹം ചെറുപ്പത്തിലേ ഓമ്മിച്ചിരുന്നു. താൻ എന്താവശ്യത്തിനാണ് ലോകത്തിൽ വന്നത് എന്നും പൂണ്ണബോധ്യമുണ്ടായിരുന്നു. ആ ഉദ്ദേശസാദ്ധ്യത്തിനായി തന്റെ സകലശക്തിയും വിനിയോഗിക്കയും ചെയ്തു.

കുട്ടിക്കു നന്നേ ചെറുപ്പമായിരുന്നപ്പോൾത്തന്നെ അച്ഛൻ കാലധമ്മം പ്രാപിച്ചു. പിന്നീടാണ് കുട്ടിയെ പാഠശാലയിൽ അയച്ചത്. ഒരു ബ്രാഹ്മണബാലൻ പാഠശാലയിൽ പോയേ കഴിയൂ. ജാതിനിബ്ബന്ധപ്രകാരം സ്വാദ്ധ്യായം മൂലമുള്ള ജീവിതവൃത്തിയേ അയാൾക്കു പാടുള്ളു. ഇന്ത്യയിലെ പ്രാചീനവിദ്യാഭ്യാസരീതി

ഇപ്പോഴത്തേതിൽ നിന്നു വളരെ വ്യത്യസ്തമാണ്. നാട്ടിൻപുറത്തു പലേടത്തും വിശേഷിച്ച് സന്യാസിമാക്കും ഇപ്പോഴും അതുതന്നെയാണ്. വിദ്യാൎത്ഥികൾ ഫീസ് കൊടുക്കേണ്ടിയിരുന്നില്ല. വിദ്യ അതിശുദ്ധമാണ്. അതിനെ വിലയ്ക്കു വില്ക്കാൻ പാടില്ല. പ്രതിഫലം സ്വീകരിക്കാതെ അതു സൗജന്യമായി കൊടുക്കേണ്ടതാണ്. അക്കാലത്ത് പ്രതിഫലം കൂടാതെ അദ്ധ്യാപകന്മാർ ശിഷ്യരെ സ്വീകരിച്ചുപോന്നു. എന്നുമാത്രമല്ല, മിക്കവരും അവരുടെ കൂടെ പഠിക്കുന്നവൎക്ക് അന്നവസ്ത്രാദികളും കൊടുത്തിരുന്നു. പ്രഭുകുടുംബങ്ങളിൽ വിവാഹം ശ്രാദ്ധം മുതലായവ ഉണ്ടാകുന്ന അവസരങ്ങളിൽ ഈ അദ്ധ്യാപകന്മാൎക്ക് ദക്ഷിണ കൊടുത്തുവന്നിരുന്നു. അങ്ങനെയുള്ള ദക്ഷിണയ്ക്ക് ഏററവും അൎഹന്മാർ ഈ പണ്ഡിതന്മാരാണെന്നു ഗണിക്കപ്പെട്ടിരുന്നു. അതിനു പകരം അവർ അദ്ധ്യേതാക്കളെ സംരക്ഷിച്ചും വന്നു. ധനികന്മാരുടെ ഗൃഹങ്ങളിൽ വിവാഹമുണ്ടാകുമ്പോൾ പണ്ഡിതന്മാരെ ക്ഷണിക്കുകയും അവിടെ വച്ച് അവർ തമ്മിൽ വാദപ്രതിവാദം നടത്തുകയും ചെയ്തിരുന്നു. ഇപ്രകാരമുള്ള ഒരു പണ്ഡിതസദസ്സിൽ ഈ കുട്ടി യദൃച്ഛയായി പോകാനിടവന്നു. ഈ പ്രായത്തിൽ കുട്ടികൾക്കു മനസ്സിലാകാൻ പ്രയാസമായിട്ടുള്ള തൎക്കം, ജ്യോതിഷം മുതലായ വിഷയങ്ങളെപ്പറ്റി പണ്ഡിതന്മാർ തൎക്കിക്കുന്നത് ഈ കുട്ടി ശ്രദ്ധിച്ചു കേട്ടു. ഈ കുട്ടി ഒരു വിശേഷതയുള്ള ആളായിരുന്നു എന്ന് ഞാൻ പറഞ്ഞിട്ടുണ്ടല്ലോ. ഈ പണ്ഡിതസദസ്സിൽനിന്നു കുട്ടി ഗ്രഹിച്ച കാൎയ്യം ഇതായിരുന്നു. അവരുടെ വിദ്യയുടെ

എല്ലാം പ്രയോജനമെന്തായിരുന്നു? ഈ പണ്ഡിതന്മാർ ഇത്ര ഘോരമായി സമരം ചെയ്യുന്നത് എന്തിനായിട്ടാണ്? പണത്തിനു മാത്രം. അവിടെ വച്ച് വിദ്യ പ്രകടിപ്പിക്കുന്ന ആളിന് നല്ല ഉത്തരീയവും സോമനും കിട്ടും. അതിലേക്കുവേണ്ടിയാണ് ഈ പണ്ഡിതന്മാർ ഇത്ര മുഷ്ക്കുപിടിക്കുന്നത്. ഇങ്ങനെയുള്ള വിദ്യ എനിക്കു സമ്പാദിച്ചിട്ടാവശ്യമില്ല. ഞാനിനി പള്ളിക്കൂടത്തിൽ പോകയില്ല. അദ്ദേഹം പോയതുമില്ല. അങ്ങനെ പാഠശാലയിലെ പഠിപ്പ് അവസാനിച്ചു. എന്നാൽ ഈ കുട്ടിക്ക് പണ്ഡിതനായ ഒരു ജ്യേഷ്ഠനുണ്ടായിരുന്നു. അദ്ദേഹം പഠിപ്പിക്കുന്നതിനുവേണ്ടി കുട്ടിയെ കൽക്കട്ടയിലേക്കു കൊണ്ടുപോയി. അല്പം കഴിഞ്ഞപ്പോൾ എല്ലാ ലൗകിക വിദ്യാഭ്യാസത്തിൻേറയും ഉദ്ദേശം ധനാർജ്ജനമാണെന്നും അതിനപ്പുറമായ കാര്യമൊന്നുമില്ലെന്നും കുട്ടിക്ക് പൂർണ്ണബോധ്യമായി. അന്നുമുതൽ ഈമാതിരി വിദ്യാഭ്യാസം മുഴവൻ ത്യജിച്ച് ആത്മജ്ഞാനം സമ്പാദിക്കണമെന്ന ഏക ഉദ്ദേശത്തോടുകൂടി പ്രയത്നം തുടങ്ങി. അച്ഛൻ മരിച്ചുപോയതുകൊണ്ടും കുടുംബത്തിൻെറ ദാരിദ്ര്യാവസ്ഥകൊണ്ടും ഈ ബാലന് താൻതന്നെ വേലചെയ്ത് ഉപജീവനം കഴിക്കേണ്ട ആവശ്യം നേരിട്ടു. അതുകൊണ്ട് കൽക്കട്ടായ്ക്കു സമീപമുള്ള ഒരു സ്ഥലത്തു ചെന്ന് അവിടെയുള്ള ഒരു ക്ഷേത്രത്തിൽ ശാന്തിക്കാരന്റെ ജോലി അംഗീകരിക്കേണ്ടിവന്നു. ബ്രാഹ്മണൻ ശാന്തിക്കാരനാകുന്നത് വളരെ നിന്ദ്യമെന്നാണു വച്ചിരിക്കുന്നത്. ഞങ്ങളുടെ ക്ഷേത്രങ്ങൾ നിങ്ങളുടെ പള്ളികളെപ്പോലെയല്ല. ജനങ്ങൾ സംഘം ചേർന്ന് ഈശ്വരനെ ആരാധിക്കുന്ന സ്ഥലമല്ല. സംഘം ചേർന്ന് ഈശ്വരനെ

പബ്ളിക്കായി ആരാധിക്കുന്ന സമ്പ്രദായമേ ഇൻഡ്യയിലില്ല. ധനികന്മാർ പുണ്യം സമ്പാദിക്കുന്നതിനു വേണ്ടി ക്ഷേത്രങ്ങൾ പണിയിക്കുന്നു.

ഒരാൾക്കു വളരെ സ്വത്തുണ്ടെങ്കിൽ അയാൾ ഒരു ക്ഷേത്രം പണിയിച്ച് ഒരു ബിംബമോ അവതാരപുരുഷന്മാരിൽ ഒരാളുടെ പ്രതിമയോ പ്രതിഷ്ഠിച്ച് ഈശ്വരപൂജയ്ക്കു സമർപ്പിക്കുന്നു. ഈ പൂജ ഏകദേശം റോമൻകത്തോലിക്ക് പള്ളികളിൽ നടത്തുന്ന കുർബാനപോലെയാണ്. ചില മന്ത്രങ്ങൾ ചൊല്ലുക, ദീപാരാധന ചെയ്യുക, പ്രതിഷ്ഠിച്ചിരിക്കുന്ന ബിംബത്തിനെ ഒരു മഹാപുരുഷനെ എന്നപോലെ ശുശ്രൂഷിക്കുക ഇതാണ് ക്ഷേത്രത്തിൽ ചെയ്യുന്നത്. ക്ഷേത്രത്തിൽ പോകാത്ത ആളിനെക്കാൾ പോകുന്ന ആളിനെ പോകുന്നതുകൊണ്ടു മാത്രം യോഗ്യത കൂടുതലുള്ളതായി ഗണിക്കുന്നില്ല. എന്തെന്നാൽ ഇൻഡ്യയിൽ ഈശ്വരവിചാരം ഓരോരുത്തന്റെ സ്വന്തകാര്യമാണ്. മിക്കവരുടേയും ഭവനങ്ങളിൽ ഈശ്വരഭജനത്തിനായി പ്രത്യേകം ഒരു മുറിയുണ്ട്. അവിടെ എല്ലാപേരും, കാലത്തും വൈകുന്നേരവും ചെന്ന് ഒരു മൂലയിൽ ഇരുന്ന് ഈശ്വരനെ ഭജിക്കും. ഭജനം മുഴുവൻ മനസ്സുകൊണ്ടാണ്. എന്തു ചെയ്യുന്നു എന്ന് അടുത്തിരിക്കുന്ന ആൾ കേൾക്കയോ അറിയുകയോ ചെയ്യുന്നില്ല. ഇരുന്നുംകൊണ്ട് വിരൽ അനക്കുന്നതും നാസാദ്വാരമടച്ച് ഒരു പ്രത്യേക രീതിയിൽ ശ്വാസോച്ഛ്വാസം ചെയ്യുന്നതും മാത്രമേ കാണുകയുള്ളൂ. അത്രയുമല്ലാതെ അതിൽ കൂടുതലായി അയാൾ എന്തു ചെയ്യുന്നു എന്നു സഹോദരനോ ഭാര്യയ്ക്കുപോലുമോ അറിയുവാൻ കഴിയുകയില്ല. ഇങ്ങനെ ഈശ്വരഭജനമെല്ലാം സ്വകാര്യമായി

തൻെറ വീട്ടിൽ വച്ചു നടത്തുന്നു. ഈശ്വരഭജനത്തിന വീട്ടിൽ സൗകര്യമില്ലാത്തവർ ഒരു നദീതീരത്തിലോ സരസ്സിൻെറ തീരത്തിലോ സമുദ്രതീരത്തിലോ ചെന്നിരുന്ന് ഈശ്വരഭജനം ചെയ്യുന്നു. ചിലപ്പോൾ ക്ഷേത്രത്തിൽ ചെന്ന് അവിടെ പ്രതിഷ്ഠിച്ചിരിക്കുന്ന ദേവന്മാരെയും വന്ദിക്കും. ദേവാലയത്തിനുള്ള തിത്രമാത്രമേയുള്ളു എന്നു നിങ്ങൾക്കു മനസ്സിലായല്ലോ. ഇതുകൊണ്ടു് ഞങ്ങളുടെ നാട്ടിൽ പണ്ടുപണ്ടേതന്നെ മനുസ്മൃതിപ്രകാരം ഒരു ശാന്തിക്കാരനാകുക എന്നതു നിന്ദ്യവൃത്തിയെന്നാണു ഗണിച്ചുവരുന്നതു്. ചില ധമ്മശാസ്ര്തങ്ങളിൽ ഈ പ്രവൃത്തികൊണ്ടു് ബ്രാഹ്മണനു പതിത്വം വരുമെന്നു കൂടിയും പറയുന്നു. ഇതിന്നു വേറൊരു കാരണം ഉണ്ടു്. വിദ്യാഭ്യാസം വിലയ്ക്കു വില്ക്കുന്നതു നീചവൃത്തിയെന്നു ഗണിക്കുന്നതുപോലെ അതിനും ഏററവും ഉൽകൃഷ്ടമായിരിക്കുന്ന ഈശ്വരഭജനത്തിനു പണം വാങ്ങുന്നതും വളരെ നീചമെന്നു വിചാരിക്കുന്നു. ദാരിദ്ര്യത്തിൻെറ കാഠിന്യം കൊണ്ടു് ഗത്യന്തരമില്ലാതെ ഒരു ശാന്തിക്കാരൻെറ വൃത്തി സ്വീകരിക്കേണ്ടി വന്നപ്പോൾ ഈ കുട്ടിക്കു് മനസ്സിൽ എത്ര വിഷാദമുണ്ടായി എന്നു നിങ്ങൾക്കിപ്പോൾ ഊഹിക്കുവാൻ കഴിയുമെല്ലോ.

ബങ്കാളദേശത്തു് അനേകം കവികളുടെ വിശിഷ്ടഗാനങ്ങൾ നാടെല്ലാം പരന്ന് കൽക്കട്ടാ നഗരത്തിലെ തെരുവീഥികളിൽ മാത്രമല്ല ഉൾപ്രദേശങ്ങളിലെ കുഗ്രാമങ്ങളിൽ പോലും ജനങ്ങൾ പാടുന്നതു് സാധാരണയായി കേൾക്കാം. ഈ പാട്ടുകൾ സാധാരണ ഈശ്വരവിഷയങ്ങളായ കീത്തനങ്ങളാണു്. ഇവയിലെ പ്രധാനതത്വം ഭാരതീയധമ്മത്തിൽ മാത്രമേ വ്യക്തമായി

വ്യവസ്ഥാപിക്കപ്പെട്ടിട്ടുള്ളു. ഈ തത്വം അനുഭൂതിയാണ്. ഇൻഡ്യയിൽ ആത്മീയവിഷയമായി എഴുതിയിട്ടുള്ള എല്ലാം പുസ്തകങ്ങളും, ജീവിതത്തിലെ പ്രധാന കാര്യം അനുഭൂതിയാണെന്നുള്ള സ്ഥാപനംകൊണ്ട് സമ്പൂർണ്ണമായിരിക്കുന്നു. നേരിട്ടു ഈശ്വരനെ ദർശിക്കണം, സ്പർശിക്കണം, പ്രത്യക്ഷപ്പെടുത്തണം, സംഭാഷണം ചെയ്യണം, ഇതാണു ധർമ്മം. ഭക്തന്മാരായ യോഗികൾക്ക് ഉണ്ടായിട്ടുള്ള ഈശ്വരദർശനത്തിന്റെ കഥകൾ ഇൻഡ്യയിലെങ്ങും കേൾക്കാം. ഇപ്രകാരമുള്ള തത്വമാണ് അവരുടെ ധർമ്മത്തിന്റെ അസ്ഥിവാരം. ഹിന്ദുക്കളുടെ വേദങ്ങളും പുരാണങ്ങളും ഇപ്രകാരം ആത്മീയവിഷയങ്ങളെ പ്രത്യക്ഷത്തിൽ കണ്ട് അനുഭവിച്ച ആളുകൾ എഴുതിയിട്ടുള്ളവയാണ്. ഈ പുസ്തകങ്ങൾ ബുദ്ധിയുള്ളവർ മാത്രം വായിക്കുവാൻവേണ്ടി എഴുതപ്പെട്ടവയല്ല. ബുദ്ധി മാത്രം ഉപയോഗിക്കുന്നതുകൊണ്ട് ഇവയിൽ നിക്ഷേപിച്ചിരിക്കുന്ന കാര്യങ്ങളെ ഗ്രഹിക്കുവാൻ കഴിയുകയില്ല. ഈ പുസ്തകങ്ങളെല്ലാം എഴുതീട്ടുള്ളതു്, അവയിൽ പറയുന്ന സംഗതികളെ പ്രത്യക്ഷത്തിൽ കണ്ടനുഭവിച്ചവരാണ്. അതുകൊണ്ട് ഈ ഉച്ചാവസ്ഥയിൽ എത്തിയവർ മാത്രമേ അതിലെ കാര്യങ്ങളെല്ലാം പൂർണ്ണമായി ഗ്രഹിക്കുവാൻ സാധിക്കയുള്ളു. ഇഹത്തിൽ വച്ചുതന്നെ ഈശ്വരനെ പ്രത്യക്ഷത്തിൽ കാണുവാൻ കഴിയുമെന്നും, ജാതിഭേദം കൂടാതെ എല്ലാ ആളുകൾക്കും ഇതു സാധിക്കുമെന്നും, ഈ ദിവ്യചക്ഷുസ്സു തുറക്കുന്നതോടുകൂടി മാത്രമേ അദ്ധ്യാത്മലോകത്തു മനുഷ്യർ പ്രവേശിക്കുന്നുള്ളു എന്നും ഇവർ പറയുന്നു. വാസ്തവത്തിൽ എല്ലാ മതങ്ങൾക്കും ആധാരമായ തത്വം ഇതുതന്നെയാണ്. അതാണ് ഏററവും

വാശ്വാടിയോടും താക്കികനൈപുണ്യത്തോടും കൂടി ഒരാൾ ഉൽകൃഷ്ടതത്വങ്ങളെപ്പററി പ്രസംഗിക്കുമ്പോൾ അതിനെ കേൾക്കുവാൻ നാം ആരേയും കാണാതിരിക്കുന്നതു്. വേറെ ഒരാൾ ദരിദ്രൻ:—സ്വഭാഷ കൂടി വേണ്ടപോലെ സംസാരിക്കുവാൻ അറിഞ്ഞുകൂടാ. എന്നാൽ രാജ്യത്തിലുള്ള ജനങ്ങളിൽ പകുതിപ്പേരും അദ്ദേഹം ജീവിച്ചിരിക്കുന്ന കാലത്തുതന്നെ അദ്ദേഹത്തെ ഈശ്വരാവതാരമായി ഭജിക്കുന്നു. ഇൻഡ്യയിൽ ഒരാൾക്കു് ഈശ്വരദശനം ലഭിച്ചു് ധാമ്മികതത്വങ്ങൾ, ജീവാത്മാവു്, പരമാത്മാവു് ഇവയെല്ലാം ഇന്നതാണെന്നു വാസ്തവത്തിൽ ആ മനുഷ്യൻ കണ്ടറിഞ്ഞിട്ടുണ്ടെന്നുള്ള വത്തമാനം നാട്ടിലെങ്ങും പരക്കുമ്പോൾ, എല്ലാ ദിക്കുകളിൽ നിന്നും ആളുകൾ അദ്ദേഹത്തെ കാണുവാനായി വന്നുചേരും. ക്രമേണ ഈശ്വരതുല്യനാണെന്നും പറഞ്ഞു് അദ്ദേഹത്തെ പൂജിക്കുവാനും തുടങ്ങും.

മുൻപറഞ്ഞ ക്ഷേത്രത്തിൽ ആനന്ദമയിയായ ദേവിയുടെ ഒരു ബിംബമുണ്ടായിരുന്നു. കാലത്തും വൈകുന്നേരത്തും ആനന്ദമയിക്കു് പൂജകൾ നടത്തുകയായിരുന്നു ഈ കുട്ടിയുടെ കൃത്യം. ക്രമേണ, "ഈ പ്രതിമയ്ക്കു് അപ്പുറം വല്ലതുമുണ്ടോ? പ്രപഞ്ചത്തിൽ ഇങ്ങനെയൊരു ദേവിയുണ്ടെന്നുള്ളതു വാസ്തവമാണോ? അതോ ഇതെല്ലാം വെറും സ്വപ്നമാണോ? ധമ്മത്തിൽ എന്തെങ്കിലും പരമാത്ഥമുണ്ടോ?" എന്നിങ്ങനെയുള്ള വിചാരങ്ങൾ ബാലന്റെ ഹൃദയത്തിൽ കടന്നുകൂടി വർദ്ധിച്ചു. ഇപ്രകാരം ഒരു സംശയം സാധാരണ ഒരു ഹൈന്ദവബാലനു് ഉണ്ടാകുന്നു. ക്ഷേത്രത്തിലുള്ള പ്രതിമകളെ പൂജിക്കുമ്പോൾ ചെയ്യു

ന്നത് പരമാത്ഥമാണോ എന്നുള്ള സംശയം ഞങ്ങളുടെ ഇടയിൽ ഉണ്ടാകാറുണ്ട്. ഇതിനെക്കുറിച്ചുള്ള അഭിപ്രായങ്ങൾകൊണ്ടു മാത്രം ഞങ്ങൾ തൃപ്തിപ്പെടുന്നില്ല. ഈശ്വരനെക്കുറിച്ചും ആത്മാവിനെക്കുറിച്ചും ഇതേവരെയുണ്ടായിട്ടുള്ള അഭിപ്രായങ്ങളെല്ലാം തയാറായിട്ടുണ്ടല്ലെങ്കിലും ആ അഭിപ്രായങ്ങളും ഗ്രന്ഥങ്ങളും ഒന്നുംകൊണ്ട് ഞങ്ങൾക്ക തൃപ്തിയുണ്ടാകുന്നില്ല. ഞങ്ങളുടെ ഇടയിൽ അനേകായിരം ആളുകളിൽ ഉദിക്കുന്ന ഏക വിചാരം അനുഭൂതിയെന്നുള്ളതാണ്. "വാസ്തവത്തിൽ ഈശ്വരൻ ഉണ്ടോ? ഉണ്ടെങ്കിൽ ഈശ്വരനെ എനിക്ക പ്രത്യക്ഷത്തിൽ കാണുവാൻ കഴിയുമോ? പ്രത്യക്ഷ വീക്ഷണത്തിനു ശേഷം എനിക്ക സായുജ്യമടയുവാൻ സാധിക്കുമോ? ഇതെല്ലാം ഞങ്ങൾക്ക് അനുഭവിച്ചറിയണം. പാശ്ചാത്യരാജ്യത്തിലുള്ള നിങ്ങൾ ഇതെല്ലാം തീരെ നടക്കാത്ത കാര്യങ്ങളാണെ" എന്നു വിചാരിക്കുമായിരിക്കാം. എന്നാൽ ഞങ്ങൾക്ക് ഇതുപോലെ സാധിക്കുന്ന കാര്യം മറ്റൊന്നുമില്ല. ഇപ്രകാരമുള്ള ഈശ്വരലാഭത്തിനുവേണ്ടി അനേകം പേർ അവരുടെ ജീവനെ ത്യജിക്കുന്നു. അനേകം ജനങ്ങൾ ഇഹലോകസുഖങ്ങളെല്ലാം വെടിഞ്ഞു് വനാന്തരങ്ങളിലോ ഗിരികന്ദരങ്ങളിലോ ചെന്നു താമസിക്കുന്നു. അനേകമാളുകൾ അവരുടെ ഭവനങ്ങളും മററും ഉപേക്ഷിച്ചു് നദീതീരങ്ങളിലും മററും ചെന്നു തപസ്സ ചെയ്യുന്നു. ഇതെല്ലാം നിങ്ങളും കേട്ടിരിക്കുമെല്ലോ. ഇവരുടെ ഉദ്ദേശമെല്ലാം ഈശ്വരനെ പ്രത്യക്ഷത്തിൽ കാണണമെന്നാണ്. നമ്മുടെ ചുററുമുള്ള വസ്തുക്കളെ നാം ചമ്മചക്ഷുസ്സുകൊണ്ടു് ഏതു പ്രകാരം കാണുന്നുവോ അതിനെക്കാൾ ഏററവും വിശദമായും

സ്പുടമായും ഈശ്വരനെ പ്രത്യക്ഷത്തിൽ കാണുന്നതിനാണ് അവർ പരിശ്രമിക്കുന്നത്. ഇതിനെപ്പററി ഞാൻ ഇപ്പോൾ ഒരഭിപ്രായവും പറയുന്നില്ല. എന്നാൽ ഭൂമിയിൽ മനുഷ്യനായി ജനിച്ചാൽ അവരുടെ കർത്തവ്യകർമ്മം ഇതാണെന്നുള്ളത് ബാല്യം മുതൽക്കേ അവരുടെ മനസ്സിൽ ദൃഢമായി പതിഞ്ഞിട്ടുണ്ട്. അനേകായിരം ജനങ്ങൾ ഈ ശ്രമത്തിൽ മരിച്ചേക്കാം. വീണ്ടും അനേകായിരം പ്രയത്നിക്കാനുണ്ടാകും. അനേകായിരം വർഷങ്ങളായി ഈ പ്രധാന കാര്യം നിർവ്വഹിക്കുന്നതിനു മാത്രമാണ് ഹിന്ദുസമുദായം ഇഹലോകസുഖങ്ങളെ അലക്ഷ്യമാക്കി ത്യാഗശീലന്മാരായി വർത്തിക്കുന്നത്. ഇപ്പോഴും അനേകായിരം ഹിന്ദുക്കൾ ഇക്കാര്യനിർവ്വഹണത്തിനായി ആണ്ടുതോറും അവരുടെ ഭവനങ്ങളെ വെടിയുകയും സഹിക്കേണ്ടിവരുന്ന കഷ്ടപ്പാടുകൾ മൂലം മരണം പ്രാപിക്കയും ചെയ്യുന്നു. പാശ്ചാത്യന്മാൎക്ക് ഇതെല്ലാം വെറും മൃഗതൃഷ്ണികയായി തോന്നും. അവർ അങ്ങനെ വിചാരിക്കുവാനുള്ള കാരണവും എനിക്കറിയാം. ഞാൻ പാശ്ചാത്യരാജ്യങ്ങളിൽ വളരെക്കാലം സഞ്ചരിച്ചിട്ടുണ്ടെങ്കിലും ലോകത്തിലുള്ളതിൽവച്ച് ഇത് ഏററവും സാധിക്കാവുന്ന കാര്യമാണെന്ന് ഞാൻ വിചാരിക്കുന്നു.

മററു വിഷയങ്ങളെക്കുറിച്ച് ഭൗതികശാസ്ത്രങ്ങളുടെ അത്ഭുതാവഹങ്ങളായ സംഗതികളെക്കുറിച്ചുപോലും വിചാരിക്കുന്ന സമയമെല്ലാം വാസ്തവത്തിൽ നഷ്ടമാകുന്നു. ഈശ്വരവിചാരത്തിൽ നിന്നു അകററുന്നു എങ്കിൽ മററു കാര്യങ്ങളെല്ലാം വ്യർത്ഥം. ജീവിതം ക്ഷണികമാണ്. നമുക്ക് ഒരു ദേവൻെറ സർവ്വജ്ഞത്വമുണ്ടായിരുന്നാലും, ഒരു മൃഗത്തിൻെറ മൂഢത്വമേയുള്ളൂ എങ്കിലും ജീവിതം

ക്ഷണികമാണ്. കഠിനദാരിദ്ര്യത്തിൽ മുങ്ങിക്കിടക്കുന്നവക്കും സവ്വസമ്പൽസമൃദ്ധിയുള്ളവക്കും ജീവിതം ക്ഷണികമാണ്. പാശ്ചാത്യരാജ്യങ്ങളിലുള്ള വലിയ നഗരങ്ങളിൽ ദരിദ്രന്മാർ പാക്കുന്ന വീഥികളിൽ തിക്കിത്തിരക്കി കഷ്ടപ്പെട്ടു കാലയാപനം ചെയ്യുന്നവക്കും, കോടി കോടി ജനങ്ങളുടെ സാമ്രാട്ടായി രാജ്യം ഭരിക്കുന്ന ചക്രവത്തികൾക്കും ജീവിതം ക്ഷണികമാണ്. സവ്വദാ അരോഗദൃഢഗാത്രരായിരിക്കുന്നവക്കും, എല്ലായ്പോഴും രോഗാതുരന്മാരായിരിക്കുന്നവക്കും ജീവിതം ക്ഷണികം. മനസ്സിന് ഏററവും രസികത്വവും വിലാസവും ഉള്ളവക്കും, മനസ്സിന് ഏററവും ക്രൂരത്വമുള്ളവക്കും ജീവിതം ക്ഷണികമാണ്. ജനിച്ചാൽ ഹിന്ദുശാസ്ത്രപ്രകാരം സാധിക്കുവാനുള്ള പ്രധാന കൃത്യം ഒന്നേയുള്ളു. അത് ഈശ്വരപ്രാപ്തിയാണ്. ഇത് വാസ്തവമാണെങ്കിൽ നമ്മുടെ ജീവിതം മുഴുവനും സാത്ഥമാകുന്നു. ജീവിതം സഹനീയമാകുന്നു. സുഖാവഹവുമാകുന്നു. ഇതവാസ്തവമാണെങ്കിൽ ജീവിതം ഉപയോഗശൂന്യമായ ഭാരം മാത്രം. ഇതാണ് ഹിന്ദുക്കളുടെ വിചാരം. എന്നാൽ അനുമാനംകൊണ്ടു് ഇതിനെ പ്രത്യക്ഷത്തിൽ തെളിയിക്കാൻ കഴിയുന്നതല്ല. എല്ലാവിദ്യയിലും അനുമാനംകൊണ്ടു് ഒരു സംഗതി സംഭവ്യമാണെന്നൂഹിക്കാമെന്നല്ലാതെ തീച്ചയായും ഉള്ളതാണെന്നു ഉറപ്പിക്കുവാൻ പാടുള്ളതല്ലല്ലോ. നിങ്ങളുടെ പ്രകൃതിശാസ്ത്രത്തിലെ പ്രധാന തത്വങ്ങൾ വെറും അനുമാനം മാത്രമല്ലയോ? നാം ഇന്ദ്രിയഗോചരമാകുന്നവയെ മാത്രമേ വാസ്തവബുദ്ധ്യാ അംഗീകരിച്ചുകൂടു. ആത്മികമായ തത്വങ്ങളേയും നാം അതുപോലെ തന്നെ പ്രത്യക്ഷത്തിൽ കാണണം. ഈശ്വരനുണ്ടെന്നുള്ള ശരിയായ ബോധം

വരണമെങ്കിൽ നാം ഈശ്വരനേയും പ്രത്യക്ഷത്തിൽ കാണണം. വേദങ്ങളിൽ പറഞ്ഞിരിക്കുന്ന തത്വങ്ങളെല്ലാം ശരിയാണെന്നു നമുക്കു ബോധം വരണമെങ്കിലും നാം തന്നെ അവയെ പ്രത്യക്ഷത്തിൽ കാണണം. ഇതു കൂടാതെ അനുമാനങ്ങൾ എത്ര തന്നെ ഉപയോഗിച്ചാലും ഈ തത്വങ്ങൾ വാസ്തവത്തിൽ ഉള്ളതാണെന്നു നമുക്കു ബോധം വരികയില്ല. ഇതാണു ഞാൻ പറയുന്നത്. ഇതു തന്നെയാണു ഹിന്ദുശാസ്ത്രങ്ങളിലും പറഞ്ഞിട്ടുള്ളത്.

ഈ വിചാരം കുട്ടിയുടെ ഉള്ളിൽ കടന്ന് മനസ്സെല്ലാം ഈ സംഗതിയിൽ ഏകാഗ്രമായി. ദിനം പോകുന്തോറും കരഞ്ഞുകൊണ്ട് ഇപ്രകാരം പറഞ്ഞുകൊണ്ടിരുന്നു. "അമ്മേ! അവിടുന്നുണ്ടെന്നുള്ളതു സത്യമാണോ? അതോ ഇതെല്ലാം കവിതക്കാരുടെ വർണ്ണനയാണോ? ആനന്ദമയിയായ ദേവി വാസ്തവത്തിൽ ഉണ്ടോ? അതോ കവിതക്കാരുടെ മനോധർമ്മത്തിൽ നിന്നും മൂഢന്മാരുടെ വെറും വിശ്വാസത്തിൽ നിന്നും ഉണ്ടായിട്ടുള്ളതാണോ?" പുസ്തകപ്പഠിത്തമോ സാധാരണ വിദ്യാഭ്യാസമോ ഈ കുട്ടിക്കു തീരെ ഇല്ലായിരുന്നു. അതുകൊണ്ട് അദ്ദേഹത്തിന്റെ മനസ്സ് നൈസർഗ്ഗികസ്വഭാവിൽ കൂടിത്തന്നെ ചരിച്ചു. അന്യന്മാരുടെ വിചാരഗതികളൊന്നും ഉള്ളിൽ കടക്കാതിരുന്നതുകൊണ്ട് മനസ്സിനു ശുദ്ധിയും ശക്തിയും വളരെ അധികമുണ്ടായി. സർവ്വകലാശാലയിൽ പഠിക്കാൻ പോകാതിരുന്നതുകൊണ്ട് കാര്യങ്ങളെല്ലാം തന്നത്താനെ ആലോചിച്ചു കണ്ടുപിടിച്ചു. നാം നമ്മുടെ ജീവിതത്തിൽ പകുതി ഭാഗവും സർവ്വകലാശാലകളിൽ വ്യയം ചെയ്യുന്നു. നമ്മുടെ

തലച്ചോറ് മുഴുവൻ അന്യന്മാരുടെ ആശയങ്ങൾകൊണ്ടു പരിപൂർണ്ണമായുമിരിക്കുന്നു. മാക്സ്മുള്ളർ എന്ന പണ്ഡിതശ്രേഷ്ഠൻ മേൽ പ്രസ്താവിക്കപ്പെട്ട ലേഖനത്തിൽ "ഇദ്ദേഹം വാസ്തവത്തിൽ ഒരു സ്വയംഭൂവായ മനസ്സോടുകൂടിയവനാണ്" എന്നു പറഞ്ഞിട്ടുണ്ട്. ഇതിന്റെ രഹസ്യം അദ്ദേഹം സർവ്വകലാശാലയിൽ പഠിക്കാൻ പോകാത്തതാണ്. ഈശ്വരനെ പ്രത്യക്ഷത്തിൽ കാണാമോ എന്ന വിചാരം ക്രമേണ മനസ്സിൽ ഉഗ്രമായി. കുറെ കഴിഞ്ഞപ്പോൾ മറ്റൊരു കാര്യവും അദ്ദേഹത്തിന്റെ മനസ്സിൽ പ്രവേശിക്കയില്ലെന്നുള്ള നിലയായി. പൂജതന്നെ നേരെ നടത്തുന്നതിന്നോ, മററു ജോലികൾ ശരിയായി ചെയ്യുന്നതിന്നോ തീരെ നിവൃത്തിയില്ലാതേയും വന്നു. ചിലപ്പോൾ ബിംബത്തിന്റെ മുൻപിൽ നിവേദ്യം വയ്ക്കുവാൻ തന്നെ മറന്നുപോകും. ചിലപ്പോൾ ദീപാരാധന നടത്തുവാൻ മറക്കും. ചിലപ്പോൾ കുറെ നാഴിക നേരം ഒന്നായി ആരാധിച്ചുകൊണ്ടു ഇരിക്കും. ഈ നിലയായി.

വാസ്തവത്തിൽ അമ്മയുണ്ടോ? ഉണ്ടെങ്കിൽ എന്നോട് എന്തുകൊണ്ടു സംസാരിക്കുന്നില്ല? അമ്മയ്ക്കു ജീവനില്ലയോ? എന്നുള്ള ഏകവിചാരം മാത്രം മനസ്സിൽ എപ്പോഴും തിങ്ങിവിങ്ങിക്കൊണ്ടിരുന്നു. നാം പക്ഷേ ഓർമ്മിച്ചേക്കാം, നമ്മുടെ ജീവിതത്തിലും ചിലപ്പോൾ ജഡികമായ യുക്തിവാദങ്ങൾകൊണ്ടും ഗ്രന്ഥവിചാരണകൊണ്ടും മുഷിഞ്ഞിട്ട്—ഗ്രന്ഥങ്ങൾ പരമാർത്ഥമായി നമ്മെ ഒന്നും പഠിപ്പിക്കുന്നില്ലല്ലോ; അതു ബുദ്ധിക്ക് ഒരു കറപ്പുതീററിപോലെ മാത്രം. പതിവു സമയത്തു കിട്ടിയില്ലെങ്കിൽ നാം മരിക്കുന്നു—നമ്മുടെ

ഹൃദയത്തിൻെറ അത്യഗാധതലങ്ങളിൽനിന്ന് ഒരു രോദനം ഉയരുന്നു. "എനിക്കു വെളിച്ചം കാണിക്കാൻ ഈ പ്രപഞ്ചത്തിൽ ആരും ഇല്ലേ? അവിടുന്നു സത്യമായിട്ടുണ്ടെങ്കിൽ എനിക്കതു കാട്ടിത്തന്നാലും! അവിടുന്നെന്താണ് എന്നോടു സംസാരിക്കാത്തതു്? അവിടുന്ന് ഇത്ര വളരെ സുദുർല്ലഭമായി ഇരുന്നുകൊണ്ട് ദൂതന്മാരെ പലരേയും അയയ്ക്കുന്നതെന്തിന്? അവിടുന്നു നേരിട്ട് എൻെറ അടുത്തു വരാത്തതെന്തു്? കലഹമത്സരാദികളുള്ള ഈ ലോകത്തു് ഞാൻ ആരെ വിശ്വസിക്കണം? ആരുടെ പുറകെ പോകണം? സ്ത്രീപുരുഷന്മാരായ എല്ലാപേരുടേയും ഒരുപോലെയുള്ള ഈശ്വരനാണ് അവിടുന്നെങ്കിൽ അവിടുത്തെ പൈതലിൻെറ അടുക്കൽ വന്നു സംസാരിക്കയും യോഗ്യതയുണ്ടോ എന്നു പരിശോധിക്കയും ചെയ്യാത്തതെന്തു്? വളരെ വ്യാകുലതയുള്ള അവസരങ്ങളിൽ ഇപ്രകാരമുള്ള വിചാരങ്ങൾ നമുക്കെല്ലാപേക്കും ഉണ്ടാകും. എന്നാൽ നമുക്കു ചുററുമുള്ള പ്രലോഭനങ്ങൾ അത്യധികമായാൽ അടുത്തനിമിഷം നാമതു മറന്നുപോകുന്നു. ഈ വിചാരമുണ്ടായ ക്ഷണത്തിൽ സ്വർഗ്ഗത്തിൻെറ വാതിൽ തുറന്നുപോയി എന്നും, ദിവ്യജ്ഞാനപ്രകാശത്തിൽ മുഴുകിപ്പോയി എന്നും നമുക്കു തോന്നാം. എന്നാൽ നമ്മുടെ മൃഗസ്വഭാവം ഈ ദിവ്യദർശനങ്ങളെല്ലാം തട്ടി നീക്കിക്കളയും. നാം വീണ്ടും പതിച്ച് മൃഗസ്വഭാവം വെളിപ്പെടുത്തി തിന്നും കുടിച്ചും മരിച്ചും പിന്നെയും പിന്നെയും കഴിഞ്ഞുകൂടുന്നു. എന്നാൽ ഇത്ര വേഗത്തിൽ പിൻമാറാത്ത ചില അസാധാരണബുദ്ധികൾ ഉണ്ട്. പ്രലോഭനങ്ങൾ എന്തെല്ലാമുണ്ടായിരുന്നാലും ഒരിക്കൽ ആകർഷണം ലഭിച്ചു എങ്കിൽ

അവർ ഒരിക്കലും പിൻമാറുകയില്ല. അവർ സത്യം കണ്ടേ അടങ്ങൂ. ജീവിതം നശിക്കണമെല്ലോ. ഒരു ഉൽക്കൃഷ്ടകാര്യം സാധിക്കുന്നതിനായിട്ട് അതു നശിക്കട്ടെ എന്നാണവരുടെ വിചാരം. മനുഷ്യൻെറ നീചസ്വഭാവത്തെ അടക്കുന്നതിനെക്കാൾ, പാപങ്ങളുടേയും ജനനമരണങ്ങളുടേയും രഹസ്യം അറിയുന്നതിനെക്കാൾ ശ്രേഷ്ഠമായി എന്തൊരു കാര്യമാണ് സാധിക്കാനുള്ളത്.

കുറേക്കാലം കഴിഞ്ഞപ്പോഴേക്ക് അദ്ദേഹത്തിന് അമ്പലത്തിലെ ജോലി ചെയ്യുന്നതിനു തീരെ സാധിക്കാതെയായി. അതിനാൽ ആ ജോലി വിട്ട് സമീപത്തുണ്ടായിരുന്ന ഒരു കാട്ടിൽ പോയി അദ്ദേഹം അവിടെ ഇരിപ്പായി. തൻെറ ജീവിതത്തിലെ ഈ ഘട്ടത്തെപ്പററി പിന്നീട് അദ്ദേഹംതന്നെ പല തവണ എന്നോട് ഇപ്രകാരം പറഞ്ഞിട്ടുണ്ട്. "എനിക്ക് അക്കാലത്ത് എപ്പോൾ സൂര്യൻ ഉദിച്ചു എപ്പോൾ അസ്തമിച്ചു എന്നുകൂടി അറിയാൻ പാടില്ലായിരുന്നു. എങ്ങിനെ ജീവിതം കഴിഞ്ഞു എന്നുപോലും അറിയാൻ കഴിഞ്ഞില്ല." തന്റെ കാര്യം മുഴുവൻ അദ്ദേഹം മറന്നു. ആഹാരം കഴിക്കുവാൻ പോലും പ്രജ്ഞയുണ്ടായില്ല. അക്കാലത്ത് അദ്ദേഹത്തിൻെറ ഭാഗിനേയനായ ഹൃദയൻ അദ്ദേഹത്തിന്റെ വായ്ക്കകത്ത് സ്വല്പം ആഹാരം തള്ളിക്കൊടുക്കും. തീരെ ഓർമ്മയില്ലാതെ അദ്ദേഹം അതിനെ ഇറക്കുകയും ചെയ്യും.

അനേകം ദിവസം ഇങ്ങനെ കഴിഞ്ഞുകൂടി. ദിവസംതോറും സന്ധ്യയ്ക്ക് അമ്പലത്തിലെ ദീപാരാധനാസമയത്തെ ഘണ്ടാരവവും ആഘോഷവും കാട്ടിലെത്തുമ്പോൾ അദ്ദേഹം സഹിക്കാൻ പാടില്ലാത്ത വ്യസനത്തോടുകൂടി

ഇപ്രകാരം നിലവിളിക്കും. "അമ്മേ! ഒരു ദിവസം കൂടി ഇതാ വൃഥാ പോയി. ഒരമ്മ ഇനിയും വന്നില്ലല്ലോ. എന്റെ ഈ അല്പായുസ്സിലെ ഒരു ഭാഗം വൃഥാ പോയി. സത്യം ഇതേവരെ തെളിഞ്ഞില്ലല്ലോ." വേറെ ചിലപ്പോൾ പ്രാണവേദനയോടുകൂടി അദ്ദേഹം തറയിൽ മുഖം ഇട്ടുരച്ചുകൊണ്ട് ഇങ്ങനെ പറയും: "അമ്മേ! പ്രപഞ്ചമാതാവേ! അവിടുന്നെന്നിൽ പ്രത്യക്ഷമാകണേ, അമ്മേ, എനിക്ക് അമ്മ മാത്രം മതി, വേറെ യാതൊന്നും വേണ്ട, ഇതു് അമ്മയ്ക്കറിഞ്ഞുകൂടയോ?" താൻ ഒരു സർവ്വത്യാഗിയായിരിക്കണമെന്ന് അപ്പോൾ അദ്ദേഹത്തിനു തോന്നി. സർവ്വവും ത്യജിക്കാതെ അമ്മ പ്രത്യക്ഷമാകയില്ലെന്ന് അദ്ദേഹം കേട്ടിട്ടുണ്ടായിരുന്നു. അമ്മയ്ക്കു് എല്ലാപേരുടേയും മുൻപിൽ വരണമെന്നുണ്ട്. എന്നാൽ മനുഷ്യൻ ഇഹലോകസുഖങ്ങളിൽ ഭ്രമിച്ചു് അമ്മയെ കാണണമെന്നുള്ള താല്പര്യമില്ലാതിരിക്കയാണ്. ഏകാഗ്രമനസ്സോടുകൂടി അമ്മയെ കാണണമെന്നു ആഗ്രഹിച്ചാൽ അമ്മ വേഗത്തിൽ പ്രത്യക്ഷമാകുമെന്ന് അദ്ദേഹം കേട്ടിരുന്നു. അതുകൊണ്ട് എല്ലാം ത്യജിക്കുവാൻ ഒരുങ്ങി. അദ്ദേഹത്തിന്റെ കയ്യിലുണ്ടായിരുന്ന ചില ചില്ലറ നിസ്സാരസാധനങ്ങൾ കൂടെ അദ്ദേഹം ദൂരെ കളഞ്ഞു. പണം തൊടുകയേ ഇല്ല എന്ന് ഒരു നിർബ്ബന്ധവും വച്ചു. പണം തൊടുകയില്ലെന്നുള്ള ഈ നിർബ്ബന്ധം അദ്ദേഹത്തിന്റെ ദേഹമാസകലം വ്യാപിച്ചിരുന്നു. ഇതു നിങ്ങൾക്കു വളരെ ആശ്ചര്യമായി തോന്നുമായിരിക്കാം. എന്നാൽ വളരെക്കാലം കഴിഞ്ഞതിൽ പിന്നീട് അദ്ദേഹത്തെ പരിചയമായി ഞാൻ അദ്ദേഹത്തിന്റെ ഒരുമിച്ചു താമസിച്ച കാലത്തു് അദ്ദേഹം ഉറങ്ങുന്ന സമയത്തുകൂടിയും ഒരു നാണയമെടുത്തു്

അതുകൊണ്ടു് അദ്ദേഹത്തിൻെറ ദേഹത്തിൽ എവിടെ എങ്കിലും തൊടുന്നതായാൽ ഉടൻതന്നെ അദ്ദേഹത്തിന്റെ കൈകറം വളഞ്ഞു ദേഹത്തിനു പക്ഷപാതം വന്നതു പോലെ ഒരു പ്രകാരാന്തരമുണ്ടാകുന്നതായി ഞാൻ പരീക്ഷിച്ചറിഞ്ഞിട്ടുണ്ടു്. അമ്മ പ്രത്യക്ഷത്തിൽ വരുന്നതിനു് ഇനിയും ഒരു തടസ്സംക്രൂടിയുണ്ടായിരുന്നു. അതു മനുഷ്യൎക്കുള്ള കാമമൊന്നാണെന്നു് അദ്ദേഹം അറിഞ്ഞു. മനുഷ്യൻ വാസ്തവത്തിൽ ജീവാത്മാവാണു്. ഈ ജീവാത്മാവു് പുരുഷനമല്ല, സ്ത്രീയുമല്ല. കാമം ലോഭം ഇവ രണ്ടും ആണു് അമ്മ പ്രത്യക്ഷപ്പെടാതിരിക്കുന്നതിനു കാരണമെന്നു് അദ്ദേഹം വിചാരിച്ചു. ഈ പ്രപഞ്ചം മുഴുവൻ അമ്മയുടെ ലീലയല്ലേ? എല്ലാ സ്ത്രീകളുടെ ശരീരത്തിലും അമ്മ തന്നെ വസിക്കുന്നില്ലേ? സ്ത്രീകളെല്ലാം വാസ്തവത്തിൽ അമ്മയുടെ അംശമല്ലേ? അങ്ങനെ ഇരിക്കെ ഒരു സ്ത്രീയെ ഭാൎയ്യയുടെ നിലയിൽ എങ്ങനെ വിചാരിക്കാം? ഈ സംശയമെല്ലാം അദ്ദേഹത്തിൻെറ മനസ്സിൽ പ്രവേശിച്ചു. എല്ലാ സ്ത്രീകളും തൻെറ അമ്മയാണു്, കാണുന്ന സ്ത്രീകളെല്ലാം അംബികാദേവിയുടെ അംശമാണു് എന്ന നിലയിൽ മനസ്സിനെ കൊണ്ടുവരേണ്ടതിന്നു് അദ്ദേഹം യത്നിച്ചു. അതു വേഗം സാധിച്ചു.

ഇതാണു മനുഷ്യഹൃദയത്തെ ഗ്രസിക്കുന്ന ഉഗ്രമായ വാഞ്ഛ. അദ്ദേഹം തന്നെ ആ അവസ്ഥയെപ്പററി എന്നോടിങ്ങനെ പറഞ്ഞിട്ടുണ്ടു്: "കുഞ്ഞേ! ഒരു മുറിയിൽ ഒരു ജാളിക പവനുണ്ടെന്നു വിചാരിക്കുക. അടുത്ത മുറിയിൽ ഒരു കള്ളനും. കള്ളനു് ഉറക്കം വരുമോ? ഒരിക്കലും വരികയില്ല. മററെ മുറിയിൽ കടന്നു പവൻ മോഷ്ടിക്കുവാനുള്ള മാൎഗ്ഗമെന്തെന്നു അവൻ സദാ മനസിൽ ആലോ

ചിച്ചുകൊണ്ടിരിക്കും. അതുപോലെ ഒരാൾക്ക ലോക ത്തിൽ കാണുന്ന ഈ പദാൎത്ഥങ്ങൾക്കപ്പുറം ഒരാളുണ്ട്— ഒരു ഈശ്വരനുണ്ട്. ഒരിക്കലും നാശമില്ലാത്ത ഒരു ഈശ്വരനുണ്ട്. അവ്യയവും അവിച്ഛിന്നവുമായ ആനന്ദം കൊണ്ട് പരിപൂൎണ്ണമായിരിക്കുന്ന ഒരു ഈശ്വരനുണ്ട്. ആ ആനന്ദത്തോടു താരതമ്യപ്പെടുത്തുമ്പോൾ ഇഹലോക സുഖങ്ങളെല്ലാം തുലോം തുച്ഛങ്ങളാണ്. ഇപ്രകാരം ആനന്ദമയനായ ഒരു ഈശ്വരനുണ്ട്—എന്നുള്ള വിശ്വാസം മനസ്സിൽ ദൃഢമായി ഉറയ്ക്കുമ്പോൾ ആ ഈശ്വരനെ പ്രാപിക്കുവാൻ ആയാൾ യത്നം ചെയ്യാതിരിക്കുമോ? ഒരു നിമിഷംപോലും യത്നിക്കാതിരിക്കുമോ? ഇല്ല. ഈ ആഗ്രഹംകൊണ്ട് ആ ആൾക്ക ഭ്രാന്തു വരും." ഇപ്രകാരം ഈശ്വരപ്രാപ്തിക്കുള്ള ഒരു ദിവ്യോന്മാദം ഈ കുട്ടിയെ ബാധിച്ചു. ആ കാലത്ത് അദ്ദേഹത്തെ സഹായിക്കുന്ന തിന്ന് ഉപദേഷ്ടാക്കളാരും ഇല്ലായിരുന്നു. ഒരു കാൎയ്യം പറഞ്ഞുകൊടുക്കാനും ആളില്ലായിരുന്നു. ചുററുമുള്ളവ രെല്ലാം ഇദ്ദേഹത്തിനു ഭ്രാന്താണെന്നു വിചാരിച്ചു. ഇതാ ണ് ഈ ലോകത്തിലെ വിശേഷം. ഒരാൾ ലോകത്തി ലുള്ള നിസ്സാരവസ്തുക്കളെ എല്ലാം ദൂരെക്കളയുമ്പോൾ ആ യാളെ എല്ലാവരുംകൂടി ഉടനെ ഭ്രാന്തനെന്നു വിധിക്കും. എന്നാൽ ഇങ്ങനെയുള്ള ഭ്രാന്തന്മാരാണ് വാസ്തവത്തിൽ ലോകത്തിലെ രക്ഷിതാക്കന്മാർ. ഇങ്ങനെയുള്ള ഭ്രാന്തിൽ നിന്നാണ് ലോകത്തെ നന്മയ്ക്കു പ്രേരിപ്പിക്കുന്ന ശക്തി കളെല്ലാം ഉണ്ടായിട്ടുള്ളത്. മേലിലും ഇപ്രകാരമുള്ള ഭ്രാന്തിൽനിന്നുതന്നെയാണ് ലോകം ജയിക്കുന്ന ശക്തി കൾ ഉണ്ടാകേണ്ടതും.

ഇങ്ങനെ ദിവസങ്ങൾ വാരങ്ങൾ മാസങ്ങൾ മുറയ്ക്കു കഴിഞ്ഞു. സത്യപ്രാപ്തിക്കുള്ള നിരന്തരശ്രമം തുടൎന്നു കൊണ്ടേയിരുന്നു. കുട്ടിക്ക് ക്രമേണ ദിവ്യദൎശനങ്ങൾ ലഭിച്ചു; അനേകം ആശ്ചൎയ്യമായ സംഗതികൾ കണ്ടുതുടങ്ങി. ഉള്ളിൽ ഗൂഢമായിരിക്കുന്ന അനേകകാൎയ്യങ്ങൾ കണ്ടുതുടങ്ങി. അമ്മതന്നെ ഗുരുവിൻെറ നിലയിൽ മായായവനികയെ നീക്കി കുട്ടിക്ക് കാൎയ്യങ്ങൾ കാണിച്ചു കൊടുത്തു. ഈ കാലത്ത് അതിസൗന്ദൎയ്യവതിയും പണ്ഡിതശ്രേഷ്ഠയുമായ ഒരു ദിവ്യസ്ത്രീ അവിടെ വന്നു. ഈ സ്ത്രീയെപ്പററി 'ഇവൾ പണ്ഡിതശ്രേഷ്ഠയാണെന്നു മാത്രമല്ല, സരസ്വതീദേവിയുടെ ഒരംശംകൂടിയാണ്.' എന്ന് അദ്ദേഹം തന്നെ പിന്നീട് എന്നോടു പറഞ്ഞിട്ടുണ്ട്. ഇതും ഇൻഡ്യയിൽ കാണുന്ന ഒരു വിശേഷമാണ്. അവിടെ ഞങ്ങളുടെ സ്ത്രീകൾക്ക് അധികം പഠിപ്പില്ല. പാശ്ചാത്യരാജ്യങ്ങളുടെ തോതനുസരിച്ചു നോക്കുമ്പോൾ സ്വാതന്ത്ര്യവും തുലോം കുറവാണ്. എങ്കിലും ആത്മജ്ഞാനത്തിൻെറ കേന്ദ്രാവസ്ഥയിൽ എത്തിയിട്ടുള്ള യോഗിനികൾ ഇടയ്ക്കുണ്ടാകുന്നതു കാണാം. ഈ സ്ത്രീ ഒരു സന്ന്യാസിനിയായിരുന്നു. സൎവ്വവും ത്യജിച്ച് വിവാഹബന്ധത്തിനു വശവൎത്തിനികളാകാതെ ഈശ്വരനെ നാഥനായി വരിച്ച് ഇൻഡ്യയിൽ സ്ത്രീകളും ഈശ്വരപ്രാപ്തിക്കു വേണ്ടി സൎവ്വഥാ യത്നിക്കുന്നുണ്ട്. ആ വൎഗ്ഗത്തിലുൾപ്പെട്ട ഒരു ദിവ്യസ്ത്രീയായിരുന്നു ഈ യോഗിനി. ഈ സ്ത്രീ വന്ന ഉടനെ കാട്ടിൽ ഇരുന്നു തപസ്സു ചെയ്യുന്ന കുട്ടിയുടെ വൃത്താന്തം കേട്ടു. ഉടനേതന്നെ കുട്ടിയെ കാണുവാൻ ചെന്നു. പെട്ടെന്നു കുട്ടിയുടെ രോഗമിന്നതെന്ന് ആ മഹതി മനസ്സിലാക്കി ഇപ്രകാരം പറഞ്ഞു: "എൻെറ

കുന്നേ! ഇങ്ങനെയുള്ള ഭ്രാന്തു വരുന്നവർ മഹാധന്യന്മാരാണ്. ഈ ലോകത്തിലുള്ളവരെല്ലാം ഭ്രാന്തന്മാരാണ്. ചിലക്ക് ഭ്രാന്ത് പണത്തിനാണ്. ചിലക്ക് ഭ്രാന്ത് ഇന്ദ്രിയസുഖങ്ങൾക്കാണ്. ചിലക്ക് കീൎത്തിക്കാണ്. മററു ചിലക്ക് മററനേകം കാൎയ്യങ്ങൾക്ക്. ഇവരുടെ ഭ്രാന്തെല്ലാം പണം സമ്പാദിക്കുവാനോ ദാമ്പത്യത്തിനോ മററുള്ളവരെ ഉപദ്രവിക്കുവാനോ ഈശ്വരനൊഴികെ അന്യ നശ്വരവസ്തുക്കളിലോ ആണ്. ഇപ്രകാരമുള്ള ഭ്രാന്തേ അവൎക്ക മനസ്സിലാക്കാൻ കഴിയൂ. ഒരാൾക്കു പണം സമ്പാദിക്കുവാൻ ഭ്രാന്തുണ്ടാകുമ്പോൾ ഇവൎക്ക് ആ ആളോട്ട് ഇഷ്ടവും അനുകമ്പയും ഉണ്ടാകുന്നു. "ഓ! ആ ആൾ വളരെ മിടുക്കൻതന്നെ" എന്നു പറയും. ഒരു ഭ്രാന്താശുപത്രിയിൽ ചെന്നാൽ ഭ്രാന്തന്മാർ എന്തു വിചാരിക്കുമെന്നറിയാമോ? അവർ മാത്രം സ്വബോധമുള്ളവർ. ലോകത്തിൽ ശേഷമുള്ളവരെല്ലാം വെറും ഭ്രാന്തന്മാർ എന്നാണ്. ഒരാൾക്ക് അതിപ്രിയമായിരിക്കുന്ന ഭഗവാനിൽ പ്രേമമുണ്ടാകുമ്പോൾ—ഭഗവാനെ പ്രത്യക്ഷത്തിൽ കാണുവാൻ ഭ്രാന്തു പിടിക്കുമ്പോൾ—പണത്തിലും സ്ത്രീകളിലും കിടന്നുഴലുന്നവൎക്ക് ആ ഭ്രാന്തിന്റെ കാൎയ്യം എങ്ങനെ മനസ്സിലാകും? 'അയാൾ ഭ്രാന്തൻ' എന്നു മാത്രം പറയും. അതുകൊണ്ടാണ് നിങ്ങളേയും ഭ്രാന്തൻ എന്നു പറയുന്നത്. ഈ ഭ്രാന്ത് എല്ലാവൎക്കും വരേണ്ടതാണ്. ഈശ്വരനെ ലഭിക്കണമെന്നു ഭ്രാന്തുള്ളവർ മഹാധന്യന്മാർ തന്നെ. ഇങ്ങനെയുള്ള മഹാന്മാർ ലോകത്തിൽ വളരെ വളരെ ദുൎല്ലഭം. ഈ യോഗിനി കുറെ വൎഷം കുട്ടിയുടെ കൂടെ താമസിച്ച് ഇൻഡ്യയിലെ പല ധൎമ്മമാൎഗ്ഗങ്ങളും പലവിധ യോഗ

സാധനങ്ങളും കുട്ടിയെ അഭ്യസിപ്പിക്കയും ഗംഭീരമായ ആത്മജ്ഞാനപ്രവാഹത്തിന്റെ വിവിധമുഖങ്ങളെ യോജിപ്പിക്കയും ചെയ്തു.

ഇതിന്നുശേഷം കുറെക്കാലം കഴിഞ്ഞു് ഈ കാട്ടിൽ ഒരു സന്ന്യാസി വന്നു. അദ്ദേഹം ഭിക്ഷാടനം ചെയ്തു നടക്കുന്ന പണ്ഡിതനും വേദാന്തിയുമായ ഒരാളായിരുന്നു. ഇദ്ദേഹം ഒരു വിശേഷ മട്ടുകാരനും ആദർശവാദിയും ആയിരുന്നു. "നാം കാണുന്ന പ്രപഞ്ചമൊന്നും വാസ്തവത്തിലുള്ളതല്ല" എന്നും വിശ്വസിച്ചിരുന്നു. അതിനെ തെളിയിക്കാൻ വെയിലത്തും മഴയത്തും എല്ലായ്പോഴും പുറത്തല്ലാതെ ഗൃഹത്തിനുള്ളിൽ താമസിച്ചിരുന്നമില്ല. ഇദ്ദേഹമാണു് കുട്ടിക്കു് വേദാന്തരഹസ്യങ്ങളും അവ അനുഭവത്തിൽ കൊണ്ടുവരുവാനുള്ള മാർഗ്ഗങ്ങളും പറഞ്ഞുകൊടുത്തതു്. താമസിയാതെ തന്നെ ശിഷ്യൻ ഗുരുവിനെക്കാൾ ചില വിഷയത്തിൽ ജ്ഞാനിയാണെന്നു കണ്ടു് അദ്ദേഹം ആശ്ചര്യപ്പെട്ടു. അദ്ദേഹം ശിഷ്യനോടുകൂടി ഏതാനും മാസങ്ങൾ താമസിച്ചതിന്നുശേഷം കുട്ടിക്കു് സന്ന്യാസവും കൊടുത്തു മടങ്ങിപ്പോയി.

അമ്പലത്തിൽ പൂജാരിയായിരുന്നകാലത്തു് തന്റെ വിശേഷമായ പൂജാവൃത്തികൾ കണ്ടു് അദ്ദേഹത്തിന്നു തലയ്ക്കെന്തോ തരക്കേടു പററി എന്നു ജനങ്ങൾ വിചാരിച്ചപ്പോൾ അദ്ദേഹത്തിൻെറ ബന്ധുക്കൾ അവിടെ വന്നു് അദ്ദേഹത്തെ നാട്ടിൽ കൊണ്ടുപോയി ഒരു ചെറിയ പെൺകുട്ടിയെ വിവാഹം കഴിപ്പിച്ചു. അതുകൊണ്ടു് അദ്ദേഹത്തിൻെറ മനോഗതി ഭേദപ്പെട്ടു സുഖക്കേടു

മാറുമെന്നു് അവർ വിചാരിച്ചിരുന്നു. എന്നാൽ അദ്ദേഹം തിരികെ വന്നപ്പോൾ മുൻപിലത്തെക്കാളും ഈശ്വര ഭക്തിയിൽ ഉന്മത്തനായി എന്നു നാം കണ്ടുവല്ലോ. ഞങ്ങളുടെ നാട്ടിൽ കുട്ടികളെ വളരെ ചെറുപ്പത്തിൽ തന്നെ വിവാഹം ചെയ്യിക്കുന്നു. അവരുടെ അഭിപ്രായം നോക്കാതെ അവരുടെ മാതാപിതാക്കന്മാരാണു് അതു നടത്തുന്നതു്. ഇപ്രകാരമുള്ള ബന്ധത്തിനു് ഒരു നിശ്ചയമെന്നല്ലാതെ വിവാഹമെന്ന പേരു പറയുന്നതുതന്നെ ശരിയല്ല. വിവാഹത്തിനു ശേഷവും കുട്ടികൾ മാതാപിതാക്കന്മാരോടുകൂടി താമസിക്കുന്നു. പ്രായപൂർത്തി വരുമ്പോൾ ശരിയായ ക്രിയകൾ നടത്തി സ്ത്രീയെ അവളുടെ ഗൃഹത്തിൽനിന്നും ഭർത്തൃഗൃഹത്തിലേക്കു കൊണ്ടുവരുന്നു. എന്നാൽ ഇദ്ദേഹത്തിന്റെ കാര്യത്തിൽ ഒരു ഭാര്യയുണ്ടെന്നുള്ള കാര്യംതന്നെ അദ്ദേഹം മറന്നുപോയി. സ്വഭവനത്തിൽ ദൂരെ താമസിച്ചിരുന്ന ഭാര്യ, തന്റെ ഭർത്താവു് ഈശ്വരഭക്തികൊണ്ടു് ഉന്മത്തനായെന്നും, അനേകം ആളുകൾ അദ്ദേഹത്തെ ഭ്രാന്തനെന്നു വിചാരിക്കുന്നു എന്നും കേട്ടു. ഇതിന്റെ വാസ്തവമറിയണമെന്നു നിശ്ചയിച്ചു് ഭർത്താവിരിക്കുന്ന സ്ഥലത്തേക്കു് ഈ പെൺകിടാവു് കാൽനടയായി നടന്നുവന്നു. ഇങ്ങനെ അടുത്തു വന്നപ്പോൾ ഭർത്താവു് അവളെ ത്യജിച്ചില്ല. ഭാരതവർഷത്തിൽ സ്ത്രീകളും പുരുഷന്മാരും സന്യാസവൃത്തി സ്വീകരിച്ചാൽ മുൻപുണ്ടായിരുന്ന ബന്ധങ്ങളൊന്നും അവരെ ബാധിക്കയില്ല. എങ്കിലും ഇദ്ദേഹം തന്റെ ഭാര്യയെ നിരാകരിക്കാതെ അവരുടെ കാൽക്കൽ വീണു് ഇപ്രകാരം പറഞ്ഞു:—"അമ്മതന്നെ എല്ലാ സ്ത്രീകളിലും അധിവസിക്കുന്നു എന്നു് എനിക്കു് കാട്ടിത്തന്നിട്ടുണ്ടു്.

അതിനാൽ എല്ലാ സ്ത്രീകളേയും അമ്മയായിട്ടാണു ഞാൻ കാണുന്നത്. നിന്നെക്കുറിച്ചും എനിക്ക് ആ വിചാരമേ ഉള്ളൂ. എന്നാൽ ഞാൻ വിവാഹം ചെയ്തുപോയതുകൊണ്ട് എന്നെ സംസാരത്തിലേക്ക് വലിച്ചിറക്കാനാണു നിന്നക്കാഗ്രഹമെങ്കിൽ നീ പറയുന്നതുപോലെ ചെയ്യാൻ തയാറാണ്.''

ഈ കന്യക പരിശുദ്ധയും മഹാമനസ്കയുമായിരുന്നു. ഭർത്താവിന്റെ മനോഭാവം മുഴുവൻ ഗ്രഹിച്ച് അദ്ദേഹത്തിന്റെ ഗതിയിൽ അദ്ദേഹത്തെ സഹായിക്കുന്നതിനു സമർത്ഥയുമായിരുന്നു. അവർ പെട്ടെന്ന് ഇങ്ങനെയാണു മറുപടി പറഞ്ഞത്: "എനിക്ക് അവിടുത്തെ സംസാരത്തിലേക്കു വലിച്ചിറക്കുന്നതിന് അശേഷം ആഗ്രഹമില്ല. അടുത്തു താമസിച്ച് പാദസേവ ചെയ്യുന്നതിനും പഠിക്കുന്നതിനും മാത്രമേ ഞാനാഗ്രഹിക്കുന്നുള്ളൂ." ഈ സ്ത്രീ പിന്നീട് അദ്ദേഹത്തിന്റെ പ്രധാനശിഷ്യരിൽ ഒരാളായി തീരുകയും അദ്ദേഹത്തെ ഈശ്വരാവതാരമെന്നറിഞ്ഞു് ഭക്തിയോടുകൂടി പൂജിക്കുകയും ചെയ്തു. ഇപ്രകാരം തന്റെ ഭാര്യയുടെ സമ്മതത്തോടുകൂടി ഒട്ടവിലത്തെ തടസ്സവും നീങ്ങി തനിക്കിഷ്ടമായ മാർഗ്ഗത്തിൽ സ്വൈരമായി സഞ്ചരിക്കുന്നതിനു പൂർണ്ണസ്വാതന്ത്ര്യം ലഭിച്ചു.

ഇതു കഴിഞ്ഞ ഉടൻ അദ്ദേഹത്തിന്റെ ഉള്ളിൽ പ്രബലമായ ഒരാഗ്രഹം ജനിച്ചു. അത് അന്യമതങ്ങളിൽ എത്രത്തോളം സത്യമുണ്ടെന്ന് അനുഷ്ഠാനംകൊണ്ടു് അനുഭവിച്ചറിയണമെന്നായിരുന്നു. ഇതുവരെ അദ്ദേഹത്തിന് ഹിന്ദുധർമ്മത്തെപ്പറ്റി മാത്രമേ അറിവുണ്ടായി

രുന്നുള്ളൂ. മററു മതങ്ങളെങ്ങനെയാണെന്നറിയുവാൻ അ പ്പോൾ അദ്ദേഹത്തിന് ആഗ്രഹം തോന്നി. ഉടൻതന്നെ അന്യധമ്മമുപദേശിക്കുന്ന ഗുരുക്കന്മാരെ അന്വേഷിച്ചു. ഇൻഡ്യയിൽ ഗുരു എന്ന പദത്തിൻെറ അത്ഥം പുസ്തകം പഠിച്ച ആൾ എന്നല്ല; അനുഭൂതി ലഭിച്ച ആൾ എന്നാ ണെന്നു നിങ്ങൾ എപ്പോഴും ഓമ്മിക്കേണ്ടതാണ്. അദ്ദേ ഹം ഒരു മഹമ്മദീയ സന്യാസിയേ കണ്ടു് ആ സന്യാ സിയോടുകൂടി താമസിച്ചു. അദ്ദേഹത്തിൻെറ ഉപദേശ പ്രകാരമുള്ള അനുഷ്ഠാനങ്ങൾ ചെയ്തു് മുസൽമാന്മാരുടെ വേഷം ധരിച്ചു. അവരുടെ ആഹാരം ഭക്ഷിച്ചു. എല്ലാ വിധത്തിലും മുസൽമാന്മാരെപ്പോലെ കാലക്ഷേപം ചെയ്തു. ഇതിൽനിന്നും അദ്ദേഹത്തിനുണ്ടായ ഫലം അത്യാശ്ചര്യമായിരുന്നു. ഹിന്ദുധമ്മപ്രകാരം അദ്ദേഹ ത്തിന് ഏതെല്ലാം അനുഭൂതികൾ ലഭിച്ചുവോ ആ അനു ഭൂതികൾ തന്നെ അദ്ദേഹത്തിനു ലഭ്യമായി. പിന്നീടു് അദ്ദേഹം ക്രിസ്തുധമ്മപ്രകാരമുള്ള അനുഷ്ഠാനമാണു ചെയ്തതു്. ഒരേ അനുഭൂതികൾ തന്നെ അപ്പോഴുമുണ്ടായി. എല്ലാ മതക്കാരേയും കണ്ടു് അവരുടെ അനുഷ്ഠാനങ്ങളും തൻെറ പൂണ്ണശക്തിയോടെ അനുഷ്ഠിച്ചു. എല്ലായ്പോഴും മുൻപിലത്തെപ്പോലെ അനുഭൂതിയും ലഭിച്ചു. ഇപ്ര കാരം തൻെറ പ്രത്യക്ഷാനുഭവംകൊണ്ടു് എല്ലാ മതങ്ങ ളുടേയും എല്ലാ ധമ്മങ്ങളുടേയും ഉദ്ദേശം ഒന്നാണെന്നു് അദ്ദേഹത്തിനു മനസ്സിലായി. എല്ലാ മതങ്ങളും ഒരു കാര്യം തന്നെ ഉപദേശിക്കുന്നു. വ്യത്യാസം മിക്കവാറും സാധനകളിലും പറച്ചിലിലും മാത്രം. എല്ലാ ധമ്മ ത്തിൻെറയും എല്ലാ മതത്തിൻെറയും വാസ്തവോദ്ദേശം ഒന്നുതന്നെ. സ്വാത്ഥം സാധിക്കാൻ വേണ്ടി മാത്രമാണു്

അവ തമ്മിൽ കലഹിക്കുന്നതു്. സത്യമറിയുവാനല്ല; യശസ്സു സമ്പാദിക്കാനാണു് അവക്കു താല്പൎയ്യം. രണ്ടു പേർ ഒരേ തത്വം തന്നെ ഉപദേശിച്ചു. അതിൽ ഒരാൾ പറഞ്ഞു:—"അയാൾ പറയുന്നതു ശരിയല്ല. എന്തെന്നാൽ അതിന്നു് എന്റെ പേരുവച്ചു് മുദ്ര കുത്തിയിട്ടില്ല. അതുകൊണ്ടു് അതു കേട്ടുകൂടാ." മറേറയാളും അതു തന്നെ പറഞ്ഞു. "അയാൾ പറയുന്നതു കേൾക്കരുതേ! അതു് ഏറെക്കുറെ ഞാൻ പറയുന്നതുപോലെയാണെങ്കിലും അതു് എന്റെ നാമധേയത്തിൽ പറയാത്തതുകൊണ്ടു സത്യമായിരിക്കയില്ല."

ഇതാണു് എന്റെ ഗുരുദേവൻ കണ്ടറിഞ്ഞതു്. ഇതിനാശേഷം അദ്ദേഹം വിനയം ശീലിക്കുവാൻ ആരംഭിച്ചു. എന്തെന്നാൽ എല്ലാ മതത്തിലേയും ഏകതത്വം ഞാനല്ല, അവിടുന്നു തന്നെ എന്നുള്ളതാണു്. ഞാനല്ല എന്നു തീൎച്ചപ്പെടുന്ന ഒരാളിന്റെ ഉള്ളിൽ ഭഗവാൻ വസിക്കയും ചെയ്യുന്നു. തുച്ഛമായ ഈ അഹന്ത എത്രയും കുറഞ്ഞിരിക്കുന്ന ആളിൽ ഈശ്വരാവാസം അത്രയും കൂടുതലായിരിക്കും. ലോകത്തിലുള്ള എല്ലാ മതത്തിലും ഇതു പരമാൎത്ഥമാണെന്നു കണ്ടിട്ടു് അതു സാധിക്കാൻ അദ്ദേഹം യത്നിച്ചുതുടങ്ങി. എന്തെങ്കിലും ഒന്നു ചെയ്യണമെന്നു മനസ്സിൽ തോന്നിയാൽ ഉടൻ തന്നെ അദ്ദേഹം അതനുഷ്ഠിക്കുവാൻ തുടങ്ങും എന്നു ഞാൻ മുൻപു പറഞ്ഞിട്ടുണ്ടല്ലോ. ദാനത്തിന്റെ മാഹാത്മ്യത്തെപ്പറ്റിയും, താഴ്ന്ന ജാതിക്കാരോടു് ദയ കാണിക്കുന്നതിനെപ്പറ്റിയും, എല്ലാവരോടും സമമായിരിക്കുന്നതിനെപ്പറ്റിയും, മററും അനേകം പേർ വളരെ ഭംഗിയായി സംസാരിക്കുന്നതു്

ഞാൻ കേട്ടിട്ടുണ്ട്. എന്നാൽ അവരുടെ സമതപമെല്ലാം വെറും വാക്കിൽ മാത്രം. പറയുന്നതെല്ലാം അനുഷ്ഠാനത്തിൽ വരുത്തുവാൻ ശക്തിയുള്ള ഒരാളെ കാണുന്നതിനും അദ്ദേഹത്തോടുകൂടി വളരെക്കാലം താമസിക്കുന്നതിനും എനിക്ക ഭാഗ്യമുണ്ടായി. താൻ ശരിയാണെന്നു വിചാരിക്കുന്നതെല്ലാം ഉടൻ തന്നെ അനുഷ്ഠാനത്തിൽ കൊണ്ടുവരേണ്ടതിന്നു വേണ്ട അത്ത്യാശ്ചര്യകരമായ ശക്തി അദ്ദേഹത്തിനുണ്ടായിരുന്നു.

അദ്ദേഹം താമസിച്ചിരുന്നതിനടുത്ത് കുറെ പറയർ പാർക്കുന്നുണ്ടായിരുന്നു. ഇൻഡ്യയിൽ അനേകലക്ഷം പറയരുണ്ട്. ഒരു ബ്രാഹ്മണൻ കാലത്തെഴുന്നേറ്റ ഉടൻ ഒരു പറയനെ യദൃച്ഛയാ കാണാനിടവന്നാൽ അന്നു മുഴുവനും ആ ബ്രാഹ്മണൻ ഉപവാസം ദീക്ഷിച്ച് ഏകസഹസ്രം ഗായത്രി ജപിക്കണമെന്നു സ്മൃതികളിൽ വിധിച്ചിരിക്കുന്നു. ഇതിൽ നിന്നും പറയരെ എത്ര നീചരായിട്ടാണു ഗണിച്ചിരിക്കുന്നതെന്ന് നിങ്ങൾക്കൂഹിക്കാം. താൻ പറയനാണെന്നു കാണിക്കുവാൻ ഒരു കാക്കത്തൂവൽ തലയിൽ വച്ച് 'മാറിക്കൊള്ളിൻ! മാറിക്കൊള്ളിൻ!' എന്ന് എപ്പോഴും വിളിച്ചുപറഞ്ഞുകൊണ്ടു മാത്രമേ പറയൻ ചില നഗരങ്ങളിൽ പ്രവേശിക്കയുള്ളൂ. പറയൻെറ ഈ ശബ്ദം കേട്ട് ജനങ്ങൾ ഓടിപ്പറക്കുന്നതു കാണാം. യദൃച്ഛയാ തീണ്ടിയാൽ അവർ മുങ്ങിക്കുളിക്കണം. അനേകായിരം വർഷങ്ങളായി നിലനില്ക്കുന്ന ഏർപ്പാടായതുകൊണ്ട് ഇതെല്ലാം ശരിയാണെന്നു പറയർ കൂടി വിചാരിക്കുന്നു. എന്റെ ഗുരുദേവൻ ഒരു ദിവസം ഒരു പറയൻെറ അടുത്തു ചെന്ന് അവൻെറ വീടു മുഴുവൻ അടിച്ചു തളിച്ചു ശുദ്ധിയാക്കുന്നതിന് അനുവാദം ചോദിച്ചു. പറയന്റെ ജോലി വീടുകളും തെരുവീഥികളും

അടിച്ചുവാരി വൃത്തിയാക്കിയിടുന്നതാണു്. മുൻവശത്തു നേരെയുള്ള വാതലിൽക്കൂടി അവന്ന വീട്ടിലേക്ക പ്രവേശിച്ചുകൂടാ. പുറകുവശത്തുള്ള ചെറുവാതലിൽ കൂടിയാണു് അവൻ പ്രവേശിക്കുന്നതു്. അവൻ വന്നു പോയി കഴിഞ്ഞാൽ അവൻ നടന്നിട്ടുള്ള സ്ഥലത്തെല്ലാം ഗംഗാജലം തളിച്ചു ശുദ്ധിയാക്കുകയും ചെയ്യും. ജനനം കൊണ്ടു് ബ്രാഹ്മണൻ പരിശുദ്ധിയുടെ മൂൎത്തിയാണു്. പറയൻ അതിന്ന നേരേയെതിരായിയുള്ളതിന്നും. ഇപ്രകാരമിരിക്കുന്ന ബ്രാഹ്മണനാണു് ഒരു പറയന്റെ ഗൃഹത്തിൽ ദാസ്യവൃത്തി ചെയ്യുന്നതിന്നു് അനുവാദം ചോദിച്ചതു്. പറയൻ ആശ്ചൎയ്യപ്പെട്ടതേ ഉള്ളൂ. അനുവാദം കൊടുത്തില്ല. ഈ ഉത്തമബ്രാഹ്മണൻ തനിക്ക് ദാസ്യപ്രവൃത്തി ചെയ്താൽ അതുകൊണ്ടു് മഹാപാപമുണ്ടായി തന്റെ വംശം കൂടി നശിച്ചുപോകുമെന്നു പറയൻ വിചാരിച്ചു. അതുകൊണ്ടു് അൎദ്ധരാത്രി എല്ലാവരും ഉറക്കമായപ്പോൾ അദ്ദേഹം, ആരുമറിയാതെ ആ പറയന്റെ ഗൃഹത്തിൽ പ്രവേശിച്ചു് ഗൃഹം മാത്രമല്ല കക്കൂസു കൂടി മുഴുവൻ കഴുകി വൃത്തിയാക്കി. എന്നു മാത്രമല്ല, തന്റെ നീണ്ട മുടികൊണ്ടുതന്നെ തറയെല്ലാം തുടക്കുകയും ചെയ്തു. അതിന്ന ശേഷം ഇപ്രകാരം പ്രാൎത്ഥിച്ചു:—

"അമ്മേ! എന്നെ പറയന്റേയും ദാസനാക്കണേ. ഞാൻ ഒരു പറയനെക്കാൾ എളിയവനാണെന്നു് എന്റെ മനസ്സിൽ തോന്നണേ." ജാതിവ്യത്യാസം തീരെ നശിക്കുന്നതുവരെ അദ്ദേഹം ഇങ്ങനെ അനുഷ്ഠിച്ചു.

മൽ ഭക്താനാം ച യേ ഭക്താഃ
തേ മേ ഭക്തതമാ മതാഃ.

(എന്റെ ഭക്തന്മാരെ ആരു ശുശ്രൂഷിക്കുന്നുവോ അവരാണു ഭക്തശ്രേഷ്ഠന്മാർ.)

ലോകത്തിലുള്ളവരെല്ലാം ഈശ്വരപുത്രന്മാരാണ്; അവരെ ശുശ്രൂഷിക്കുന്നതുതന്നെ ശ്രേഷ്ഠമായ ഈശ്വരപൂജ എന്നു ഹിന്ദു ശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുണ്ടല്ലോ.

ഇതു കൂടാതെ വേറെയും അനേകം സാധനകൾ ഉണ്ടായിരുന്നു. അതെല്ലാം പറയുന്നതിനു വളരെ സമയം വേണ്ടി വരും. അദ്ദേഹത്തിൻെറ ജീവചരിത്രത്തിൻെറ സ്വരൂപം മാത്രമേ പറയാനുദ്ദേശിക്കുന്നുള്ളു. വളരെ സംവത്സരക്കാലത്തേക്ക് ഇപ്രകാരമെല്ലാം അദ്ദേഹം സ്വയം പരിശീലനം ചെയ്തു. ഒരു സാധന, സ്ത്രീപുരുഷഭേദം തന്നിൽനിന്നു നിശ്ശേഷം മാററണമെന്നായിരുന്നു. ആത്മാവിന്നു് സ്ത്രീപുരുഷഭേദമില്ല. അതു് കേവലം ശരീരത്തിനു മാത്രം. അതുകൊണ്ടു് ആത്മജ്ഞാനം വേണമെന്നു് ആർ ആഗ്രഹിക്കുന്നുവോ അവനു് സ്ത്രീപുരുഷഭേദം വച്ചുകൊണ്ടിരിക്കാൻ പാടില്ല. അദ്ദേഹം എടുത്തിരിക്കുന്നതു് പുരുഷഭേദം. അതുകൊണ്ടു് ഉടൻതന്നെ എല്ലാ വിഷയങ്ങളിലും സ്ത്രീഭാവം സ്വീകരിച്ചു പ്രവത്തിക്കാൻ തുടങ്ങി. അദ്ദേഹം, താൻ തന്നെ ഒരു സ്ത്രീയാണെന്നുള്ള സങ്കല്പം ഉറപ്പിച്ചു; സ്ത്രീകളെപ്പോലെ വേഷം ധരിച്ചു; അവരെപ്പോലെ സംഭാഷണം ചെയ്തു; പുരുഷന്മാർ ചെയ്യുന്ന പ്രവൃത്തികളിൽനിന്നെല്ലാം വിരമിച്ചു. തൻെറ ഭാര്യയുടെ സഖികളായ സ്ത്രീകളുടെ ഇടയിൽ താമസവുമാരംഭിച്ചു. ഇപ്രകാരം കുറേനാൾ ഈ സാധന അനുഷ്ഠാനം ചെയ്തപ്പോൾ അദ്ദേഹത്തിൻെറ മനസ്സിന് ഒരു വലിയ ഭാവഭേദമുണ്ടായി. മനസ്സിൽ സ്ത്രീപുരുഷബോധം തീരെയില്ലാതായി. ജീവിതം ആകപ്പാടെ മാറി.

സ്ത്രീജനാരാധനയെക്കുറിച്ച് പാശ്ചാത്യരാജ്യങ്ങളിൽ വളരെയൊക്കെ പറഞ്ഞുകേൾക്കുന്നു. എന്നാൽ അവിടെ സാധാരണയായി നടപ്പുള്ളതു് സ്ത്രീകളുടെ സൗന്ദര്യത്തേയും യൗവനത്തേയും പൂജിക്കുന്നതാണു്. ഇദ്ദേഹത്തിനു് സ്ത്രീജനാരാധന എന്നു വച്ചാൽ എല്ലാ സ്ത്രീമുഖവും ആനന്ദമയിയായ അമ്മയുടേതു തന്നെ, അല്ലാതെ മറ്റൊന്നുമല്ല എന്ന പൂർണ്ണബോധത്തോടുകൂടി അവരെ പൂജിക്കുന്നതാണു്. സാധാരണ ജനങ്ങൾ തിരിഞ്ഞു നോക്കാത്തവരും വേശ്യാവൃത്തി അവലംബിച്ചു ജീവിക്കുന്നവരും ആയ സ്ത്രീകളേ കൂടിയും കൈകൂപ്പി തൊഴുതു് ഇങ്ങനെ പറഞ്ഞുകൊണ്ടു് കണ്ണുനീരിൽ കുളിച്ചു് കാലു്ക്കൽ വീഴുന്നതു് ഞാൻ തന്നെ കണ്ടിട്ടുണ്ടു്. "അമ്മേ! ആ രൂപത്തിൽ അവിടുന്നു തെരുവിൽ തെണ്ടുന്നു, വേറെ ഒരു രൂപത്തിൽ ഈ പ്രപഞ്ചം മുഴുവൻ അവിടുന്നു തന്നെ. അമ്മേ! ഞാനിതാ നമസ്കരിക്കുന്നു." ഓരോ സ്ത്രീകളേയും ഇങ്ങനെയുള്ള ഭക്തിഭാവത്തിൽ ദർശനം ചെയ്തു് സ്ത്രീകളെപ്പററി "ഇവരുടെ മുഖത്തു ശോഭിക്കുന്നതു് സാക്ഷാൽ ആനന്ദമയി ഭഗവതി ജഗദ്ധാത്രി തന്നെ; വേറെ ഒന്നും അല്ല" എന്നുറപ്പിച്ചു് മനസ്സിലെ പശുഭാവം അശേഷം നശിപ്പിച്ചു് ജീവിക്കുന്ന ജീവിതം എത്ര ധന്യം! എത്ര ധന്യം!! ഇതാണു് നമുക്കാവശ്യം. സ്ത്രീകളുടെ ഉള്ളിൽ ഇരിക്കുന്ന ദിവ്യചൈതന്യത്തെ വഞ്ചിക്കാമെന്നു നിങ്ങൾ വിചാരിക്കുന്നുണ്ടോ? ഒരിക്കലും അതു സാധിച്ചിട്ടില്ല; സാധിക്കയുമില്ല. അതു് എപ്പോഴും പുറത്തേക്കു പ്രകാശിച്ചുകൊണ്ടേ ഇരിക്കുന്നു. വഞ്ചനയേയും കാപട്യത്തേയും തെററിപ്പോകാതെ അതു വെളിപ്പെടുത്തുന്നു. സത്യത്തിൻെറ സൗഖ്യത്തെ അനുഭവിക്കയും

ആത്മജ്ഞാനത്തിൻെറ പ്രകാശത്തേയും പരിശുദ്ധയുടെ പുണ്യത്തേയും സൂക്ഷ്മമായി അതറിയുകയും ചെയ്യുന്നു. ഈശ്വരലാഭം ഉണ്ടാകേണമെങ്കിൽ ഇപ്രകാരമുള്ള പരിശുദ്ധി അത്യന്താപേക്ഷിതമാണ്.

ഇപ്രകാരം ഉഗ്രവും അമ്ലാനവുമായ പരിശുദ്ധി ഈ മഹാപുരുഷൻെറ ജീവിതത്തിൽ സുവ്യക്തമായി. നമ്മുടെ ജീവിതത്തിൽ ആത്മജ്ഞാനവിരുദ്ധമായിട്ടുള്ള മനോഭാവങ്ങളോട് നാം സദാ യുദ്ധം ചെയ്യേണ്ടതായ ആവശ്യം കാണുന്നുണ്ട്. അദ്ദേഹം ഇവയെല്ലാം കടന്നിരുന്നു. ഇപ്രകാരം ജീവിതത്തിൻെറ മുക്കാൽ ഭാഗവും ചെലവു ചെയ്തു സമ്പാദിച്ചിട്ടുള്ള ഈ ആത്മജ്ഞാനസമ്പത്ത് മനുഷ്യജാതികൾക്കെല്ലാവക്കും ഒരുപോലെ ദാനംചെയ്യുന്നതിന് അദ്ദേഹം ഇപ്പോൾ തയാറായി. അദ്ദേഹത്തിൻെറ ധമ്മപ്രചരണജോലിയും ആരംഭിച്ചു. അദ്ദേഹത്തിൻെറ അദ്ധ്യാപനവും ഉപദേശവും വിശേഷതരത്തിലായിരുന്നു. ഞങ്ങളുടെ നാട്ടിൽ ആചാര്യന്മാരെ ജനങ്ങൾ അത്യധികം ബഹുമാനിക്കുന്നു. അവർ സാക്ഷാൽ ഈശ്വരൻ തന്നെ എന്നു വിചാരിക്കയും ചെയ്യുന്നു. ഞങ്ങൾ അച്ഛനമ്മമാരെപ്പോലും ഇത്ര ബഹുമാനിക്കുന്നില്ല. അച്ഛനമ്മമാർ നമുക്ക് ദേഹം മാത്രമേ തരുന്നുള്ളു. ആചാര്യന്മാരോ, അവർ നമുക്ക് ജീവന്മുക്തിക്കുള്ള മാറ്ഗ്ഗത്തെയാണു കാണിച്ചുതരുന്നത്. അതിനാൽ ഞങ്ങൾ അവരുടെ സന്താനങ്ങളാണ്. അവരുടെ മാനസപുത്രന്മാരാണ്. അസാമാന്യനായ ഒരു ആചാര്യൻ എവിടെയെങ്കിലും ഉണ്ടായിട്ടുണ്ടെന്നുള്ള വത്തമാനം നാടെങ്ങും പരന്നാലുടൻതന്നെ വളരെ ദൂരദിക്കിൽ നിന്നും അദ്ദേ

ഹത്തെ കാണുവാനും പൂജിക്കുവാനുമായി ജനങ്ങൾ വന്നു ചേരുന്നത് ഹിന്ദുക്കളുടെ ഇടയിലുള്ള ഒരു പതിവാണ്. അദ്ദേഹം ഇപ്രകാരമുള്ള ഒരാചാര്യനായിരുന്നു. എന്നാൽ ഈ ആചാര്യശ്രേഷ്ഠന് ജനങ്ങൾ തന്നെ ബഹുമാനിക്കണോ വേണ്ടയോ എന്ന വിചാരംപോലും ഇല്ലായിരുന്നു. താനൊരു ആചാര്യശ്രേഷ്ഠനാണെന്നുള്ളത് അദ്ദേഹത്തിൻെറ മനസ്സിൽ ലവലേശം ഉദിച്ചില്ല. അദ്ദേഹത്തിൻെറ ബോധം സദാ ഇപ്രകാരമായിരുന്നു:—"എല്ലാം അമ്മ ചെയ്യുന്നു, ഞാനൊന്നും ചെയ്യുന്നില്ല." അദ്ദേഹം പല തവണയും ഇപ്രകാരം പറഞ്ഞിട്ടുണ്ട്:—"എൻെറ മുഖത്തിൽ നിന്ന് ഏതെങ്കിലും നല്ല വാക്ക വരുന്നുണ്ടെങ്കിൽ അത് അമ്മയുടെ വാക്കാണ്. എനിക്കതിലെന്തു കാര്യമാണ്." അദ്ദേഹം ചെയ്ത ധർമ്മപ്രചരണം സംബന്ധിച്ച് ഈ ധാരണ അദ്ദേഹത്തിന് എല്ലായ്പോഴും ഉണ്ടായിരുന്നു. മഹാസമാധിവരെ അദ്ദേഹത്തിൻെറ മനസ്സിൽ ഈ ധാരണയേ ഉണ്ടായിട്ടുള്ളു. താൻ ആൎക്കെങ്കിലും ഉപദേശം കൊടുക്കുന്നു എന്നുള്ള ഭാവം അദ്ദേഹത്തിന് അല്പംപോലും ഉണ്ടായിരുന്നില്ല. അതുകൊണ്ട് അദ്ദേഹം ആരെയും ക്ഷണിച്ചുവരുത്തിയോ വിളിച്ചുവരുത്തിയോ സംസാരിക്ക പതിവില്ല. അദ്ദേഹത്തിൻെറ മൂലമന്ത്രം ഇതായിരുന്നു. ആദ്യം ചാരിത്രശുദ്ധി ഉണ്ടാകണം. പിന്നെ ആദ്ധ്യാത്മികജ്ഞാനം സമ്പാദിക്കണം. എന്നാൽ ഫലം തന്നെത്താനെ വന്നുകൊള്ളും. ഇതിനെ തെളിയിക്കേണ്ടതിന്ന അദ്ദേഹത്തിൻെറ പഥ്യമേറിയ ഉദാഹരണമിതായിരുന്നു: "എപ്പോൾ താമരപ്പൂവ് തനിയേ വികസിക്കുന്നുവോ അപ്പോൾ ഭ്രമരഗണം തന്നെ മധുവന്വേഷിച്ചു വന്ന് പൂവിനകത്തു പ്രവേശി

ക്കുന്നു.' ഇതുപോലെ നിങ്ങളുടെ ചാരിത്രപത്മം പൂർണ്ണ വികാസത്തെ പ്രാപിക്കട്ടെ; ഫലങ്ങൾ ഉണ്ടായി ക്കൊള്ളും. ഇത് പഠിക്കുവാനുള്ള ഒരു വലിയ പാഠ മാണ്. ഈ തത്വം എന്റെ ഗുരുദേവൻ എനിക്ക് ആയിരം പ്രാവശ്യം പറഞ്ഞുതന്നിട്ടുണ്ടെങ്കിലും ഞാനതു കൂടെക്കൂടെ മറന്നുപോകുന്നു. വിചാരത്തിന്റെ അത്ഭുത ശക്തി ആളുകൾക്ക് അറിയാൻ പാടില്ല. ഒരാൾ ഒരു ഗുഹയ്ക്കകത്തു പ്രവേശിച്ച് വാതിലടച്ച് അവിടെയി രുന്ന് ഒരു മഹാവിചാരം വിചാരിച്ചു മരിച്ചാലും ആ വിചാരം ഗുഹയുടെ പുറമുള്ള ഭിത്തി പിളന്ന് ആകാ ശത്തിലും വ്യാപിച്ച് ഒടുക്കം സകല മനുഷ്യരുടേയും ഹൃദയങ്ങളിലും പ്രവേശിക്കുന്നതാണ്. വിചാരത്തിന് ഇപ്രകാരം അത്ഭുതശക്തിയുണ്ട്. അതുകൊണ്ട് നിങ്ങ ളുടെ വിചാരത്തെ അന്യക്ക് കൊടുക്കുവാൻ വേണ്ടി ഒട്ടും ധൃതിപ്പെടേണ്ട ആവശ്യമില്ല. ആദ്യം കൊടുക്ക ത്തക്കവണ്ണം വേണ്ട സാമാദ്ധ്യമുണ്ടാകണം. കൊടുക്കു വാൻ എന്തെങ്കിലും കൈയിൽ ഉണ്ടാകുമ്പോൾ അതിനെ ഉപദേശിച്ചുകൊടുക്കുന്നതിനുള്ള മാർഗ്ഗവും ക്രമേണ ഉണ്ടാ യിക്കൊള്ളും. ഉപദേശം കൊടുക്കുക എന്നു പറയുന്നതു് വെറും വാക്കല്ലാ. തന്റെ അഭിപ്രായം ഇന്നതാണെന്ന് ഒരാളെ പറഞ്ഞു മനസ്സിലാക്കുന്നതല്ല; ഉപദേശം കൊടു ക്കുക എന്നു പറയുന്നതിന്റെ യഥാത്ഥത്തിലുള്ള അത്ഥം തന്റെ മനസ്സിലിരിക്കുന്ന വിചാരത്തെ ശിഷ്യന്റെ ഉള്ളിൽ കയററുക എന്നാണ്. ഞാൻ നിങ്ങൾക്ക് ഒരു പുഷ്പം എങ്ങിനെ തരുന്നുവോ അതുപോലെ അതിലും പ്രത്യക്ഷഭാവത്തിൽ ആത്മജ്ഞാനം തരാൻ കഴിയുന്ന താണ്. പാശ്ചാത്യദേശത്തു് ഇതിന്റെ ഉദാഹരണം

(പള്ളികളിൽ) അപ്പോസ്തലന്മാർ (സന്ന്യാസിശിഷ്യന്മാർ) തന്നെ പിൻവാഴ്ച്ചക്കാരായി വരണമെന്നുള്ള അഭിപ്രായത്തിലും വിശ്വാസത്തിലും ദർശിക്കാവുന്നതാണു്. അതുകൊണ്ടു് ഒന്നാമതായി ചാരിത്രം നിർമ്മിക്കണം. സത്യം സ്വയം അറിയുക. പിന്നീടു് നിങ്ങൾക്ക പഠിപ്പിക്കുവാൻ പലരും ഉണ്ടായിക്കൊള്ളും. എൻെറ ആചാര്യദേവന്നു് ഈ ഭാവം സ്ഥിരമായിരുന്നു. അദ്ദേഹം ആരേയും ഒരിക്കലും ആക്ഷേപിക്കയില്ല. ഞാൻ അനേകവർഷം രാവും പകലും ഈ മഹാപുരുഷൻെറ കൂടെ താമസിച്ചിട്ടുണ്ടു്. എന്നാൽ അദ്ദേഹത്തിൻെറ നാക്കിൽനിന്നു് ഒരു സമ്പ്രദായക്കാരേയും നിന്ദിച്ചുള്ള ഒരു വാക്കപോലും പുറപ്പെട്ടതായി ഞാൻ കേട്ടിട്ടേയില്ല. എല്ലാ സമ്പ്രദായക്കാരോടും അദ്ദേഹത്തിനു തുല്യമായ അനുഭാവമാണു് ഉണ്ടായിരുന്നതു്. എല്ലാ ഭാവങ്ങളും തമ്മിലുള്ള മൈത്രിയാണു് അദ്ദേഹം ദർശിച്ചതു്. മനുഷ്യർ ബുദ്ധിശാലികളോ ഭക്തിശാലികളോ ധ്യാനശീലരോ ഉത്സാഹശീലരോ ആയിരിക്കും. ഇതിൽ ഏതെങ്കിലും ഒന്നിനെ മാതൃകയാക്കിയാണു് വിവിധമതങ്ങൾ സംജാതമായിട്ടുള്ളതു്. എന്നാൽ ഇവ നാലും യോജിച്ചു് ഒരാളിൽ ഉണ്ടായി എന്നും വരാം. ഇതുതന്നെയാണു് ഭാവിയിൽ മനുഷ്യർ സാധിക്കുവാൻ പോകുന്നതും. അദ്ദേഹത്തിന്റെ വിചാരവും ഇതായിരുന്നു. അദ്ദേഹം ഒരുത്തരിലും തെററു പറയാതെ എല്ലാവരിലും നന്മ ദർശിച്ചു.

അനേകായിരം ജനങ്ങൾ ഈ അപൂർവ്വപുരുഷനെ കാണുന്നതിനും അദ്ദേഹത്തിൻെറ മുഖകമലത്തിൽ നിന്നു സരളമായ ഗ്രാമ്യഭാഷയിൽ ശക്തിയുക്തമായും

ഞ്ഞാനോന്മിഷിതമായും ഒഴുകിക്കൊണ്ടിരുന്ന മധു ആസ്വാദിക്കുന്നതിനും വന്നുകൊണ്ടിരുന്നു. പറയുന്ന കാര്യമോ പറയുന്ന ഭാഷയോ അല്ല, പറയുന്ന ആളിന്റെ അന്തഃസാരമാണ് കാര്യങ്ങൾക്കെല്ലാററിനും ഫലനം കൊടുക്കുന്നതു്. ഇതു നമുക്കുതന്നെ പലപ്പോഴും അനുഭവമാകുന്നില്ലേ? നാം ചിലപ്പോഴെല്ലാം അതിസമർത്ഥന്മാരായ വാഗ്മികളുടെ പ്രസംഗങ്ങൾ കേൾക്കുന്നു. ഭാഷ ഉത്തമം. വിചാരം യുക്തിപൂർവം. എങ്കിലും വീട്ടിൽ ചെന്നു കുറെ കഴിയുമ്പൊഴേക്ക് എല്ലാം മറക്കും. മററു ചിലപ്പോൾ അതിസരളമായ ഭാഷയിൽ രണ്ടോ മൂന്നോ വാക്ക് ചിലർ പറയുന്നതു കേൾക്കും. ഈ വാക്കുകൾ നമ്മുടെ പ്രാണനിൽ പ്രവേശിച്ചു് ജീവകാലം മുഴുവനും ഹൃദയത്തിൽ സ്ഥിതിചെയ്യുന്നു. ക്രമേണ അതു് നമ്മുടെ ദേഹത്തിന്റെ അംശമായി തീർന്നു് സ്ഥായിയായ ഫലമുണ്ടാക്കുന്നു. പറയുന്ന വാക്കിൽ അന്തഃശക്തി പ്രവേശിപ്പിക്കാൻ കഴിയുന്ന ആളിന്റെ വാക്കുകൾ മാത്രമേ ഫലിക്കു. എന്നാൽ അവർ മഹാ ശക്തിസമ്പന്നന്മാരായിരിക്കണം. എല്ലാത്തരം അധ്യാപനത്തിലും ആദാനപ്രദാനങ്ങൾ ഉൾപ്പെടുന്നു. അചാര്യൻ കൊടുക്കുന്നു, ശിഷ്യൻ ഗ്രഹിക്കുന്നു. അതിനാൽ ആചാര്യനു കൊടുക്കുവാൻ കൈയിൽ വല്ലതും വേണം. ശിഷ്യൻ ഗ്രഹിക്കുവാൻ തയ്യാറുമായിരിക്കണം. ഇദ്ദേഹം കൽക്കട്ടായിൽ താമസിക്കുവാൻ ചെന്നു. ആ പട്ടണം ഇൻഡ്യയുടെ തലസ്ഥാനവും അവിടത്തെ ഏററവും പ്രധാനപ്പെട്ട കലാശാലയുടെ ഇരിപ്പിടവുമാകുന്നു. ഈ കലാശാലയിൽനിന്നും ആണ്ടുതോറും പൊയ്ക്കൊണ്ടിരുന്ന അനേകശതം ആളുകൾ നാസ്തികന്മാരും ജഡവാദികളും ആയിരുന്നു. എങ്കിലും അവരിൽ അധികംപേരും അദ്ദേഹത്തിന്റെ വാക്കു കേൾക്കാൻ അടുത്തു ചെല്ലുമായി

രുന്നു. ഞാനും ഇദ്ദേഹത്തെപ്പററി കേട്ട് അടുത്തുചെന്നു. കാഴ്ചയിൽ അദ്ദേഹം സാധാരണ ഒരാളെപ്പോലെ ഇരുന്നു. അസാധാരണത്വം ഒന്നുംതന്നെ കണ്ടില്ല. അദ്ദേഹം അത്യന്തം ലളിതഭാഷയിൽ തന്നെ സംസാരിക്കുന്നു! ഇദ്ദേഹമെങ്ങനെയാണ് ഒരു വലിയ ധർമ്മോപദേഷ്ടാവായിരിക്കുന്നത് എന്നു ഞാൻ സംശയിച്ചു. ഞാൻ കുറേക്കൂടി അദ്ദേഹത്തിൻെറ അടുത്തു നീങ്ങിയിരുന്ന് എൻെറ ജീവിതം മുഴുവൻ മററുള്ളവരോടു ചോദിച്ച ചോദ്യം അദ്ദേഹത്തോടും ചോദിച്ചു:—"അവിടുന്ന് ഈശ്വരനുണ്ടെന്നു വിശ്വസിക്കുന്നുണ്ടോ?" "ഉവ്വ്." "ഉണ്ടെന്ന് അവിടേക്കു തെളിയിക്കാമോ?" "നല്ലവണ്ണം." "എങ്ങനെ?" "ഞാൻ നിന്നെയെങ്ങനെ എൻെറ മുൻപിൽ കാണുന്നുവോ അതുപോലെ അദ്ദേഹത്തേയും കാണുന്നു. എന്നല്ലാ, കുറെക്കൂടെ വ്യക്തമായും തീക്ഷ്ണമായും കാണുന്നു. ഈ വാക്കുകൾ പെട്ടെന്ന് എൻെറ മനസ്സിൽ ദൃഢമായി പതിഞ്ഞു. ആയുസ്സിൽ ആദ്യമായിട്ടാണ് ഇങ്ങനെ ഒരാളെ കാണുന്നത്. ഈശ്വരനെ നേരിട്ടുകാണുന്നു എന്നും, ധർമ്മം സത്യമാണെന്നും അനുഭൂതിവിഷയമാണെന്നും, ലോകം ഇന്ദ്രിയഗോചരമാകുന്നതിനെക്കാൾ എത്രയോ ദൃഢതരമായി അതിനെ അനുഭവിച്ചറിയാമെന്നും ധൈര്യത്തോടെ അദ്ദേഹം പറയുന്നു. പിന്നീടു ഞാൻ ദിവസംതോറും അദ്ദേഹത്തിൻെറ അടുക്കൽ പോയി തുടങ്ങി. ധർമ്മമെന്നതു കൊടുക്കാവുന്ന വസ്തുവാണെന്ന് എനിക്കു നേരിട്ടു ബോധ്യമായി. ഒററനോട്ടം, ഒരു സ്പർശംകൊണ്ടു ഒരു ജീവിതം മുഴുവൻ മാറും. ബുദ്ധനും ക്രിസ്തുവും മഹമ്മദും പുരാതനകാലത്തെ മഹാജ്യോതിസ്സുകളെല്ലാം തന്നെ 'നീ പരിപൂർണ്ണനാകൂ" എന്നൊരുവനോടു പറഞ്ഞാൽ അയാൾ അങ്ങനെയായിത്തീർന്നിട്ടുള്ള

ത്തായി പുസ്തകങ്ങളിൽ വായിച്ചിട്ടുണ്ട്. അതെല്ലാം സത്യ മാണെന്ന് എനിക്കിപ്പോൾ ബോധ്യമായി. ഇദ്ദേഹത്തെ കണ്ടപ്പോൾ എൻെറ സംശയങ്ങൾ എല്ലാം ഒതുങ്ങി. ലോകത്തിലുള്ള മററു പദാത്ഥങ്ങൾ എങ്ങനെ നമുക്കു കൊടുക്കുവാൻ കഴിയുമോ അതിലും പ്രത്യക്ഷമായ വിധ ത്തിൽ ഈശ്വരദശ്നം കൊടുക്കുവാനും വാങ്ങുവാനും സാധിക്കുമെന്ന് എൻെറ ഗുരുദേവൻ പറയാറുണ്ട്. അതു കൊണ്ട് നിങ്ങൾ കൊടുക്കുവാനായി ആദ്യം വല്ലതും സമ്പാദിക്കണം. പിന്നീടു വേണം അതു കൊടുക്കുവാ നായി ആളുകളുടെ അടുത്ത് ഓടിച്ചെല്ലുവാൻ. ധമ്മ മെന്നു പറയുന്നത് വാക്യവിശേഷമല്ല. മതവാദവിശേഷ മല്ല. സമ്പ്രദായവിശേഷമല്ല. സമ്പ്രദായത്തിലും സമാജ ത്തിലും ധമ്മം ഇരിക്കയേ ഇല്ല. ധമ്മം എന്നു പറയു ന്നത് നമ്മുടെ ആത്മാവിനെ പരമാത്മാവിനോട് സംബ ന്ധിപ്പിക്കുന്നതിനെയാണ്. ഇതിനെ സമാജമാക്കുന്ന തെങ്ങനെ? ആകുകയാണെങ്കിൽ അത് അധഃപതിച്ച് വ്യാപാരവിഷയമായിത്തീരുന്നു. വ്യാപാരവും വ്യാപാര പ്രമാണങ്ങളും ധമ്മത്തിൽ കടന്നുകൂടുമ്പോൾ ആദ്ധ്യാ ത്മികതകൾ നശിക്കുന്നു. ക്ഷേത്രം കെട്ടുന്നതിലോ പള്ളി പണിയിക്കുന്നതിലോ ആളുകൾ കൂടിച്ചേരു ന്നതിലോ അല്ലാ ധമ്മം സ്ഥിതിചെയ്യുന്നത്. ഗ്രന്ഥ ത്തിലോ വാക്കിലോ പ്രഭാഷണത്തിലോ സംഘടനക ളിലോ അല്ലാ ധമ്മമിരിക്കുന്നത്. അത് അപരോക്ഷാനു ഭൂതിയിലാണ്. സത്യം നേരിട്ടറിയുന്നതുവരെ മറെറാന്നും നമ്മെ തൃപ്തിപ്പെടുത്തുകയില്ലെന്ന് നമുക്കെല്ലാവക്കുമറി യാമല്ലോ. നാം എത്രതന്നെ തക്കിച്ചാലും എത്രതന്നെ പ്രസംഗം കേട്ടാലും സ്വാനുഭവം എന്ന ഒന്നിനു മാത്രമേ

നമുക്കു തൃപ്തി തരാൻ സാധിക്കൂ. ഓരോരുത്തരും പ്രത്യക്ഷത്തിൽ അനുഭവിച്ചറിയണം. ഇതു സാധിക്കുന്നതുമാണ്. ഇതു കിട്ടേണ്ടതിന്നു യത്നിച്ചാൽ മാത്രം മതി. സ്വാനുഭൂതിക്കുള്ള ഈ യത്നത്തിൻെറ ഒന്നാമത്തെ ആദർശം ത്യാഗമാണ്. കഴിവുള്ളിടത്തോളം നാം ത്യജിക്കണം. ഇരുട്ടും വെളിച്ചവും എന്നപോലെ വിഷയസുഖവും ഈശ്വരാനുഭൂതിയും ഒരുമിച്ചിരിക്കയില്ല. നിങ്ങളുടെ വേദപുസ്തകത്തിൽത്തന്നെ ഈശ്വരനേയും പണത്തേയും ഒരേ സമയത്തു സേവിക്കുവാൻ കഴികയില്ലെന്നു പറഞ്ഞിട്ടില്ലേ?

എൻെറ ഗുരുദേവനിൽ നിന്നു ഞാൻ പഠിച്ച രണ്ടാമത്തെ സംഗതി—ഒരു പക്ഷേ ഇതുതന്നെ ആയിരിക്കാം ഏററവും സാരമായിട്ടുള്ളതു്—ലോകത്തിലുള്ള ധമ്മങ്ങളൊന്നുംതന്നെ പരസ്പരവിരുദ്ധമോ പരസ്പരദ്വേഷമുള്ളതോ അല്ല എന്നുള്ള അത്ഭുതസത്യമാകുന്നു. അവയെല്ലാം സനാതനമായ ഏകധമ്മത്തിൻെറ വിവിധഭാവങ്ങൾ മാത്രമാകുന്നു. ആ ഏകസനാതനധമ്മത്തെ അസ്തിത്വത്തിന്റെ പല നിലകളിലും യോജിപ്പിച്ചിരിക്കയാണ്. പല വഗ്ഗക്കാരുടേയും പല മനസ്ഥിതിയുള്ളവരുടേയും അഭിപ്രായങ്ങളോടു ഘടിപ്പിച്ചിരിക്കയാണ്. എൻെറ ധമ്മമെന്നോ നിങ്ങളുടെ ധമ്മമെന്നോ എന്റെ രാജ്യത്തിൻെറ ധമ്മമെന്നോ നിങ്ങളുടെ രാജ്യത്തിൻെറ ധമ്മമെന്നോ ഒരു സംഗതി ഒരിക്കലും ഉണ്ടായിരുന്നിട്ടില്ല. അനേക ധമ്മങ്ങൾ ഉണ്ടായിട്ടേ ഇല്ല. എന്നും ഒന്നു മാത്രമേയുള്ളൂ. അനന്തമായ ഏകധമ്മം മാത്രമേ എല്ലാ കാലത്തും ഉണ്ടായിരുന്നിട്ടുള്ളൂ, ഉണ്ടായിരിക്കയുമുള്ളൂ. ഈ ധമ്മമാണ് പല രാജ്യങ്ങളിൽ പല പ്രകാരത്തിൽ

പ്രകാശിക്കുന്നത്. അതിനാൽ നാം എല്ലാ ധർമ്മങ്ങ ളേയും ആദരിക്കയും കഴിവുള്ളിടത്തോളം എല്ലാററി നേയും അംഗീകരിക്കയും ചെയ്യണം. വർഗ്ഗവും സ്ഥിതിയു മനുസരിച്ചു മാത്രമല്ല, ഒററയൊററ ആളുകളുടെ ശക്തി യനുസരിച്ചും ധർമ്മം പ്രകാശിക്കുന്നുണ്ട്. ഒരുവനിൽ തീവ്രമായ കർമ്മശീലമായിട്ടാണ് ധർമ്മം ശോഭിക്കുന്നത്. മറെറാരാളുടെ ഉള്ളിൽ ഭക്തിയായിട്ട്. വേറെ ഒരാ ളുടെ ഉള്ളിൽ ധ്യാനശീലമായിട്ടും നാലാമതൊരാളിൽ ജ്ഞാനമായിട്ടും ശോഭിക്കുന്നു. "നിങ്ങളുടെ മാർഗ്ഗം ശരിയ ല്ല" എന്ന് മററുള്ളവരോട് നാം പറയുന്നതു തെററ്. ഒരുപക്ഷേ, ഭക്തിശീലമുള്ള ഒരുവൻ പരനന്മ ചെയ്യുന്ന മറ്റൊരുവന്റെ ധർമ്മപന്ഥാവ് തൻെറ പന്ഥാവല്ലാത്തതി നാൽ ശരിയല്ലെന്നു വിചാരിച്ചേക്കാം; ഇതു തെററാണ്. ഒരു ജ്ഞാനി "കഷ്ടം! സാധുക്കൾ! പ്രേമസ്വരൂപനായ ഈശ്വരനെക്കുറിച്ചും പ്രേമത്തെക്കുറിച്ചും അവക്കെന്തറി യാം? അവർ വിചാരിക്കുന്നതെന്താണെന്ന് അവക്കുതന്നെ അറിഞ്ഞുകൂടാ" എന്നിങ്ങനെ പറയുന്നെങ്കിൽ അതബ ദ്ധം. എന്തുകൊണ്ടെന്നാൽ അവർ പറയുന്നതും അദ്ദേഹം പറയുന്നതും രണ്ടും ശരിയായി വരാം. ഈ പ്രധാനരഹ സ്യമാണ് ശരിയായി മനസ്സിലാക്കേണ്ടത്. അതായത് സത്യം ഒരേ സമയത്തുതന്നെ ഏകവും അനേകവും ആയി രിക്കാമെന്നും ഒരേ സത്യത്തിൻെറ വിവിധദർശനങ്ങൾ വിവിധ നിലകളിൽ നിന്നു നോക്കുന്നതുകൊണ്ട് ഉണ്ടാ കുന്നതാണെന്നും ആകുന്നു. ഈ വൈവിധ്യമെല്ലാമുണ്ടാ യിരുന്നാലും അതിന്റെയെല്ലാം ഉള്ളിൽ സനാതനമായ ഏകഭാവം പ്രകാശിക്കുന്നു. ഇത് നാം മനസ്സിലാക്കണം. ഈ തത്വമാണ് മറ്റെല്ലാ തത്വങ്ങളെക്കാളും ഇക്കാലത്ത് കൂടുതൽ ആവശ്യം.

ഞാൻ അനേക ധൎമ്മസമ്പ്രദായങ്ങളുടേയും വിളഭൂമിയായ ദേശത്തിൽനിന്നു വരുന്നവനാണ്. ആ ദിക്കിന്റെ ഭാഗ്യംകൊണ്ടോ നിർഭാഗ്യംകൊണ്ടോ അവിടെ ആരെങ്കിലും നൂതനമായ ധൎമ്മം ഉപദേശിക്കുവാൻ തുടങ്ങിയാൽ അതിനെ അംഗീകരിക്കുവാൻ ഉടൻതന്നെ എത്രയെങ്കിലും ജനങ്ങളെ കാണാം. ഞാൻ ആ ദേശത്തു ജനിച്ചതുകൊണ്ട് എനിക്ക് അതിബാല്യകാലം മുതൽക്കേ ലോകത്തുള്ള എല്ലാ ധൎമ്മസമ്പ്രദായങ്ങളെപ്പററിയും നല്ല പരിചയമുണ്ടാകുവാനിടയായി. മോർമൻ * കാർ കൂടിയും ഇൻഡ്യയിൽ ധൎമ്മോപദേശം ചെയ്യുന്നതിനു വന്നിട്ടുണ്ട്. വരുന്നവരെല്ലാം വരട്ടെ. ഇൻഡ്യയാണു ധൎമ്മപ്രചരണത്തിനു ശരിയായ രാജ്യം. മററു രാജ്യങ്ങളെ അപേക്ഷിച്ച് അത് അവിടെ വേരുറയ്ക്കുന്നു. ഹിന്ദുക്കളെ രാജനീതി പഠിപ്പിക്കുവാൻ ചെന്നാൽ അവൎക്കു തലയിൽ കയറുകയില്ല. എന്നാൽ ധൎമ്മോപദേശം ചെയ്വാൻ ചെന്നാൽ ആ ധൎമ്മം എത്ര വിചിത്രമായിരുന്നാലും നൂറും ആയിരവും കണക്കിന് അനുയായികളെ ക്ഷണത്തിൽ കിട്ടും; ആയുഷ്കാലത്തിൽ തന്നെ ഒരു പ്രത്യക്ഷദൈവമായി പൂജിക്കപ്പെടാനും ഇടയുണ്ട്. എനിക്കതിൽ സന്തോഷമേയുള്ളു. ഇതു തന്നെയാണ് ഇൻഡ്യയിൽ വേണ്ടതും.

ഹിന്ദുക്കളുടെ ഇടയ്ക്ക് അനവധി ധൎമ്മസമ്പ്രദായങ്ങൾ ഉണ്ടെങ്കിലും അവ തമ്മിൽ വിരുദ്ധമാണെന്ന്

---

* ജോസഫ് സ്മിത്ത് എന്ന അമേരിക്കൻ സ്ഥാപിച്ചിട്ടുള്ള ഒരു നവീന ക്രിസ്തീയ ധൎമ്മസമ്പ്രദായമാണിത്. ഇവർ ബൈബിളിൽ നൂതനമായി ഒരദ്ധ്യായം എഴുതിച്ചേർത്തിരിക്കയാണത്രേ. ഇവരുടെ ഇടയിൽ പാശ്ചാത്യലോകസമ്പ്രദായത്തിനു വിപരീതമായിട്ടുള്ള ബഹുപത്നീത്വം അനുവദിച്ചിട്ടുണ്ട്.

അവിടെ ആരും പറയുകയില്ല. അവയെല്ലാം ഒരേ ധമ്മം വിഭിന്നഭാവത്തിൽ പ്രകാശിക്കുന്നതു മാത്രമാണെന്നവക്കറിയാം.

രുചീനാം വൈചിത്ര്യാത് ഋജുകുടിലനാനാപഥജുഷാം
നൃണാമേകോ ഗമ്യസ്ത്വമസി പയസാമണ്ണവ ഇവ. *

ഇതു പുസ്തകപ്രമാണമല്ല. അംഗീകരിച്ചു പ്രവത്തിക്കാനുള്ളതാണ്. എന്നാൽ ഓ ശരിതന്നെ. അതിൽ ചില നല്ല കാര്യങ്ങളെല്ലാമുണ്ട്. വഗ്ഗധമ്മങ്ങളെന്നു പറയുന്നവയാണ് ഇവ. ഇവയിൽ ചില നന്മയുണ്ട്" എന്നിങ്ങനെ ചിലരിൽ കാണുന്നവിധം ഉന്നതപദവിയിൽ നിന്നുകൊണ്ടുള്ള അംഗീകരണമല്ല വേണ്ടത്. വേറെ ചിലർ ആശ്ചര്യകരമായ ഔദാര്യഭാവത്തോടെ "മററെല്ലാ ധമ്മങ്ങളും ചരിത്രാതീതകാലത്തുള്ള അംശധമ്മങ്ങളാണ്. ഞങ്ങളുടേതു പരിപൂണ്ണമാണ്" എന്നിങ്ങനെ പറയാറുണ്ട്. ഒരാൾ പറയുന്നു: "എന്റെ മതമാണ് എല്ലാററിലും ശ്രേഷ്ഠം. എന്തുകൊണ്ടെന്നാൽ അത് എല്ലാററിനെക്കാളും പ്രാചീനമാണ്." വേറെ ഒരാൾ പറയുന്നു "എന്റെ ധമ്മമാണ് എല്ലാററിലും നവീനമായത്. അതുകൊണ്ട് ഇക്കാലത്തേക്ക് ഏറ്റവും ഉചിതം എന്റെ മതമാകുന്നു" എന്ന്. ഓരോ ധമ്മത്തിനും മുക്തി നൽകുവാനുള്ള ശക്തിയുണ്ടെന്നു നാം സമ്മതിക്കണം. ഈ മതങ്ങൾ തമ്മിലുള്ള വ്യത്യാസം ക്ഷേത്രത്തിലായാലും പള്ളിയിലായാലും വെറും അന്ധ-

* നദികൾ ഓരോ പവ്വതങ്ങളിൽനിന്നുത്ഭവിച്ചു ചിലതു വളഞ്ഞും ചിലതു നേരെയും ഒഴുകി എല്ലാം സമുദ്രത്തിൽ തന്നെ ചെന്നു ചേരുന്നതുപോലെ വിഭിന്നധമ്മങ്ങളുടെ സമ്പ്രദായങ്ങളും വിഭിന്നമാണെങ്കിലും ഒടുവിൽ നിന്നിൽത്തന്നെ വന്നുചേരുന്നു.

വിശ്വാസം മാത്രമാണ്. എല്ലാവരുടെ വിളിയും ഈശ്വരൻ കേൾക്കുന്നുണ്ട്. ഏററവും ചെറിയ ജീവാത്മാവിനെക്കൂടെയും രക്ഷിക്കുന്നതും അതിന്നു മുക്തി കൊടുക്കുന്നതും നിങ്ങളോ ഞാനോ മററു വല്ലവരുമോ അല്ല. സർവ്വശക്തനായ ഈശ്വരൻ മാത്രമാണ് എല്ലാവരെയും രക്ഷിക്കുന്നതും എല്ലാവർക്കും മുക്തി കൊടുക്കുന്നതും. ചില ആളുകൾ ഈശ്വരനിൽ ദൃഢവിശ്വാസമുണ്ടെന്നു പറയുന്നു. എന്നാൽ അവർ വിശ്വസിക്കുന്നത് "സത്യം മുഴുവൻ ഒരു സമാജത്തിന്റെ കൈവശം ഈശ്വരൻ ഏല്പിച്ചു കഴിഞ്ഞു. ഈ ആളുകൾ വേണം ശേഷമുള്ള മനുഷ്യരെ എല്ലാം രക്ഷിക്കുവാൻ" എന്നാണ്. ഇതു ധർമ്മമെന്നെങ്ങനെ പറയാം. ഇതെന്തു മതമാണ്? ധർമ്മമെന്നത് അനുഭൂതിയാണ്. വെറും വാക്കല്ല. തന്നത്താനെ ഒന്നു വിശ്വസിക്കുവാൻ ശ്രമിക്കുക, കാര്യം ഒന്നും മനസ്സിലാക്കാതെ ഇരുട്ടത്തു തപ്പിനടക്കുക. പൂർവ്വികന്മാരുടെ വാക്കുകളെ അർത്ഥം മനസ്സിലാക്കാതെ 'ഇതാണു മതം' എന്നു വിചാരിച്ചുകൊണ്ട് കിളികളെപ്പോലെ ചിലയ്ക്കുക, ധർമ്മത്തിലടങ്ങിയിരിക്കുന്ന സത്യങ്ങളെ രാജ്യം ജയിക്കാനുള്ള യന്ത്രമാക്കുക, ഇതൊന്നും ധർമ്മമേ അല്ല. എന്നാൽ എല്ലാ സമ്പ്രദായത്തിലും—അന്യധർമ്മങ്ങളെ അടുപ്പിക്കാത്തതെന്നു വിചാരിച്ചുവരുന്ന മഹമ്മദീയമതത്തിൽക്കൂടിയും—ധർമ്മത്തിൽ അടങ്ങിയിരിക്കുന്ന തത്വത്തെ പ്രത്യക്ഷീകരിക്കുന്നതിന് ഒരാൾ ശ്രമിക്കുമ്പോൾ അദ്ദേഹത്തിൻെറ നാവിൽനിന്നു സജീവവാണി ഇങ്ങനെ ഉദിക്കുന്നു: "അവിടുന്നു സർവ്വേശ്വരൻ, സർവ്വാന്തര്യാമി, സർവ്വലോകഗുരു, സർവ്വലോകനേതാ, ഞങ്ങൾക്കു കഴിയുന്നതിൽ എത്രയോ കൂടുതലായി അവിടുത്തെ സന്താന

ങ്ങളുടെ ഈ വാസഭൂമി അവിടുന്നു പരിപാലിക്കുന്നു.''
ഒരുത്തരുടെ വിശ്വാസത്തേയും ചലിപ്പിക്കരുത്. കഴിയുമെങ്കിൽ അല്പം കൂടി നല്ലത് പറഞ്ഞു കൊടുക്കണം, നിങ്ങൾക്ക കഴിവുള്ളപക്ഷം അവൻ നില്ക്കുന്നിടത്തുനിന്ന് മേല്പോട്ടു ഉന്തിക്കയററണം, അല്ലാതെ ഒരിക്കലും വിശ്വാസത്തെ ഇല്ലായ്മ ചെയ്യരുത്. ആയിരം ആളുകളുടെ ഉള്ളിൽ നിമിഷത്തിനുള്ളിൽ പ്രവേശിച്ച് അവരുടെ ഭാവം മനസ്സിലാക്കുവാൻ സാധിക്കുന്നവനു മാത്രമേ ഒരു ധർമ്മോപദേഷ്ടാവായിരിക്കുവാൻ കഴിയുകയുള്ളൂ. ശിഷ്യന്റെ മനോഭാവത്തിലേക്ക് പെട്ടെന്നിറങ്ങി ശിഷ്യന്റെ ആത്മാവിൽ തന്റെ ആത്മാവിനെ പ്രവേശിപ്പിച്ച്, അയാളുടെ കണ്ണുകൊണ്ടു കാണുകയും ചെവികൊണ്ടു കേൾക്കുകയും ബുദ്ധികൊണ്ടു ഗ്രഹിക്കുകയും ചെയ്യുന്ന ആൾ മാത്രമാണ് യഥാർത്ഥഗുരു. ഇപ്രകാരമുള്ള ധർമ്മോപദേഷ്ടാക്കൾക്ക മാത്രമേ ധർമ്മോപദേശം ചെയ്വാനും കഴിയുകയുള്ളൂ. മററാർക്കും സാധിക്കുന്നതല്ല. ഉള്ള വിശ്വാസത്തെ നശിപ്പിക്കുന്നവർ—മനുഷ്യർ വിശ്വസിക്കുന്നതെല്ലാം കളവെന്നും പറഞ്ഞ് നൂതനതത്വങ്ങളെ വിശ്വസിപ്പിക്കുവാൻ ശ്രമിക്കുന്നവർ—വിനാശകാരികളാണ്. ഇവരിൽ നിന്ന് ഒരിക്കലും ഒരു ഗുണവും ലഭിക്കയില്ല.

എന്റെ ആചാര്യദേവന്റെ അടുത്തു വസിച്ചതുകൊണ്ട്, മനുഷ്യന്ന് ഈ ദേഹം ധരിക്കുമ്പോൾതന്നെ സിദ്ധപുരുഷനാകുവാൻ കഴിയുമെന്ന് എനിക്ക മനസ്സിലായി. അദ്ദേഹത്തിന്റെ മുഖത്തിൽനിന്ന് ആരെയും ശപിക്കുന്ന ഒരു വാക്ക പോലും പുറപ്പെട്ടിട്ടില്ല. ആരെയും

ആക്ഷേപിക്കുന്ന ഒരു ശബ്ദംകൂടിയും ഉൽഭവിച്ചിട്ടില്ല. ദോഷമൊന്നും അദ്ദേഹത്തിൻെറ കണ്ണിൽ പതിയാതെയായി. ദോഷം വിചാരിക്കുവാനുള്ള ശക്തി ആ മനസ്സിന്നു ഇല്ലാതെയായി. നന്മയല്ലാതെ മറെറാന്നും അദ്ദേഹം കാണാതെയായി. ആ മഹാപവിത്രത—ആ മഹാത്യാഗം തന്നെയാണ് ഈശ്വരലാഭത്തിനുള്ള ഏകരഹസ്യം. "ന ധനേന ന പ്രജയാ ത്യാഗേനൈകേന അമൃതത്വമാനശുഃ" എന്നു വേദത്തിൽ പറഞ്ഞിരിക്കുന്നു. ധനം കൊണ്ടല്ല പുത്രസമ്പത്തുകൊണ്ടല്ല ത്യാഗം ഒന്നുമാത്രം കൊണ്ടാണ് അമൃതത്വം കിട്ടുന്നത്. "നിങ്ങളുടെ സ്വത്തെല്ലാം വിററു പാവങ്ങൾക്കു ദക്ഷിണ ചെയ്തു് എൻെറ പിന്നാലെ വരിൻ" എന്നു് ഏശുക്രിസ്തുവും പറയുന്നു. എല്ലാ വലിയ ആചാര്യന്മാരും മഹാപുരുഷന്മാരും ഇപ്രകാരംതന്നെയാണു പറയുന്നത്. ഈ തത്വം അനുസരിച്ചു അവർ അവരുടെ ജീവിതവും നയിച്ചിട്ടുണ്ട്. ത്യാഗം കൂടാതെ ആത്മജ്ഞാനം എങ്ങനെയുണ്ടാകും? എവിടെ നോക്കിയാലും എല്ലാ ധർമ്മഭാവത്തിന്നും പുറകിൽ കാണുന്നതു് ത്യാഗമാണ്. ത്യാഗം കുറയുന്ന ക്രമമനുസരിച്ച് ഇന്ദ്രിയസുഖങ്ങൾ ധർമ്മത്തെ കരണ്ടുതിന്നു ആത്മജ്ഞാനം നശിപ്പിക്കുന്നു.

അദ്ദേഹം ത്യാഗം മൂർത്തീകരിച്ച ഒരാളായിരുന്നു. ഞങ്ങളുടെ നാട്ടിൽ ഒരാൾ സന്ന്യാസിയാകുമ്പോൾ ആ ആൾ സ്വത്തും സ്ഥാനവും എല്ലാം ഉപേക്ഷിക്കണം. ഇതു് എൻെറ ആചാര്യദേവൻ അക്ഷരംപ്രതി അനുവർത്തിച്ചു വന്നു. അദ്ദേഹത്തെ കാണുവാൻ വരുന്നതിൽ അനേകം ആളുകളും, അദ്ദേഹം അവരുടെ കയ്യിൽനിന്നു വല്ലതും സ്വീകരിച്ചാൽ ധന്യരായെന്നു വിചാരിച്ചിരുന്നു. ചിലർ

അനേകായിരം ഉറുപ്പിക അദ്ദേഹത്തിന്ന പാദകാണിക്ക വയ്ക്കുവാൻകൂടി തയ്യാറായിട്ടുണ്ട്. എന്നാൽ ഇങ്ങനെയുള്ളവരെ മാത്രം അദ്ദേഹം സമീപത്തുനിന്ന ഓടിച്ചുകളയും. കാമകാഞ്ചനത്തെ പരിപൂർണ്ണമായി ജയിച്ചതിന്, അദ്ദേഹം ഒരു ജീവദൃഷ്ടാന്തവും മഹന്നിദർശ്ശവുമായിരുന്നു. ഈ രണ്ടിൻേറ വിചാരംകൂടെ അദ്ദേഹത്തിൻേറ മനസ്സിൽ ഒരിക്കലും പ്രവേശിച്ചില്ല. ഇപ്രകാരമുള്ളവരാണ് ഈ ശതാബ്ദത്തിൽ വേണ്ടത്. ക്രമാതീതമായി വദ്ധിച്ച സുഖസാമഗ്രികൾ കൂടാതെ ഒരു മാസംപോലും കഴിച്ചുകൂട്ടുവാൻ കഴിയുകയില്ലെന്ന വിചാരിച്ചുവരുന്ന ഇക്കാലത്ത് ഈവിധമുള്ള ത്യാഗത്തിൻേറ ഉച്ചാദശം അത്യാവശ്യംതന്നെയാണ്. ഭൂമിയിൽ എല്ലാ സ്ഥലത്തുമുള്ള ധനത്തിനേയോ യശസ്സിനേയോ ഒരണുപോലും വകവയ്ക്കാതെ ഒരാൾ ഉണ്ടെന്ന ലോകത്തിലുള്ള നാസ്തികന്മാക്ക് പ്രത്യക്ഷത്തിൽ കാണിച്ചുകൊടുക്കേണ്ടത് നമ്മുടെ കാലത്ത് അത്യാവശ്യംതന്നെയാകുന്നു. വാസ്തവത്തിൽ ഇപ്രകാരമുള്ള മഹാപുരുഷന്മാർ അനേകമുണ്ട്.

അദ്ദേഹത്തിൻേറ ജീവിതത്തിലെ മറെറാരു സംഗതി അന്യരോടുള്ള ഗാഢമായ സ്നേഹമാണ്. ജീവതത്തിൻേറ പ്രഥമാംശം ആത്മജ്ഞാനം സമ്പാദിക്കുന്നതിനും ശേഷാംശം അതിനെ അന്യക്ക ദാനംചെയ്യുന്നതിനും അദ്ദേഹം വിനിയോഗിച്ചു. സന്യാസിയുടേയോ ആത്മോപദേഷ്ടാവിൻേറയോ അടുക്കൽ ചെല്ലുമ്പോൾ നിങ്ങൾക്കുള്ളതുപോലെയുള്ള ആചാരങ്ങളല്ല ഞങ്ങളുടെ നാട്ടിലുള്ളത്. ചിവർ വല്ലതും ചോദിക്കാൻ ആയിരിക്കും ചെല്ലുന്നത്. അനേകംനാഴിക വഴി നടന്ന് ഒരു ചോദ്യം

ചോദിക്കാനോ ഒരു വാക്ക കേൾക്കാനോ ചെല്ലും. "എനിക്ക മുക്തിമാൎഗ്ഗം ഒററവാക്കിൽ പറഞ്ഞുതരണം" എന്നിങ്ങനെ പറഞ്ഞുകൊണ്ടാണ് അവർ വരുന്നത്. കൂട്ടംകൂട്ടമായി, യാതൊരുപചാരവും കൂടാതെ, അദ്ദേഹം എപ്പോഴും ഇരിക്കാറുള്ള സ്ഥലത്ത് അവർ ചെന്നുകയറും. ചിലപ്പോൾ ഒരു മരച്ചുവട്ടിലായിരിക്കും അദ്ദേഹത്തെ കാണുന്നത്. അവിടെ ചെന്നു ചോദ്യം തുടങ്ങും. ഒരുകൂട്ടർ പോയി കഴിയുന്നതിനു മുൻപ് വേറെ പല കൂട്ടരും വരികയായി. അതിനാൽ ഗുരു വളരെ വന്ദ്യനായി തീൎന്നെങ്കിൽ അദ്ദേഹത്തിനു രാവും പകലും വിശ്രമം കിട്ടുകയേ ഇല്ല. എപ്പോഴും സംസാരിച്ചുകൊണ്ടിരിക്കേണ്ടിവരും. അനേകംനാഴിക നേരത്തേക്ക് ഒരു ജനപ്രവാഹം തന്നെ ആയിരിക്കും. അവൎക്കെല്ലാം അദ്ദേഹം ഉപദേശം നല്കുകയും ചെയ്യും. ഇങ്ങനെ അനേകം ജനങ്ങൾ അദ്ദേഹത്തിൻെറ ഉപദേശം കേൾക്കുന്നതിനു വന്നു. ദിവസത്തിൽ ഇരുപത്തിനാലിൽ ഇരുപതു മണിക്കൂറും അദ്ദേഹം സംസാരിച്ചുകൊണ്ടിരുന്നു. ഒന്നു രണ്ടു ദിവസമല്ല, ഒന്നു രണ്ടു മാസമല്ല, അനേക വൎഷം ഇപ്രകാരം നടന്നു. ഒടുവിൽ ഈ കഠിനയത്നം താങ്ങാൻ വയ്യാതെ ദേഹം അടിപെട്ടു. അദ്ദേഹത്തിൻെറ ഗാഢമായ മനുഷ്യസ്നേഹം കൊണ്ട് സഹായം അപേക്ഷിച്ചുവന്ന അനേകായിരം പേരിൽ ഏററവും എളിയവനുപോലും കൃപ നിഷേധിച്ചിട്ടില്ല. ക്രമേണ അദ്ദേഹത്തിനു കണ്ഠത്തിൽ ഒരു രോഗമുണ്ടായി. എന്നിട്ടും ആയാസപ്പെടരുതെന്ന് അദ്ദേഹത്തെ പറഞ്ഞു സമ്മതിപ്പിക്കാൻ വിഷമമായിരുന്നു. ആളുകൾ കാണാൻ വന്നിട്ടുണ്ടെന്നു കേൾക്കുമ്പോൾതന്നെ നിൎബ്ബന്ധിച്ച് അവരെ അടുത്തു വരുത്തി അവരുടെ ചോദ്യ

ങ്ങൾക്കെല്ലാം സമാധാനം പറയും. തടസ്സം പറഞ്ഞാൽ അദ്ദേഹത്തിൻെറ മറുപടി "ഞാൻ വകവയ്ക്കുന്നില്ല. ഒരാളെ രക്ഷിക്കാൻ ഇങ്ങനെ ഇരുപതിനായിരം ശരീരം വേണമെങ്കിൽ ഉപേക്ഷിക്കാം. എത്ര മഹാത്മ്യമുള്ള താണ് ഒരുവനെ രക്ഷിക്കുന്നത്" എന്നിങ്ങനെയായി രിക്കും. അദ്ദേഹത്തിന് ഒരിക്കലും വിശ്രമം ലഭിച്ചിരു ന്നില്ല. ഒരിക്കൽ ഒരാൾ ചോദിച്ചു! പ്രഭോ! അവിടു ന്നൊരു മഹായോഗിയാണല്ലോ. അവിടുത്തെ ശരീരത്തെ ക്കുറിച്ച് അല്പം മനസ്സു വച്ച് രോഗം ഭേദമാക്കാത്ത തെന്ത്?" ആദ്യം അദ്ദേഹം മറുപടി പറഞ്ഞില്ല. വീണ്ടും ചോദിച്ചപ്പോൾ സൗമ്യമായിങ്ങനെ പറഞ്ഞു: "സ്നേഹി താ! നിങ്ങൾ ജ്ഞാനിയാണെന്ന് ഞാൻ വിചാരിച്ചി രുന്നു. എന്നാൽ സംസാരികളെപ്പോലെയാണല്ലോ നിങ്ങ ളുടെ വർത്തമാനം. ഈ മനസ്സു മുഴുവൻ ഭഗവാനിൽ അർപ്പിച്ചുപോയി. അതു തിരിച്ചെടുത്ത് ഈ ശരീരത്തിൽ വയ്ക്കണമെന്നാണോ പറയുന്നത്? ഇത് ആത്മാവിൻെറ വെറും പഞ്ജരമല്ലേ?

ഇപ്രകാരം വരുന്നവർക്കെല്ലാം അദ്ദേഹം ഉപദേശം കൊടുത്തുകൊണ്ടിരുന്നു. അദ്ദേഹം ഏറെത്താമസിക്കാതെ ദേഹത്യാഗം ചെയ്യുമെന്നുള്ള വൃത്താന്തം നാടു മുഴുവൻ പരന്നു. പണ്ടത്തേതിലും വളരെക്കൂടുതൽ ആളുകൾ അദ്ദേഹത്തെ കാണുവാൻ വന്നുതുടങ്ങി. ഇൻഡ്യയിൽ ഇങ്ങനെയുള്ള മഹാഗുരുക്കന്മാരെ കാണുവാൻ എന്തു കൂട്ടം കൂട്ടമെന്നും അവർ ജീവിച്ചിരിക്കെത്തന്നെ ഈശ്വര ന്മാരാക്കി പൂജിക്കുന്നതെങ്ങനെയെന്നും നിങ്ങൾക്കു സങ്ക ല്പിക്കുവാൻപോലും സാധിക്കയില്ല. അനേകായിരം ജന

ങ്ങൾ അദ്ദേഹത്തിൻെറ വസ്ത്രാഗ്രം തൊടുന്നതിനായി കാത്തുനിൽക്കുന്നു. അന്യരിലുള്ള ആദ്ധ്യാത്മികതയെ അറിഞ്ഞു മാനിക്കുന്നതു നിമിത്തമാണ് നമുക്കാദ്ധ്യാത്മികതയുണ്ടാകുന്നത്. ഒരുവൻ ആഗ്രഹിക്കുകയും ആദരിക്കുകയും ചെയ്യുന്നതുതന്നെ അയാൾക്കു ലഭിക്കും. ഇതുപോലെതന്നെ രാജ്യക്കാർക്കും. ഇൻഡ്യയിൽ ഒരാൾ വന്ന് രാജനീതി സംബന്ധിച്ചു പ്രസംഗിച്ചാൽ പ്രസംഗം എത്രതന്നെ കേമമായിരുന്നാലും കേൾക്കാൻ ആളുകൾ വളരെ ചുരുങ്ങും. എന്നാൽ ഒരാൾ ധർമ്മോപദേശം ചെയ്യാൻ തുടങ്ങിയാൽ വെറും പ്രസംഗമല്ലാതെ ധർമ്മതത്വമനുസരിച്ചു ജീവിക്കുന്നു എങ്കിൽ അനേകായിരം ജനങ്ങൾ അദ്ദേഹത്തെ ഒന്നു കാണുന്നതിനും പാദസ്പർശം ചെയ്യാനും തിക്കിക്കൂട്ടും. അതുകൊണ്ട്, ഈ മഹാപുരുഷൻ വേഗത്തിൽ അവരുടെ ഇടയ്ക്കുനിന്നു പോകും എന്ന വൃത്താന്തം പരന്നപ്പോൾ പണ്ടത്തേതിലും വളരെ കൂടുതൽ ജനങ്ങൾ അദ്ദേഹത്തെ കാണുവാൻ വന്നു. എൻെറ ഗുരുദേവനും ശരീരത്തെ അശേഷം ഗണ്യമാക്കാതെ അവർക്കെല്ലാമുപദേശം കൊടുത്തുകൊണ്ടിരുന്നു. ഞങ്ങൾക്കിതൊട്ടും തടയാൻ കഴിഞ്ഞില്ല. പലരും വളരെ ദൂരത്തുനിന്നാണു വന്നത്. അവരുടെ ചോദ്യത്തിനെല്ലാം മറുപടി പറഞ്ഞല്ലാതെ അദ്ദേഹത്തിനു സമാധാനമില്ല. അദ്ദേഹം ഇങ്ങനെ പറഞ്ഞു: "എനിക്കു സംസാരിക്കാൻ ശക്തിയുള്ള കാലമെല്ലാം ഞാൻ ഇവർക്കു പറഞ്ഞുകൊടുക്കും." പറഞ്ഞതുപോലെ അദ്ദേഹമനുഷ്ഠിക്കയും ചെയ്തു. ഒരു ദിവസം അദ്ദേഹം ഞങ്ങളെ അടുത്തു വിളിച്ച് "ഇന്നേദിവസം ഞാൻ ദേഹത്യാഗം ചെയ്യാൻ പോകുന്നു" എന്ന് തൻെറ ഉദ്ദേശത്തെ അറിയിച്ചു.

അന്നുതന്നെ വേദത്തിലെ അതിവിശുദ്ധമന്ത്രം ഉച്ചരിച്ചു കൊണ്ടു് അദ്ദേഹം മഹാസമാധിയിൽ പ്രവേശിച്ചു.

അദ്ദേഹത്തിൻെറ ചിന്തകളും സന്ദേശവും ചുരുക്കം ചിലരേ അറിഞ്ഞിരുന്നുള്ളൂ. അവക്കു പുറത്തറിയിക്കു വാൻ കഴിവുണ്ടായിരുന്നതുമില്ല. കൂട്ടത്തിൽ കുറെ ചെറു പ്പക്കാരുമുണ്ടായിരുന്നു. അവർ സംസാരം ത്യജിച്ചു് അ ദ്ദേഹത്തിൻെറ കാര്യം നിവ്വഹിക്കുന്നതിനു ബദ്ധകങ്കണ ന്മാരായിരുന്നു. ഇവരെ ഓടിച്ചുകളയാൻ പല ശ്രമങ്ങളു മുണ്ടായി. എങ്കിലും ആ മഹജ്ജീവിതം പ്രത്യക്ഷത്തിൽ കണ്ടു് ഉത്ബോധനം ലഭിച്ചതുനിമിത്തം അവർ ഉറ പ്പായിത്തന്നെ നിന്നു. ആ ധന്യജീവിതവുമായുള്ള സം സ്പർശം നിമിത്തം അവർ നിന്നിടത്തുതന്നെ നിന്നു. ഈ ചെറുപ്പക്കാർ സന്ന്യാസികളായി ജീവിച്ചു. അവരിൽ പ്രഭുകുടുംബജാതന്മാരുണ്ടായിരുന്നുവെങ്കിലും എല്ലാവരും അവർ ജനിച്ച പട്ടണത്തിലെ തെരുവുകൾ തോറും ഭിക്ഷയെടുത്തു. ആദ്യകാലത്തു് ഇവക്കു് വളരെ എതിരു ണ്ടായിരുന്നു. എങ്കിലും അവരുടെ ദൃഢവ്രതത്തിൻെറ ഫലമായിട്ടു് ഈ മഹാപുരുഷൻെറ സന്ദേശം ഭാരത വർഷം മുഴുവനും വ്യാപിച്ചു. ഒടുവിൽ രാജ്യം മുഴുവനും അദ്ദേഹത്തിൻെറ ഉപദേശങ്ങളും ചിന്തകളും കൊണ്ടു നിറഞ്ഞു. ബംഗാളത്തിൽ ഒരു കുഗ്രാമത്തിൽ ജനിച്ചു് അശിക്ഷിതനായി വളൎന്ന ഇദ്ദേഹം തൻെറ സങ്കല്പ ദാർഢ്യംകൊണ്ടു മാത്രം സത്യം കണ്ടറിയുകയും അന്യക്കു പ്രദാനം ചെയ്യുകയും അതിനെ ജ്വലിപ്പിച്ചു കൊണ്ടിരിക്കുവാൻ കുറെ ചെറുപ്പക്കാരെ ആക്കുകയും ചെയ്തു.

ഇന്ന് ശ്രീരാമകൃഷ്ണന്റെ നാമധേയം കോടി കോടി ജനങ്ങൾ അധിവസിക്കുന്ന ഭാരതഖണ്ഡത്തിൽ എല്ലാ സ്ഥലങ്ങളിലും എത്തിയിട്ടുണ്ട്; എന്നു മാത്രമല്ല, അദ്ദേഹത്തിൻെറ ശക്തി ഭാരതഖണ്ഡത്തിനു വെളിയിൽ പോയി അന്യദേശങ്ങളിലും വ്യാപിച്ചിട്ടുണ്ട്. ലോകത്തിൽ എവിടെ എങ്കിലും വച്ച് ഞാൻ സത്യമായ ഒരു വാക്കു പറഞ്ഞിട്ടുണ്ടെങ്കിൽ ധർമ്മസംബന്ധമായി എന്തെങ്കിലും ചെയ്തിട്ടുണ്ടെങ്കിൽ അതെല്ലാം എന്റെ ആചാര്യദേവന്റെ വാക്കാണ്. സ്ഖലിതങ്ങൾ മാത്രം എന്റേതുമാണ്. ആധുനികലോകത്തോട് ശ്രീരാമകൃഷ്ണദേവൻെറ സന്ദേശം ഇപ്രകാരമാകുന്നു: "മതങ്ങൾ, സമ്പ്രദായങ്ങൾ, പള്ളികൾ, ക്ഷേത്രങ്ങൾ ഇവയെ വലിയ കാര്യമാക്കേണ്ട. ഓരോ മനുഷ്യൻേറയും ഉള്ളിൽ ഇരിക്കുന്ന സാരവസ്തുവായ ആത്മജ്ഞാനത്തോട് താരതമ്യം ചെയ്യുമ്പോൾ ഇവയെല്ലാം തുച്ഛമാണ്. ഉള്ളിൽ ഇരിക്കുന്ന ഈശ്വരചൈതന്യം വികസിക്കുംതോറും ആ മനുഷ്യന് ലോകത്തിനു നന്മ ചെയ്യുന്നതിനുള്ള ശക്തി ഉണ്ടാകും. അതിനാൽ ആദ്യം അതു സമ്പാദിക്കണം. അതു കൈവശപ്പെടുത്തണം. ആരെയും കുററംപറകയുമരുത്. എന്തെന്നാൽ എല്ലാ മതവിശ്വാസങ്ങളിലും എന്തെങ്കിലും വല്ല നന്മയുമുണ്ടായിരിക്കും. ധർമ്മമെന്നത് വാക്കും വസ്തുവും നാമവുമല്ല. അത് ആത്മാനുഭൂതിയാകുന്നു എന്ന് നിങ്ങളുടെ ജീവിതം കൊണ്ട് വെളിവാക്കുക. അറിഞ്ഞവരേ മനസ്സിലാക്കൂ. ധർമ്മലാഭം സിദ്ധിച്ചവർക്ക് മാത്രമേ അന്യന്മാരിലും ധർമ്മഭാവം ഉദിപ്പിക്കുന്നതിനു ശക്തിയുണ്ടാകയുള്ളൂ. ഇവർക്ക് മാത്രമേ ലോകഗുരുക്കന്മാരാകാൻ സാധിക്കൂ. ഇവർ മാത്രമാണ് ജ്ഞാനവീരന്മാർ.

ഇപ്രകാരമുള്ള ആളുകൾ അധികമുണ്ടാകുന്ന രാജ്യം ഉന്നതിയെ പ്രാപിക്കും. ഏതാദൃശന്മാരൊട്ടുമില്ലാത്ത സ്ഥലം തീരെ നശിക്കയും ചെയ്യും. ആരു വിചാരിച്ചാലും അതു രക്ഷിക്കാൻ കഴിയുകയില്ല. അതുകൊണ്ടാണ് എല്ലാ മനുഷ്യരോടും എൻെറ ആചാര്യദേവൻ ഇപ്രകാരം പറഞ്ഞതു്: "നാം ആദ്യം ധാർമ്മികന്മാരായി സമസൃഷ്ടങ്ങൾക്കുവേണ്ടി സർവ്വവും ത്യജിക്കാൻ അദ്ദേഹം ആവശ്യപ്പെടുന്നു. സഹോദരസ്നേഹത്തെപ്പറ്റിയുള്ള പ്രസംഗം നിർത്തിയിട്ട് പറച്ചിലിനെ പ്രവൃത്തികൊണ്ടു തെളിയിക്കാൻ അവശ്യപ്പെടുന്നു." ത്യാഗത്തിനും പ്രത്യക്ഷാനുഭൂതിക്കും കാലമിതാ വന്നിരിക്കുന്നു. പ്രത്യക്ഷാനുഭൂതിയുണ്ടാകുമ്പോൾ ലോകത്തിലുള്ള വിഭിന്നമതങ്ങൾ തമ്മിലുള്ള ഒരു സമന്വയം നമുക്കു മനസ്സിലാകും. അപ്പോൾ, തർക്കംകൊണ്ട് യാതൊരു പ്രയോജനവുമില്ലെന്നുള്ളത് നാം അറിയും. അപ്പോൾ മാത്രമേ മനുഷ്യസമുദായത്തെ സഹായിക്കാൻ നാം സന്നദ്ധരാകൂ. സർവ്വമതങ്ങളുടേയും സ്ഥായിയായി പിന്നിൽ കിടക്കുന്ന ഏകഭാവത്തെ വിശദപ്പെടുത്തുകയും ഉൽഘോഷിക്കുകയുമായിരുന്നു എൻെറ ആചാര്യദേവന്റെ ജീവിതോദ്ദേശം. മററു ഗുരുക്കന്മാർ അവരുടെ നാമധേയത്തിൽ പ്രത്യേകമതങ്ങൾ ഉപദേശിച്ചിട്ടുണ്ട്. എന്നാൽ ൧൯-ാംശതാബ്ദത്തിലെ മഹാഗുരു തനിക്ക് ഒരു മെച്ചവും വേണമെന്ന് ആവശ്യപ്പെട്ടില്ല. അദ്ദേഹം ഒരു ധർമ്മത്തിനേയും ആക്ഷേപിച്ചില്ല. അദ്ദേഹം ഒരു ധർമ്മത്തിനേയും ഒരു മാതിരിയിലും ആക്രമണം ചെയ്തില്ല. എന്തെന്നാൽ വാസ്തവത്തിൽ അവയെല്ലാം സനാതനധർമ്മത്തിൻെറ അംഗങ്ങൾ മാത്രമാണെന്ന് അദ്ദേഹം പ്രത്യക്ഷത്തിൽ അറിഞ്ഞിരുന്നു.

## *II

സ്ഥാപകായ ച ധർമ്മസ്യ സർവ്വധർമ്മസ്വരൂപിണേ
അവതാരവരിഷ്ഠായ രാമകൃഷ്ണായ തേ നമഃ
യസ്യ വീര്യേണ കൃതിനോ വയം ച ഭുവനാനി ച
രാമകൃഷ്ണം സദാ വന്ദേ സ്വതന്ത്രം ശർവ്വമീശ്വരം.

ശ്രീരാമകൃഷ്ണദേവൻെറ ജീവിതം ഹിന്ദുമതത്തിന്റെ പൂർണ്ണപ്രഭാവത്തെ നല്ലവണ്ണം പ്രകാശിപ്പിക്കുന്ന ഒരത്ഭുതപൂർവ്വമായ ദിവ്യപ്രദീപമാണ്. ശാസ്ത്രങ്ങളിൽ പ്രതിപാദിച്ചിരിക്കുന്ന ജ്ഞാനത്തിൻെറ ജീവദൃഷ്ടാന്തമായിരുന്നു അദ്ദേഹം. ഋഷിമാരും അവതാരങ്ങളും പഠിപ്പിക്കാൻ ഉദ്ദേശിച്ചതിനെ അദ്ദേഹം സ്വജീവിതംകൊണ്ടു കാണിച്ചു. ശാസ്ത്രഗ്രന്ഥങ്ങൾ വെറും തത്വങ്ങളും, എന്നാൽ അദ്ദേഹം അവയുടെ സാക്ഷാൽ അനുഭൂതിയുമായിരുന്നു. ഹിന്ദുക്കളുടെ അയ്യായിരം സംവത്സരങ്ങളിലെ ജാതീയാദ്ധ്യാത്മജീവിതത്തെ അൻപതു വർഷംകൊണ്ട് അദ്ദേഹം ജീവിച്ചുകാണിച്ചു. അതിനാൽ ആ മഹാപുരുഷൻ ഭാവി സന്താനപരമ്പരകൾക്ക് ഒരു മാതൃകയായിത്തീർന്നു. മററുള്ളവരെ സഹായിക്ക മാത്രമല്ല, അവരുമായി ഏകയോഗക്ഷേമത്തിൽ സഹകരിക്കണമെന്നും, സകല മതങ്ങളുടേയും അടിസ്ഥാനം സത്യമാണെന്നും ഉള്ള അദ്ദേഹത്തിൻെറ അവസ്ഥാതത്വങ്ങൾകൊണ്ടു മാത്രമേ വേദാന്തങ്ങളെ വ്യാഖ്യാനിക്കാനും ശാസ്ത്രങ്ങളെ സമന്വയം ചെയ്യാനും സാധിക്കയുള്ളു.

*　*　*　*　*　*

* ശ്രീസ്വാമികളുടെ പ്രസംഗങ്ങൾ, പ്രഭാഷണങ്ങൾ, ലേഖനങ്ങൾ മുതലായവകളിൽ നിന്നും ശേഖരിച്ചതു്.

ശൈശവം മുതൽക്കുതന്നെ മതത്തിലും തത്വശാസ്ത്രങ്ങളിലും എനിക്ക് അത്യധികമായ അഭിനിവേശം ഉണ്ടായിരുന്നു. നമ്മുടെ ഗ്രന്ഥങ്ങൾ ത്യാഗത്തെയാണ്, മനുഷ്യന് ആരോഹണം ചെയ്യാവുന്ന ഉന്നതതമമായ സ്ഥാനമായി ഉപദേശിക്കുന്നത്. ഒരു മഹാശയനായ ആചാര്യന്റെ—ശ്രീരാമകൃഷ്ണപരമഹംസന്റെ—സംഗമം—അദ്ദേഹം തന്നെ സഞ്ചരിച്ചിട്ടുള്ളതായ പന്ഥാവിനെ അനുസരിക്കാനുള്ള എന്റെ അവസാനനിശ്ചയത്തെ ഒന്നുകൂടി ഉജ്ജ്വലിപ്പിക്കാൻ പര്യാപ്തമായിത്തീർന്നു. എന്തെന്നാൽ അദ്ദേഹത്തിൽ എന്റെ ഉൽകൃഷ്ടതമമായ ആദർശം അനുഭൂതമായിക്കണ്ടു.

*    *    *    *    *    *

ആരുടെ പ്രഭാവത്തിനും ആദർശത്തിനും ഞാൻ വിധേയനായോ, ആ സമ്പൂർണ്ണസന്യാസിയായ ശ്രീരാമകൃഷ്ണപരമഹംസന്റെ ശിഷ്യനാണ് ഞാൻ. ആ മഹാസന്യാസിവര്യൻ അന്യമതങ്ങളെ നിഷേധഭാവത്തിലോ നിരൂപണദൃഷ്ടിയോടുകൂടിയോ നോക്കാതെ, അവയുടെ പ്രകാശപൂർണ്ണമായ വശത്തെ അവ എങ്ങിനെ ജീവിതത്തിൽ പ്രായോഗികമാക്കി പരിശീലിക്കാം എന്നുള്ളതിനെ മാത്രമാണു കാണിച്ചിരുന്നത്.

*    *    *    *    *    *

ഞാൻ ഭാരതത്തിലെ സന്യാസിചക്രവർത്തിയായ ശ്രീരാമകൃഷ്ണപരമഹംസന്റെ ശിഷ്യനാണ്. ഞങ്ങളുടെ ചില മഹർഷീശ്വരന്മാരെപ്പോലെ അദ്ദേഹത്തെ ആളുകൾ വിചാരിക്കുന്ന വിധത്തിലുള്ള ഒരു വിദ്യാസമ്പന്നൻ എന്നു പറയാൻ നിവൃത്തിയില്ല. എന്നാൽ വേദാന്തതത്വങ്ങളുടെ ഗംഭീരതയിൽ സമ്പൂർണ്ണം ആമഗ്നനായ ഒരു പരിശുദ്ധാത്മാവായിരുന്നു.

*    *    *    *    *    *

ശ്രീരാമകൃഷ്ണപരമഹംസൻ അദ്ദേഹത്തിന്റെ സത്തയിൽ നിമ്നതമമായ തലംവരെ ചൈതന്യപൂർണ്ണനായിരുന്നു. എങ്കിലും ഉപരിതലത്തിൽ അദ്ദേഹത്തെക്കാൾ ഉത്സാഹയുക്തനായി ആരാണുണ്ടായിരുന്നത്?

* * * * * *

നമ്മുടെ ആചാര്യദേവനിൽ—ശ്രീരാമകൃഷ്ണനിൽ—കലാതത്വബോധം നല്ലവണ്ണം വികസിച്ചിരുന്നു. ഈ കലാബോധമില്ലാതെ യാതൊരുവൎക്കും യഥാൎത്ഥമായ അദ്ധ്യാത്മജീവിതം നയിക്കാൻ സാധിക്കയില്ല എന്നദ്ദേഹം പറയാറുണ്ട്.

* * * * * *

കാമകാഞ്ചനങ്ങളിൽ സമ്പൂർണ്ണം നിമഗ്നനായ ഒരുവന്, തന്റെ ആദർശസാരം കാമകാഞ്ചനത്യാഗമായി സ്വീകരിച്ചിരിക്കുന്ന ഒരു മഹാന്റെ ഭക്തനാകാൻ എങ്ങിനെ സാധിക്കും? കാമകാഞ്ചനങ്ങളുടെ സ്പർശലേശംപോലുമില്ലാത്ത ഒരാളെ തനിക്കു സംഭാഷണത്തിനു ലഭിക്കണമെന്ന് ശ്രീരാമകൃഷ്ണദേവൻ ജഗജ്ജനനിയോടു കരഞ്ഞുകൊണ്ടു പ്രാൎത്ഥിച്ചിരുന്നു! എന്തെന്നാൽ അദ്ദേഹം പറയും: "ലൗകികാസക്തന്മാരുമായി സംസാരിക്കുമ്പോൾ എന്റെ അധരങ്ങൾ ദഹിക്കുന്നു. ലൗകികമനസ്കന്മാരുടെ സ്പർശംപോലും എനിക്കു സഹിക്കാൻ നിവൃത്തിയില്ല." സന്യാസിസാൎവ്വഭൗമനായ ശ്രീരാമകൃഷ്ണനെപ്പററി ലൗകികന്മാൎക്കു പ്രസംഗിക്കാൻ സാധിക്കുകയില്ല.

* * * * * *

യോഗശാസ്ത്രപ്രകാരമുള്ള പത്മങ്ങൾ ദേഹത്തിലില്ലെന്നും, അവയെ യോഗി, യോഗശക്തികൊണ്ടു സൃഷ്ടിക്കുകയാണെന്നും ശ്രീരാമകൃഷ്ണൻ പറയാറുണ്ടായിരുന്നു.

* * * * * *

കാലിൽ കൊണ്ടതായ ഒരു മുള്ളെടുക്കാൻ വേറൊരു മുള്ളിൻെറ ആവശ്യമുണ്ടെന്നും, അതെടുത്തു കഴിഞ്ഞാൽ രണ്ടും കളയാമെന്നും, ശ്രീരാമകൃഷ്ണൻ പറഞ്ഞിട്ടുണ്ട്. അതിനാൽ സദ്വാസനകൾകൊണ്ടു് ദുർവ്വാസനകളെ നശിപ്പിച്ചതിനുശേഷം, സദ്വാസനകളേയും ജയിക്കേണ്ടിയിരിക്കുന്നു.

*　*　*　*　*　*

അതിനിർമ്മലമായ ജ്ഞാനവും അതിനിർമ്മലമായ ഭക്തിയും ഒന്നുതന്നെയാണെന്നു ശ്രീരാമകൃഷ്ണൻ പറയാറുണ്ടായിരുന്നു.

*　*　*　*　*　*

ശ്രീരാമകൃഷ്ണദേവൻ ഇങ്ങനെ പറയാറുണ്ട് "ഏററവും ദുഷ്ടനായ ഒരാളെ നിരന്തരം സജ്ജനമെന്നു വിളിച്ചാൽ അയാൾ ക്രമേണ സന്മാർഗ്ഗചാരിയായിത്തീരും. അതുപോലെ ശിഷ്ടനായ ഒരാളെ മുറയ്ക്കു മുറയ്ക്കു ദുഷ്ടനെന്നു വിളിച്ചാൽ അയാൾ ഒടുവിൽ ദുഷ്ടനായിത്തീരും."

*　*　*　*　*　*

നിങ്ങളിൽ തമസ്സു പ്രവേശിച്ചിരിക്കുന്നു. എന്നാൽ എന്തു്? ഇതിനെ നശിപ്പിക്കാൻ കഴികയില്ലേ? ഒരു നിമിഷത്തിൽ സാധിക്കും! ഈ തമസ്സിൻെറ വിനാശത്തിനു വേണ്ടിയാണു് ഭഗവാൻ ശ്രീരാമകൃഷ്ണൻ നമ്മുടെ അടുത്തു വന്നതു്.

*　*　*　*　*　*

ഭഗവാൻ ശ്രീരാമകൃഷ്ണൻ നിങ്ങൾ പറഞ്ഞവരെ (ശ്രീരാമൻ, ശ്രീകൃഷ്ണൻ, ശ്രീചൈതന്യൻ, ബുദ്ധൻ, ക്രിസ്തു മുതലായവർ) ക്കാൾ എല്ലാം ഉൽകൃഷ്ടനാണെന്നു് എനിക്കറിയാം.

*　*　*　*　*　*

ഞാൻ സത്യം പറയുകയാണ്. എനിക്ക് അദ്ദേഹത്തെക്കുറിച്ച് ഏററവും അല്പമായ ജ്ഞാനമേയുള്ളു. അദ്ദേഹത്തെപ്പററി എന്തെങ്കിലും പറയേണ്ടിവരുമ്പോളെല്ലാം സത്യത്തെ ക്ഷുദ്രതരമാക്കുകയോ, അത്യുക്തി കൊണ്ടു് അതിവിസ്മൃതമാക്കുകയോ ചെയ്തുപോകുമെന്നും, എന്റെ തുച്ഛമായ ശക്തി തീരെ പര്യാപ്തമാകയില്ലെന്നും, അദ്ദേഹത്തെ വർണ്ണിക്കാനുള്ള ഉത്സാഹത്തിൽ അദ്ദേഹത്തിന്റെ ചിത്രത്തെ എന്റെ സല്പകരേഖകളെ കൊണ്ടു ചിത്രീകരിക്കയും, തദ്വാരാ അദ്ദേഹത്തെ നിസ്സാരമാക്കുകയും ചെയ്തുപോകുമെന്നും ഞാൻ ഭയപ്പെടുന്നു. അദ്ദേഹം അത്രമാത്രം ഉച്ചമായ ഒരു സ്ഥാനത്താണു സ്ഥിതിചെയ്യുന്നതു്.

* * * * * *

ലോകത്തിൽ അവതരിച്ചു്, സകലത്തിന്റേയും, ഹിന്ദുമതം, ക്രിസ്തുമതം, മഹമ്മദുമതം ഇവയുടേയും അടിയിലായി ഒരൈക്യത്തെ കാണുകയും അനുഭവിക്കയും പഠിപ്പിക്കയും ചെയ്ത എന്റെ ആചാര്യദേവനായ ശ്രീരാമകൃഷ്ണനോടാണു് ഞാൻ ഏതിനും കടപ്പെട്ടിരിക്കുന്നതു്; ലോകം കടപ്പെടാൻ പോകുന്നതും.

* * * * * *

തന്റെ സന്താനങ്ങൾക്കു് വിദ്യാദാനം ചെയ്യാനുള്ള ചുമതല വീണ്ടും ത്യാഗികളിൽതന്നെ വന്നുചേർന്നില്ലെങ്കിൽ ഇൻഡ്യ ലോകാവസാനംവരെ അന്യരുടെ ചെരുപ്പു ചുമക്കേണ്ടതായി വരും. വിദ്യാവിഹീനനെങ്കിലും ത്യാഗസമ്പന്നനായ ഒരു ബാലൻ നിങ്ങളുടെ പണ്ഡിതവരേണ്യന്മാരുടെ തല തിരിച്ച കഥ നിങ്ങൾ അറിഞ്ഞിട്ടില്ലേ? ഒരിക്കൽ ദക്ഷിണേശ്വരക്ഷേത്രത്തിൽ വിഷ്ണുപൂജകനായ ബ്രാഹ്മണൻ ആ വിഗ്രഹത്തിന്റെ ഒരു കാലൊടിക്കാൻ

ഇടയായി. പണ്ഡിതന്മാരെ എല്ലാം ക്ഷണിക്കയും അവരുടെ അഭിപ്രായമറിയാൻ ഒരു പരിഷത്തു കൂട്ടുകയും ചെയ്തു. അവർ വേദങ്ങളും ശാസ്ത്രങ്ങളും എല്ലാം പരിശോധിച്ചതിനു ശേഷം, ആ വിഗ്രഹം ഇനിയും പൂജിക്കാൻ ഉപയുക്തമല്ലെന്നും, തൽസ്ഥാനത്ത് വേറൊരു വിഗ്രഹം പ്രതിഷ്ഠിക്കണമെന്നും തീരുമാനിച്ചു. ജനങ്ങളുടെ ഇടയിൽ ഒരു വലിയ ഇളക്കമുണ്ടായി. ഒടുവിൽ ശ്രീരാമകൃഷ്ണനെ വിളിച്ചുവരുത്തി. അദ്ദേഹം ഇതെല്ലാം കേട്ടതിനു ശേഷം ചോദിച്ചു:—"തന്റെ ഭർത്താവ് മുടന്തനായിപ്പോയെന്നു വിചാരിച്ച് ഭാര്യ അദ്ദേഹത്തെ ഉപേക്ഷിക്കുമൊ?" പിന്നെ എന്താണു സംഭവിച്ചത്? പണ്ഡിതന്മാർ സ്തബ്ധന്മാരായിരുന്നുപോയി. അവരുടെ ശാസ്ത്രീയവ്യാഖ്യാനങ്ങളും വിദഗ്ദ്ധാഭിപ്രായങ്ങളും, ഈ ലളിതവാക്യത്തിന്റെ ശക്തിയിൽ അസ്തപ്രഭങ്ങളായി. ഇതു വാസ്തവമാണെങ്കിൽ ശ്രീരാമകൃഷ്ണൻ എന്തുകൊണ്ട് ഭൂമിയിലേക്കു വന്ന് വെറും ഗ്രന്ഥജ്ഞാനത്തെ ഇത്രമാത്രം നിരുത്സാഹപ്പെടുത്തുന്നു? അദ്ദേഹം തന്നോടൊരുമിച്ചു കൊണ്ടുവന്ന അഭിനവമായ ജീവചൈതന്യത്തെ ജ്ഞാനത്തിലും വിദ്യാഭ്യാസത്തിലും പ്രജ്വലിപ്പിക്കണം. അപ്പോഴാണ് യഥാർത്ഥമായ കർമ്മം ചെയ്യപ്പെടുന്നത്.

* * * * * *

ഒരിക്കൽ ദക്ഷിണേശ്വരക്ഷേത്രോദ്യാനത്തിൽ വെച്ച് ശ്രീരാമകൃഷ്ണൻ എന്റെ വക്ഷസ്സിൽ സ്പർശിച്ചു. ആദ്യമായി ഭവനങ്ങൾ, മുറികൾ, കവാടങ്ങൾ, വാതായനങ്ങൾ, വരാന്തകൾ, വൃക്ഷങ്ങൾ, സൂര്യൻ, ചന്ദ്രൻ— എല്ലാം പറന്നുപോകുന്നതായി—എല്ലാം തവിട്ടുപൊടിയാകുന്നതായി — അണുക്കളായി, പരമാണുക്കളായി മാറുന്നതായി—ഒടുവിൽ എല്ലാം ആകാശത്തിൽ

ലയിക്കുന്നതായി ഞാൻ കണ്ടു. അനന്തരം ക്രമേണ ആകാശവും, അതിനോടുകൂടി എൻെറ 'അഹം' എന്നുള്ള ബോധവും, അപ്രത്യക്ഷമാകുന്നതായിക്കണ്ടു. പിന്നീടെന്തു സംഭവിച്ചു എന്നു ഞാനോൎമ്മിക്കുന്നില്ല. എനിക്കാദ്യം വളരെ ഭയം തോന്നി. ആ അവസ്ഥയിൽനിന്നു തിരിച്ചു വന്നപ്പോൾ ഭവനങ്ങൾ, കവാടങ്ങൾ, വാതായനങ്ങൾ, വരാന്തകൾ എല്ലാം മുറയ്ക്കു കാണുന്നതിനാരംഭിച്ചു.

* * * * * *

ശുദ്ധാശുദ്ധവിവേചനംകൂടാതെ എല്ലാവരിൽനിന്നും ഒരുപോലെ ആഹാരം സ്വീകരിക്കാൻ ശ്രീരാമകൃഷ്ണദേവനെക്കൊണ്ടൊരിക്കലും സാധ്യമല്ലായിരുന്നു. ഏതെങ്കിലും പ്രത്യേകമാളോ ആളുകളോ സ്പൎശിച്ചതായ ഭക്ഷണം അദ്ദേഹം ഉപയോഗിക്കാതിരിക്കുന്നതായി പലപ്പോഴും കണ്ടിട്ടുണ്ടു്. വളരെ സൂക്ഷ്മമായി പരിശോധിക്കുമ്പോൾ അവരെല്ലാം ചില പ്രത്യേക മലിനതകളെ മറച്ചുവച്ചിരിക്കുന്നതായി മനസ്സിലായിട്ടുമുണ്ടു്. * * * * *

ജനങ്ങളെ വേദാന്തതത്വങ്ങൾ പഠിപ്പിച്ചുകൊണ്ടു് നമ്മൾ വളരെ സന്യാസികൾ സഞ്ചരിക്കുന്നുണ്ടു്. ഇതെല്ലാം ഭ്രാന്താണ്. നമ്മുടെ ഗുരുദേവൻ പറയാറുണ്ടായിരുന്നില്ലേ "ശൂന്യമായ ജഠരം മതത്തിനു യോജിച്ചതല്ല" എന്നു്. ആ സാധുക്കൾ ഖലവൃത്തി കൈക്കൊണ്ടിരിക്കുന്നതു് അജ്ഞാനംകൊണ്ടു മാത്രമാണ്. നാം വളരെ ശതാബ്ദങ്ങൾകൊണ്ടു് അവരുടെ ജീവരക്തം പാനം ചെയ്കയും അവരെ ചവിട്ടിത്തേയ്ക്കുകയും ആയിരുന്നു.

* * * * * *

ശ്രീരാമകൃഷ്ണൻെറ പാദപത്മങ്ങളിൽ ഇരുന്നു മാത്രമേ ഇന്ത്യയ്ക്കുയരാൻ സാധിക്കയൊള്ളു. അദ്ദേഹത്തിൻെറ

ജീവിതവും ഉപദേശങ്ങളും സകല സ്ഥലങ്ങളിലും വ്യാപി പ്പിക്കേണ്ടിയിരിക്കുന്നു. ഹിന്ദുസമുദായത്തിന്റെ ഓരോ സിരകളിലും *പ്രവേശിപ്പിക്കേണ്ടിയിരിക്കുന്നു. ഇതാരു ചെയ്യും? ശ്രീരാമകൃഷ്ണന്റെ വൈജയന്തിയുമേന്തി ലോക ത്തിന്റെ മുക്തിക്കു വേണ്ടി വിജയയാത്ര ചെയ്യാൻ ആരാ ണുള്ളതു്? പേരും പെരുമയും, ധനവും ഭോഗവും,—അല്ല ഇഹലോകത്തിലേയും പരലോകത്തിലേയും സകല സു ഖപ്രത്യാശകളും ബലികഴിച്ചു പോലും ഈ അധഃപതന മാകുന്ന നീരൊഴുക്കിനെത്തടയാൻ ആരാണുള്ളതു്? ഏതാനും യുവാക്കന്മാർ ഒരേ ശ്വാസത്തിൽ ചാടി ഇറ ങ്ങുകയും, ജീവിതത്തെ അർപ്പിക്കയും ചെയ്യു. അവർ കുറച്ചുപേർ മാത്രം. അതുപോലെയുള്ള ഏതാനും സഹ സ്രം ആളുകളെ നമുക്കാവശ്യമുണ്ടു്. അവർ വരുകയും ചെയ്യും. * * * * *

---

*ശ്രീരാമകൃഷ്ണപരമഹംസൻ ലോകനന്മയ്ക്കു വേണ്ടി വന്നു. അദ്ദേഹത്തെ, മനുഷ്യനെന്നോ, ഈശ്വരനെന്നോ, അവതാരമെന്നോ, ഇഷ്ടംപോലെ വിളിക്കുക.

ശ്രീരാമകൃഷ്ണന്റെ ജനനദിവസം മുതലാണു് വത്ത മാനഭാരതത്തിന്റേയും സുവണ്ണകാലത്തിന്റേയും ആ രംഭം. * * * * * *

ശ്രീരാമകൃഷ്ണന്റെ ജനനദിവസം സത്യയുഗം ആരം ഭിച്ചു. * * * * * *

സ്ത്രീകളുടെ സ്ഥിതി അഭിവൃദ്ധിയെ പ്രാപിച്ചില്ലെ ങ്കിൽ ലോകത്തിനു മുന്നോട്ടു പോകാൻ സാധിക്കയില്ല. ഒരു പക്ഷിക്കു് ഒരു ചിറകുകൊണ്ടു മാത്രം പറക്കാൻ സാദ്ധ്യമല്ല. അതുകൊണ്ടാണു് ശ്രീരാമകൃഷ്ണാവതാരത്തിൽ

ഒരു സ്ത്രീയേ ഗുരുവായി സ്വീകരിച്ചതു്. സ്ത്രീവേഷം ധരിച്ചു് പരിശീലനം നടത്തിയതും ആ വിധം മനസ്സിനെ രൂപീകരിച്ചതും അതുകൊണ്ടാണു്. അതുകൊണ്ടു തന്നെയാണു് ത്രിലോകമാതാവിൻെറ പ്രതിനിധികളായി സ്ത്രീകളിൽ മാതൃത്വം കാണുവാൻ ഉപദേശിച്ചതു്. * * * * * *

പൂർവ്വകാലങ്ങളിൽ വേദങ്ങളും വേദാന്തങ്ങളും അവതാരങ്ങളും ചെയ്തതെല്ലാം, ഒരേ ജീവിതത്തിൽ ശ്രീരാമകൃഷ്ണൻ പരിശീലിച്ചു് അനുഭവിച്ചിരിക്കുന്നു. അദ്ദേഹത്തിൻെറ ജീവിതത്തെ മനസ്സിലാക്കാതെ ആൎക്കും വേദങ്ങൾ, വേദാന്തങ്ങൾ, അവതാരങ്ങൾ മുതലായവയെ മനസ്സിലാക്കാൻ സാധിക്കയില്ല. എന്തെന്നാൽ അദ്ദേഹം അവയുടെ വ്യാഖ്യാനം ആയിരുന്നു. അദ്ദേഹത്തിൻെറ ജനനത്തോടുകൂടി സത്യയുഗം ആരംഭിച്ചു. അതുകൊണ്ടു് എല്ലാവിധ ഭിന്നതകൾക്കും ഒരവസാനം വന്നിരിക്കുന്നു. ചണ്ഡാളൻവരെ ആ ദിവ്യപ്രേമത്തിൻെറ അവകാശികളായിത്തീൎന്നിരിക്കുന്നു. പുരുഷനും സ്ത്രീയും തമ്മിൽ, കുബേരനും കുചേലനും തമ്മിൽ, വിദ്വാനും മൂഢനും തമ്മിൽ, ബ്രാഹ്മണനും ചണ്ഡാലനും തമ്മിൽ ഉള്ള സകല വ്യത്യാസങ്ങളും ഉന്മൂലനാശം ചെയ്യുന്നതിനാണു് അദ്ദേഹം ജീവിച്ചതു്. അദ്ദേഹം സമാധാനത്തിൻെറ ദൂതനായിരുന്നു. ഹിന്ദുക്കളും മഹമ്മദന്മാരും തമ്മിലുള്ള അകൽച്ച, ഹിന്ദുക്കളും ക്രിസ്ത്യാനികളും തമ്മിലുള്ള അകൽച്ച, എല്ലാം ഇപ്പോളൊരു ഭൂതകാലസംഗതിയായിത്തീൎന്നിരിക്കുന്നു. ഭിന്നതകൾ മൂലമുള്ള സമരമെല്ലാം വേറൊരു യുഗത്തിലേതായിരുന്നു. ഈ സത്യയുഗത്തിൽ ശ്രീരാമകൃഷ്ണൻെറ പ്രേമതരംഗങ്ങൾ സകലത്തിനേയും യോജിപ്പിച്ചിരിക്കുന്നു. * * * *

സ്ത്രീയോ പുരുഷനോ, ആരായാലും ശ്രീരാമകൃഷ്ണനെ വന്ദിക്കട്ടെ. അവർ ക്രമേണ ഉന്നതതമമായ പദത്തിൽ ആരോഹണം ചെയ്യപ്പെട്ടും. ഈ അവതാരത്തിൽ ഈശ്വരന്റെ മാതൃഭാവമാണു് പ്രധാനമായിപ്പരിലസിക്കുന്നതു്. അദ്ദേഹം ഒരു സ്ത്രീയെപ്പോലെ വസ്ത്രം ധരിക്ക പതിവായിരുന്നു—അതേ, അദ്ദേഹം നമ്മുടെ എല്ലാവരുടേയും മാതാവായിരുന്നു—അതുപോലെ നമ്മളും സകല വനിതകളേയും ആ ജഗജ്ജനനിയുടെ പ്രതിബിംബങ്ങളായിട്ടു കാണണം. രണ്ടു വലിയ ദോഷങ്ങളാണു് ഇന്ത്യയിലുള്ളതു്—സ്ത്രീകളേ ചവിട്ടിമെതിക്കുക, ജാതിനിയമം കൊണ്ടു് സാധുക്കളേ തവിടുപൊടിയാക്കുക. അദ്ദേഹം സ്ത്രീകളുടെ—സാധുക്കളുടെ—ഉയന്നതും താഴ്ന്നതുമായ സകലരുടേയും—രക്ഷിതാവായിരുന്നു. എല്ലാ ഗൃഹങ്ങളിലും ബ്രാഹ്മണനാകട്ടെ, ചണ്ഡാലനാകട്ടെ, സ്ത്രീയാകട്ടെ, പുരുഷനാകട്ടെ, സകലരും അദ്ദേഹത്തെ പൂജിക്കണം. അദ്ദേഹത്തെ ഭക്തിയോടുകൂടി പൂജിക്കുന്നവർ മാത്രമേ നിത്യാനുഗ്രഹീതന്മാരായിത്തീരുകയൊള്ളൂ.

* * * * * *

എല്ലാവക്കും ശ്രീരാമകൃഷ്ണപരമഹംസനാകാൻ സാധിക്കയില്ല.

* * * * * *

ദക്ഷിണേശ്വരത്തിലെ വടവൃക്ഷത്തിൻെറ ചുവട്ടിൽ ശ്രീരാമകൃഷ്ണദേവൻെറ അത്യത്ഭുതകരങ്ങളായ വാക്കുകൾ കേട്ടു്, വിസ്മയസ്തബ്ധനായിരുന്ന ആ ബാലൻ മാത്രമാണു ഞാൻ.

* * * * * *

അർവാചീനമായ പാശ്ചാത്യപരിഷ്കാരം ദിവസംതോറും മനുഷ്യരുടെ ആവശ്യങ്ങളും ആതങ്കങ്ങളും വർദ്ധിപ്പിച്ചുകൊണ്ടേ ഇരിക്കുന്നു. പൗരാണികമായ ഭാര

തീയ പരിഷ്കാരം ആധ്യാത്മികപുരോഗതിയിൽക്കൂടി, മനുഷ്യരുടെ ലൗകികാവശ്യങ്ങളെ എല്ലാം ഒരുമിച്ചു നശിപ്പിക്കാൻ സാധിച്ചില്ലെങ്കിലും, നിശ്ചയമായും ഏറ്റവും പരിമിതമാക്കാൻ സമർത്ഥമായിത്തീൎന്നു. ആധുനികയുഗത്തിൽ ഈ രണ്ടു പരിഷ്കാരങ്ങളേയും സംയോജിപ്പിക്കുന്നതിനാണു് ഭഗവാൻ ശ്രീരാമകൃഷ്ണൻ അവതരിച്ചതു്.

* * * * * *

ഈ ഉപാസനകളിൽ ഏതെങ്കിലും ഒന്നിൽ സിദ്ധനാകുന്നതിനു്—സമ്പൂൎണ്ണനാകുന്നതിനു്—അനേക ജന്മങ്ങൾ വേണ്ടിവരും. എന്നാൽ, ശ്രീരാമകൃഷ്ണൻ ആധ്യാത്മിക ഭാവസാമ്രാജ്യത്തിലെ ചക്രവൎത്തി,—പതിനെട്ടിൽ കുറയാതെയുള്ള ഉപാസനകളിൽ സിദ്ധനായിത്തീൎന്നു! ഈ ആധ്യാത്മികഭാവലീലയോടു് നിത്യബദ്ധനല്ലായിരുന്നുവെങ്കിൽ, തന്റെ ദേഹം നശിച്ചുപോകുമായിരുന്നു എന്നു് അദ്ദേഹം പറയാറുണ്ടായിരുന്നു.

* * * *

വേദങ്ങൾക്കും ശാസ്ത്രങ്ങൾക്കും വിരുദ്ധമായ കുലഗുരുസമ്പ്രദായം സ്വാൎത്ഥതല്പരരായ ബ്രാഹ്മണരാണു് ഈ നാട്ടിൽ നടപ്പാക്കിയതു്. അതുകൊണ്ടു്, അവർ അധ്യാത്മപരിശീലനം നല്കിയിട്ടും ഇന്നു മനുഷ്യൎക്കു് ബ്രഹ്മജ്ഞാനസിദ്ധി ഉണ്ടാകുന്നില്ല. മതത്തിലുള്ള ഏതാദൃശമാലിന്യങ്ങളെ മാററുന്നതിനാണു് മഹേശ്വരൻ ഈ യുഗത്തിൽ ശ്രീരാമകൃഷ്ണനായി അവതരിച്ചതു്. അദ്ദേഹത്താൽ ഉപദിഷ്ടങ്ങളായ സാൎവ്വജനീനതത്വങ്ങളെല്ലാം ലോകത്തിലെല്ലാം പ്രചരിപ്പിച്ചാൽ, അതു് മനുഷ്യസമുദായത്തിനും ലോകത്തിനും നന്നു്. അനേകശതാബ്ദങ്ങ

ളായിട്ട്, ഭാരതം, ഇത്രമാത്രം മഹാനായ—ഇത്രമാത്രം അത്ഭുതശക്തി സമ്പന്നനായ ഒരു മതാചാര്യനെ സൃഷ്ടി ച്ചിട്ടില്ല. * * * * * *

ഈ 'അഹം' നശിക്കുമ്പോൾ സകല ഉപദ്രവങ്ങ ളും തീൻ എന്ന ശ്രീരാമകൃഷ്ണൻ പറയാറുണ്ടായിരുന്നു.

* * * *

ശ്രീരാമകൃഷ്ണൻ സാധാരണ അനുയായികൾ മനസ്സി ലാക്കിയിരിക്കുന്നപോലെയുള്ള ഒരു പുരുഷനല്ല അദ്ദേ ഹത്തിന് അനന്തങ്ങളായ ഭാവങ്ങളും അവസ്ഥകളും ഉണ്ടായിരുന്നു. ബ്രഹ്മജ്ഞാനത്തിന്റെ അതിരിനെപ്പറ്റി നിങ്ങൾക്ക് ഒരു പക്ഷേ ഊഹിക്കാൻ സാധിച്ചേക്കുമെ ങ്കിലും അതുപോലെ അദ്ദേഹത്തിന്റെ മനസ്സിലെ ഗംഭീര തമഭാവങ്ങളെപ്പററി വിചാരിക്കാൻ സാധിക്കയില്ല. അദ്ദേഹത്തിന്റെ ഒരു കരുണാകടാക്ഷത്തിൽ നിന്നും വിവേകാനന്ദസഹസ്രങ്ങൾ ഉത്ഭവിക്കും.

* * * *

അദ്ദേഹം പലപ്രാവശ്യം അങ്ങനെ (താൻ ഈശ്വ രനാണെന്നും, പരബ്രഹ്മമാണെന്നും) പറഞ്ഞിട്ടുണ്ട്. ഒരിക്കൽ കാസിപ്പൂർ ഉദ്യാനത്തിൽ വച്ച്, അദ്ദേഹ ത്തിന്റെ ശരീരം ഏററവും അപകടത്തിലായിത്തീന്നു. ഗുരുദേവന്റെ സമീപത്തു നിന്നുകൊണ്ട് ഞാൻ വിചാ രിച്ചു: "ഈ സമയത്ത് അവിടുന്ന് ഈശ്വരനാണെന്നു പറഞ്ഞാൽ മാത്രമേ അങ്ങ് യഥാത്ഥത്തിൽ ഈശ്വരൻ തന്നെയെന്നു ഞാൻ വിശ്വസിക്കയൊള്ളു." അതു് അദ്ദേ ഹത്തിന്റെ മഹാസമാധിക്കു രണ്ടു ദിവസം മുമ്പായി രുന്നു. പെട്ടെന്ന് അദ്ദേഹം എന്നെ നോക്കിപ്പറഞ്ഞു. "ആരു രാമനായിരുന്നുവോ, ആരു കൃഷ്ണനായിരുന്നുവോ, അദ്ദേഹംതന്നെയാണ് ഈ ശരീരത്തിൽ ശ്രീരാമകൃഷ്ണ

നായിരിക്കുന്നതു്. അതു് നിങ്ങളുടെ വൈദാന്തികമായ നിലയിൽ നിന്നുകൊണ്ടല്ലതാനും." ഇതു കേട്ടു് ഞാൻ സ്തബ്ധനായി നിന്നുപോയി.

*     *     *     *

ശ്രീരാമകൃഷ്ണനേപ്പോലെ, സാർവ്വജനീനമായ സമ്പൂർണ്ണതയോടുകൂടി ഒരാഠം ലോകത്തിൽ ഇതേവരെ ജനിച്ചിട്ടില്ല. ലോകത്തിലെ നിബിഡാന്ധകാരമായ ഈ യുഗത്തിൽ ഈ മഹാപുരുഷൻ ദിവ്യതേജോഭാസുരമായ ഒരു ദീപസ്തംഭംപോലെയാണു്. അദ്ദേഹത്തിൻെറ പ്രകാശംകൊണ്ടു മാത്രമേ മനുഷ്യനു് സംസാരസമുദ്രത്തെ കടക്കാൻ സാധിക്കയൊള്ളു.

*     *     *     *

ഈശ്വരൻ പ്രകൃതിനിയമങ്ങഠംക്കെല്ലാം ഉപരിയാണു്. ഒരു ചട്ടത്തിനും നിയമത്തിനും വിധേയനല്ല; അഥവാ ശ്രീരാമകൃഷ്ണൻ പറയുന്നതുപോലെ അദ്ദേഹം ബാലസ്വഭാവിയാണു്. അതുകൊണ്ടാണു് ചിലർ കോടാനുകോടി ജന്മങ്ങഠം അദ്ദേഹത്തെ വിളിച്ചിട്ടും യാതൊരു ഫലവുമില്ലാതിരിക്കുന്നതും. നേരേമറിച്ചു്, നാം പാപിയെന്നും, ദുഷ്ടനെന്നും, നിരീശ്വരവാദിയെന്നും തന്നെ വിചാരിച്ചുപോകുന്ന ഒരാളിൽ പൊട്ടന്നനവേ ആത്മജ്യോതിസ്സു് പ്രകാശിക്കുന്നതും!—ഒരു പക്ഷേ ഒടുവിൽ ഉദാഹരിച്ച ആളിലായിരിക്കും ഭഗവാൻ അഹേതുകമായ കരുണാസൃഷ്ടി ചൊരിയുന്നതു്! ആ ആഠം കഴിഞ്ഞ ജന്മത്തു് സൽപ്രവൃത്തികഠം ചെയ്തിട്ടുണ്ടെന്നും മററും നിങ്ങഠം തക്കിക്കമായിരിക്കും. പക്ഷേ യഥാത്ഥത്തിൽ ആ രഹസ്യം അറിയാൻ പ്രയാസമാണു്. ശ്രീരാമകൃഷ്ണൻ പറയാറുണ്ടു്: „അദ്ദേഹത്തെ ആശ്രയിക്കുക. മാരുതശക്തിയിൽ ശുഷ്കപത്രംപോലെ സ്ഥിതിചെയ്യുക.

അദ്ദേഹത്തിൻെറ അനുഗ്രഹമായ സമീരണൻ സദാ വീശിക്കൊണ്ടിരിക്കുന്നു. നിങ്ങൾ ചെയ്യേണ്ടതു് തദനുകൂലമായി അമരം തിരിച്ചുവിടുക മാത്രമാണു്."

* * * *

ശ്രീരാമകൃഷ്ണൻ പറയാറുണ്ടു്—"ഈശ്വരാനുഗ്രഹം ലഭിച്ചവരെല്ലാം ഇവിടെ വരാതിരിക്കാൻ നിവൃത്തിയില്ല. അവർ എവിടെയായാലും, എന്തു പ്രവൃത്തിച്ചുകൊണ്ടിരുന്നാലും, ഇവിടുന്നരുളിച്ചെയ്യുന്ന വാക്കുകളാലോ ഭാവത്താലോ ബാധിതരായിത്തീരും."

ശ്രീരാമകൃഷ്ണനെപ്പോലെയുള്ള ഒരു മഹാസന്ന്യാസിവര്യൻ ആയിരം വർഷത്തിൽ ഒരിക്കൽ അവതരിച്ചാലും മതി. അതിനുശേഷം സഹസ്രസംവത്സരങ്ങളോളം, അദ്ദേഹം നല്കിയിട്ടു പോകുന്ന ആശയങ്ങളും ആദർശങ്ങളും ജനങ്ങളെ സ്വയം മാർഗ്ഗദർശനം ചെയ്തുകൊള്ളും.

* * * *

ഈ അലോകസാധാരണശക്തികളെ ശ്രീരാമകൃഷ്ണൻ നിന്ദിക്കാറുണ്ടായിരുന്നു. ഏതാദൃശശക്തികളെ വികസിപ്പിക്കുന്നതിനായി മനസ്സിനെ ഉപയോഗിച്ചാൽ മനുഷ്യന് പരമമായ സത്യത്തിലേക്കുയരാൻ സാധിക്കയില്ലെന്നായിരുന്നു അദ്ദേഹം ഉപദേശിച്ചിരുന്നതു്. ഗൃഹസ്ഥന്മാരുടെ സംഗതി പോകട്ടെ, സന്ന്യാസികൾപോലും 90-ശതമാനം ഈ ശക്തിയുടെ മായപ്പുകിട്ടിൽ മയങ്ങിപ്പോകുന്നുണ്ടു്. മനുഷ്യഹൃദയം അത്ര ദുർബലമാണു്. പാശ്ചാത്യദേശത്തു്, ജനങ്ങൾ, ഈദൃശമായ ഇന്ദ്രജാലങ്ങൾ കണ്ടാൽ വിസ്മയപരതന്ത്രരായി നിന്നുപോകും. അദ്ധ്യാത്മസാധനകൾക്കു് വിഘ്നങ്ങളെന്ന നിലയിൽ, ഈ ശക്തികളുടെ ദോഷഫലങ്ങളെ, ശ്രീരാമകൃഷ്ണൻ കാരു-

ന്യത്തോടുകൂടി നമ്മെ മനസ്സിലാക്കിയതുകൊണ്ടു മാത്രമാണു് നാം അവയെ അവയുടെ യഥാൎത്ഥ മൂല്യമനുസരിച്ചു സ്വീകരിക്കാൻ ശക്തരായതു്.

*　*　*　*　*　*

ചുരുക്കമെന്തെന്നാൽ ശ്രീരാമകൃഷ്ണനു് ഒരു സമാനധൎമ്മിയായി ആരും ഇല്ല. ആ അത്ഭുതപൂൎവ്വമായ പൂൎണ്ണത, സകലതിനോടുമുള്ള അഹേതുകവും അത്യത്ഭുതകരവുമായ ആ പ്രേമം, സംസാരബദ്ധരിലുള്ള ആ അതിതീവ്രമായ അനുകമ്പ, ലോകത്തിൽ മറെറാരിടത്തും ഇല്ല. ഒന്നുകിൽ അദ്ദേഹം, അദ്ദേഹംതന്നെ പറയുന്നതുപോലെ ഒരവതാരമായിരിക്കണം; അല്ലെങ്കിൽ വേദാന്തം നിത്യമുക്തനെന്നു ഘോഷിക്കുന്ന മനുഷ്യഹിതത്തിനുവേണ്ടി ഒരു ശരീരം സ്വീകരിക്കുന്ന നിത്യസിദ്ധദിവ്യപുരുഷനായിരിക്കണം. ഇതാണു് എന്റെ ദൃഢമായ വിശ്വാസം. ഏതാദൃശനായ ഒരു ദിവ്യാത്മാവിനെപ്പററി പതഞ്ജലി തന്റെ യോഗസൂത്രത്തിൽ പ്രതിപാദിക്കുന്നുണ്ടു്.

*　*　*　*　*　*

തന്റെ ആവിൎഭാവം സനാതനസത്യങ്ങളേ വെളിച്ചത്തുകൊണ്ടുവരാനൊന്നല്ലാതെ, ശ്രീരാമകൃഷ്ണപരമഹംസൻ നവീന തത്വങ്ങളെ ഉപദേശിക്കാനല്ല അവതരിച്ചതു്. വേറൊരു രീതിയിൽ പറയുകയാണെങ്കിൽ, അദ്ദേഹം പൂൎവ്വകാലത്തെ സകലധാൎമ്മികചിന്തകളുടേയും ഒരവതാരമൂൎത്തിയായിരുന്നു. ശാസ്ത്രങ്ങൾ യഥാൎത്ഥത്തിൽ എന്തു പഠിപ്പിക്കുന്നു? പുരാതന ശാസ്ത്രങ്ങളുടെ ഉദ്ദേശ്യവും ലക്ഷ്യവും എന്തു്? എന്നെല്ലാം അദ്ദേഹത്തിന്റെ ജീവിതം മാത്രമേ എന്നെ മനസ്സിലാക്കിയുള്ളു.

*　*　*　*　*　*

സഹോദരന്മാരേ! നിങ്ങൾ എന്റെ ഹൃദയത്തിലെ ഒരു തന്ത്രിയെ—സകലതിനെക്കാളും ഗംഭീരതമമായ തന്ത്രിയെ സ്പർശിച്ചിരിക്കുന്നു. എന്റെ ഗുരുദേവൻ, എന്റെ ആചാര്യൻ, എന്റെ ധർമ്മവീരൻ, എന്റെ ആദർശം, എന്റെ പ്രാണേശ്വരൻ ആയ ശ്രീരാമകൃഷ്ണ പരമഹംസന്റെ നാമത്തെ സൂചിപ്പിച്ചതായിരുന്നു അത്. മനസ്സുകൊണ്ടോ, വാക്കുകൊണ്ടോ, പ്രവൃത്തി കൊണ്ടോ ഞാൻ ഏതെങ്കിലും ഒരു സൽക്കാര്യം ചെയ്തിട്ടുണ്ടെങ്കിൽ, ലോകത്തിൽ ഏതെങ്കിലും ഒരു വ്യക്തിക്കു സഹായകമാകത്തക്ക വിധത്തിൽ എന്റെ മുഖത്തു നിന്നു ഒരു വാക്കു ബഹിർഗ്ഗമിച്ചിട്ടുണ്ടെങ്കിൽ, അതൊന്നും എന്റെ സാമർത്ഥ്യമല്ല. അദ്ദേഹത്തിന്റേതായിരുന്നു. എന്നാൽ എന്റെ ജിഹ്വ അഭിശാപങ്ങൾ വർഷിച്ചിട്ടുണ്ടെങ്കിൽ, എന്റെ അധരങ്ങൾ നിന്ദാദ്വേഷസൂചകങ്ങളായ വാക്കുകൾ ഉപയോഗിച്ചിട്ടുണ്ടെങ്കിൽ, അതെല്ലാം എന്റേതുതന്നെയാണ്; അദ്ദേഹത്തിന്റേതല്ല; ദുർബലമായിരുന്നതെല്ലാം എന്റേതാണ്. ജീവനദായിയും, ബലപ്രദവും, നിർമ്മലവും, പരിപാവനവും ആയിരുന്നതെല്ലാം അദ്ദേഹത്തിന്റെ അനുഗ്രഹശക്തിയാണ്, അദ്ദേഹത്തിന്റെ വാക്കുകളാണ്, അദ്ദേഹം തന്നെയാണ്. ലോകം അദ്ദേഹത്തെ ഇനിയും മനസ്സിലാക്കേണ്ടതായിട്ടിരിക്കുന്നേയുള്ളു. നാം ലോകചരിത്രത്തിൽ അനേകം ദീർഘദർശികളേയും അവരുടെ ജീവിതങ്ങളേയും വായിക്കുന്നുണ്ട്. അവയെല്ലാം അവരുടെ ശിഷ്യപരമ്പരകളുടെ അനേക ശതാബ്ദങ്ങളിലെ ലേഖനങ്ങളിൽക്കൂടിയും, പ്രവൃത്തികളിൽക്കൂടിയും ആണ് നമുക്കു ലഭിച്ചിട്ടുള്ളത്. പരസ്സഹസ്രം വർഷങ്ങളിലെ

നവീകരണവും ഉജ്ജ്വലീകരണവും കഴിഞ്ഞതിനു ശേഷമാണ് പൗരാണികന്മാരായ മഹാദീർഘദർശികളുടെ ജീവിതം നമുക്കു ലഭിക്കുന്നതു്. എന്നാൽ ഒന്നുപോലും, എന്റെ അഭിപ്രായത്തിൽ, ഞാൻ എന്റെ സ്വന്തനേത്രങ്ങൾകൊണ്ടുതന്നെ കണ്ടു ആ ജീവിതത്തോടു്,—ആരുടെ ഛായാമൂലത്തിൽ ഞാൻ നിവസിച്ചുവോ, ആരുടെ ചെന്താരടികളിൽനിന്നു ഞാൻ സകലതും ഗ്രഹിച്ചുവോ — ആ ശ്രീരാമകൃഷ്ണപരമഹംസന്റെ ജീവിതത്തോടു സമമായി, ദീപ്തിയിൽ ഉയൎന്നുനിൽക്കുന്നില്ല. നിങ്ങൾക്കെല്ലാവൎക്കും ഭഗവദ്ഗീതയിലെ ആ വിശിഷ്ടപദ്യങ്ങൾ അറിയാമല്ലോ?

യദാ യദാ ഹി ധൎമ്മസ്യ ഗ്ലാനിൎഭവതി ഭാരത!
അഭ്യുത്ഥാനമധൎമ്മസ്യ തദാത്മാനം സൃജാമ്യഹം
പരിത്രാണായ സാധൂനാം വിനാശായ ച ദുഷ്കൃതാം
ധൎമ്മസംസ്ഥാപനാൎത്ഥായ സംഭവാമി യുഗേ യുഗേ.

ഇവിടെ നിങ്ങൾ ഒന്നുകൂടി മനസ്സിലാക്കേണ്ടതുണ്ടു്. ഏതാദൃശമായ ഒരു സംഭവം നമുക്കു പ്രത്യക്ഷമായിരിക്കുന്നു. ഇങ്ങനെയുള്ള ഒരു പ്രബലമായ അധ്യാത്മധൎമ്മപ്രവാഹം ഉത്ഭവിക്കുന്നതിനു മുമ്പു്, സമുദായത്തിലെവിടെയും ക്ഷുദ്രങ്ങളായ ആവൎത്തതരംഗപരമ്പരകൾ ആവിൎഭവിക്കുന്നതായി നാം കാണാറുണ്ടു്. ഇവയിൽ ഒന്നു് ആൎക്കും അജ്ഞാതമായി, ദൎശനാഗോചരമായി, അനാലോചിതപൂൎവ്വമായി, ഉത്ഭവിച്ചു്, ക്രമേണ പ്രബലമായിത്തീൎന്നു്, അന്യങ്ങളായ ക്ഷുദ്രതരംഗങ്ങളെയെല്ലാം ഗ്രസിച്ചു് തന്നിൽ ലയിപ്പിച്ചു്, മഹാവിപുലഗഭീരകല്ലോലമായിപ്പരിണമിച്ചു്, ആരാലും അപ്രതിരോധ്യമാകുംവണ്ണം സമുദായത്തിൽ പതിക്കുന്നു. ഇപ്പോൾ

നമ്മുടെ മുമ്പിൽ അതുപോലെയൊന്നാണ സംഭവിച്ചിരിക്കുന്നത്. കണ്ണുണ്ടെങ്കിൽ നിങ്ങൾ അതു കാണും. ഹൃദയകവാടം ഉന്മുക്തമാണെങ്കിൽ നിങ്ങൾ അതു സ്വീകരിക്കും. സത്യാന്വേഷകരാണെങ്കിൽ നിങ്ങൾ അതു മനസ്സിലാക്കും. ഇന്നത്തെ ഈ ലക്ഷണങ്ങൾ കാണാത്തവൻ അന്ധൻ—മഹാന്ധൻ—തന്നെയാണ്. അത്ഭുതം! നിങ്ങളിൽ അധികമാളുകൾക്കും അജ്ഞാതമായ, അതിദൂരമായ ഒരു കുഗ്രാമത്തിൽ, ദരിദ്രബ്രാഹ്മണദമ്പതികളിൽ നിന്ന ജനിച്ച ഈ ബാലൻ, അനേകശതാബ്ദങ്ങളായി വിഗ്രഹാരാധനയുടെ നേക്ക് ചന്ദ്രഹാസമെടുത്തിരുന്ന പ്രദേശങ്ങളിൽ, ഇന്ന് യാത്ഥത്തിൽ ആരാധിക്കപ്പെടുന്നു! ഇതാരുടെ ശക്തി? എൻേറതോ നിങ്ങളുടേതോ? ഇത്, ശ്രീരാമകൃഷ്ണപരമഹംസരൂപത്തിൽ ആവിർഭവിച്ചിരിക്കുന്ന ആ മഹാശക്തിയുടേതല്ലാതെ ആരുടേതുമല്ല. എന്തെന്നാൽ നിങ്ങളും ഞാനും, മഹർഷികളും ദീർഘദർശികളും ഒരല്ല, അവതാരങ്ങൾ പോലും, ബ്രഹ്മാണ്ഡകടാഹം മുഴുവനും, ചിലപ്പോൾ അല്പമായും, ചിലപ്പോൾ വിപുലമായും വ്യക്തീകൃതങ്ങളോ ഘനീഭൂതങ്ങളോ ആയ ശക്തിവികാസങ്ങൾ മാത്രമാണ്. അനിർവ്വചനീയമായ ഒരനന്തശക്തിയാണ് ഇവിടെ വികസിച്ചത്. നാം അതിൻെറ പ്രാരംഭലീലകൾ മാത്രമേ ദശിച്ചിട്ടുള്ളു. ഈ തലമുറ കഴിയുന്നതിന മുമ്പ് അത്യത്ഭുതകരങ്ങളായ അതിൻെറ ലീലകൾ കൂടുതൽ കൂടുതൽ നാം കാണും. ഭാരതവഷത്തിൻെറ പുനരുത്ഥാനത്തിന പററിയ സമയത്തുതന്നെയാണ് ഈ ശക്തി ആവിർഭവിച്ചത്; എന്തെന്നാൽ ഏതൊരു മൂലജീവനശക്തിയാണോ ഭാരതത്തിൽ പ്രവത്തിക്കേണ്ടത്, നാം അതിനെ മുറയ്ക്കു മുറയ്ക്കു വിസ്മരിച്ചുകളയുന്നു.

സ്വന്തങ്ങളായ ചില കാര്യപ്രണാളികൾ ഓരോ രാഷ്ട്രത്തിനും ഉണ്ട്. ചിലർ രാഷ്ട്രനീതികളിൽ കൂടിയും, ചിലർ സാമുദായികനീതികളിൽകൂടിയും, മററു ചിലർ മററു ചില രീതികളിൽ കൂടിയും വേല ചെയ്യുന്നു. നമുക്ക് അവലംബിക്കാവുന്ന ഒരടിസ്ഥാനം ധർമ്മം (മതം) മാത്രമാണ്. ഇംഗ്ലീഷുകാരന് രാജനീതികളിൽ കൂടിയും മതത്തെ മനസ്സിലാക്കാം. ഒരു പക്ഷേ അമേരിക്കന് സാമാജികനീതികളിൽ കൂടിയും മതത്തെ മനസ്സിലാക്കാൻ സാധിക്കും. എന്നാൽ ഹിന്ദുവിന് രാഷ്ട്രനീതികളും മതത്തിൽ കൂടി ലഭിച്ചാൽ മാത്രമേ മനസ്സിലാക്കാൻ സാധിക്കയൊള്ളു. സാമുദായികതത്വങ്ങളും മതത്തിൽ കൂടി വരണം. എല്ലാം മതത്തിൽ കൂടിത്തന്നെ വരണം. എന്തെന്നാൽ അതാണ് ജാതീയജീവനസംഗീതത്തിലെ പ്രധാനസ്വരം; മററുള്ളതെല്ലാം അതിലെ ചില വർണ്ണങ്ങൾ മാത്രമാണ്. അതും അപകടസ്ഥിതിയിലാകുമോ എന്നൊരാശങ്കയുണ്ടായി. നാം നമ്മുടെ ജാതീയജീവനത്തിലെ മൂലഭാവം വ്യത്യാസപ്പെടുത്തുവാൻ, നമ്മുടെ ജീവിതത്തിലെ ആദ്ധ്യാത്മികമേരുദണ്ഡം മാററി തൽസ്ഥാനത്തു രാജനീതിപരമായ ഒരു മേരുദണ്ഡം (നട്ടെല്ല്) സ്ഥാപിക്കാൻ, ഭാവിക്കുന്നതായിത്തോന്നി. നാം അതിൽ വിജയികളായിത്തീന്നിരുന്നെങ്കിൽ നമുക്ക് ഉന്മൂലനാശം തന്നെ സംഭവിക്കുമായിരുന്നു. എന്നാൽ അങ്ങിനെ വരാൻ പാടില്ല. അതുകൊണ്ട് ഈ മഹാശക്തിയുടെ ജാജ്ജ്വല്യമാനമായ ഉദയം ഉണ്ടായി. ഈ മഹാപുരുഷനെ നിങ്ങൾ ഏതു ഭാവത്തിൽ മനസ്സിലാക്കുന്നു എന്നു ഞാൻ നോക്കുന്നില്ല. എത്രമാത്രം ഭക്തിയും ബഹുമാനവും നിങ്ങൾക്ക് അദ്ദേഹത്തിലുണ്ട് എന്നു

ള്ളതും അത്ര വലിയ കാര്യമല്ല. എന്നാൽ ഞാൻ ധീരധീരം പറയുന്നു. വാസ്തവത്തെ അഭിമുഖീകരിക്കുക. ഇന്ത്യയിൽ അനേകശതവർഷങ്ങളായി സംഭവിച്ചിട്ടില്ലാത്തവണ്ണം അത്ര അത്യത്ഭുതകരമായ ഒരു മഹാശക്തിയുടെ വികാസമാണുള്ളത്. ഭാരതത്തിന്റെ പുനരുത്ഥാനത്തിനും നന്മയ്ക്കും, മാനവസമുദായത്തിന്റെ മുഴുവൻ അഭിവൃദ്ധിക്കും അത് എത്രമാത്രം സഹായകമായിത്തീർന്നിട്ടുണ്ടെന്ന് അറിയാൻ ആ മഹാശക്തിയെ പഠിക്കേണ്ടതു് ഹിന്ദുക്കളെന്ന നിലയിൽ നിങ്ങളുടെ കർത്തവ്യധർമ്മമാണ്. അഹോ! ലോകത്തിൽ ഏതെങ്കിലും ഒരു രാജ്യത്ത് സാർവ്വജനീനമായ മതത്തേയും, വിഭിന്നസമുദായങ്ങൾ തമ്മിലുള്ള സാഹോദര്യഭാവത്തേയും പററിയുള്ള ആശയങ്ങൾ ഉത്ഭവിക്കയും, നിരൂപണവിഷയമായിത്തീരുകയും ചെയ്യുന്നതിന് വളരെക്കാലം മുമ്പു തന്നെ, ഈ * നഗരത്തിന്റെ സന്നികൃഷ്ടഭൂമിയിൽ, ജീവിതം മുഴുവൻ, ഒരു ധർമ്മമഹാസഭ (Parliament of Religion) ആദർശമായിരുന്ന ഒരു മഹാപുരുഷൻ നിവസിക്കുന്നുണ്ടായിരുന്നു.

നമ്മുടെ ശാസ്ത്രങ്ങളിൽ നിർഗ്ഗുണബ്രഹ്മമാണ് പരമമായ ലക്ഷ്യം. ഈശ്വരസഹായത്താൽ നാമെല്ലാവരും നിർഗ്ഗുണബ്രഹ്മാദർശപ്രാപ്തിക്കു സമർത്ഥരായിരുന്നെങ്കിൽ! — എന്നാൽ അതു സാദ്ധ്യമല്ലാത്തതുകൊണ്ട് മാനവസമുദായത്തിൽ ഭൂരിപക്ഷത്തിനും സഗുണനായ ഒരീശ്വരനെ പൂജിക്കേണ്ടതത്യാവശ്യമായിരിക്കുന്നു. ഭക്തിശ്രദ്ധാദരങ്ങളോടുകൂടി ഏതാദൃശനായ ഒരു ആദർശമഹാപുരുഷന്റെ പതാകാച്ഛായയെ ആശ്രയിക്കാതെ ഒരു ജാതി (Nation)

---

* കൽക്കട്ട.

യ്ക്കും ഉന്നതിയെ പ്രാപിക്കുന്നതിനോ, മഹത്താകുന്നതിനോ, വേല ചെയ്യുന്നതിനു തന്നെയോ സാധിക്കയില്ല. രാജനൈതികമോ സാമാജികമോ വാണിജ്യഗതമോ ആയ ആദർശങ്ങൾക്കോ, ആ ആദർശങ്ങളെ പ്രതിനിധീകരിക്കുന്ന വ്യക്തികൾക്കോ ഭാരതത്തിന്റെ മേൽ ശക്തി കാണുകയില്ല. നമുക്ക് ആധ്യാത്മികാദർശങ്ങളാണ് മുമ്പിൽ വേണ്ടത്. ആധ്യാത്മിക മഹാപുരുഷന്മാരുടെ നാമത്തിൽ ആത്മാർത്ഥതയോടുകൂടി നമുക്ക് ഏകത്ര സമ്മേളിക്കേണ്ടിയിരിക്കുന്നു. നമ്മുടെ നേതാക്കന്മാർ ആത്മശക്തിസമ്പന്നന്മാരായിരിക്കണം. ഏതാദൃശനായ ഒരു ധർമ്മവീരനെയാണ് ശ്രീരാമകൃഷ്ണപരമഹംസനായി നാം കാണുന്നത്. ഈ രാഷ്ട്രത്തിനുയരണമെങ്കിൽ, ഞാൻ സുദൃഢമായി പറയുന്നു, ഈ നാമധേയത്തിൽ സകലരും ഒരുമിക്കണം. രാമകൃഷ്ണപരമഹംസന്റെ ദിവ്യനാമത്തെ പ്രചരിപ്പിക്കുന്നത് ഞാനോ നിങ്ങളോ വേറെ ആരെങ്കിലുമോ ആയിക്കൊള്ളട്ടെ. അതിനെപ്പററി അത്ര നോക്കാനില്ല. എന്നാൽ ഞാൻ അദ്ദേഹത്തെ നിങ്ങളുടെ ദൃഷ്ടികൾക്കു ഗോചരമാക്കുന്നു. ഇനിയും നിങ്ങളാണ് ആലോചിക്കേണ്ടത്. നമ്മുടെ സാമുദായികനന്മയ്ക്കും ജാതീയകല്യാണത്തിനും ആ മഹനീയ ജീവിതാദർശത്തെക്കൊണ്ട് എന്താണു ചെയ്യേണ്ടത് എന്നിപ്പോൾ നിശ്ചയിക്കണം. നാം ഒന്നു നല്ലവണ്ണം ഓർമ്മിക്കേണ്ടതുണ്ട്. നിങ്ങൾ ഏതെല്ലാം മഹാപുരുഷന്മാരുടെ ജീവിതം കണ്ടിട്ടുണ്ടോ, അഥവാ ഒന്നു കൂടെ സുസ്പഷ്ടമായി പറയുന്നപക്ഷം ഏതെല്ലാം മഹാപുരുഷന്മാരുടെ ജീവചരിത്രം വായിച്ചിട്ടുണ്ടോ, അവയെ എല്ലാം അപേക്ഷിച്ച് ഈ ജീവിതം പവിത്രതയുടെ ഉച്ചകോടിയെ പ്രാപിച്ചതായിരുന്നു. ഏതാദൃശമായ ആധ്യാത്മിക

ശക്തിയുടെ അത്യത്ഭുതകരമായ വികാസത്തെപ്പററി നിങ്ങൾ വായിച്ചിട്ടില്ല, കാണാനുള്ള ആശ നിഷ്ഫലവുമാണ് എന്നു നിങ്ങൾക്ക് പ്രത്യക്ഷമാണ്. അദ്ദേഹത്തിൻെറ തിരോഭാവാനന്തരം പത്തു സംവത്സരം തികയുന്നതിനു മുമ്പു തന്നെ ആ മഹാശക്തി ജഗന്മണ്ഡലത്തെ ആവരണം ചെയ്തുകഴിഞ്ഞിരിക്കുന്നു. ഇതും നിങ്ങൾ പ്രത്യക്ഷമായിക്കണ്ടു. ഈ കാരണങ്ങളെക്കൊണ്ട്, നമ്മുടെ ജാതീയമായ മംഗളത്തിനു വേണ്ടി, സനാതനമതത്തിൻെറ ഉന്നതിക്കുവേണ്ടി, കർത്തവ്യബുദ്ധിപ്രചോദിതനായിട്ടു ഞാൻ ഈ മഹനീയമായ ആദ്ധ്യാത്മികാദർശത്തെ നിങ്ങളുടെ സമ്മുഖത്തിങ്കൽ സ്ഥാപിക്കുന്നു. എന്നിൽക്കൂടി നിങ്ങൾ അദ്ദേഹത്തെ നിരൂപണം ചെയ്യരുത്. ഞാൻ ഒരു ക്ഷുദ്രയന്ത്രം മാത്രമാണ്. എന്നെക്കണ്ടിട്ട് അദ്ദേഹത്തിൻെറ സ്വഭാവത്തെ, അതിനനുസരിച്ച് നിരൂപണം ചെയ്യരുത്. ഞാനോ അദ്ദേഹത്തിൻെറ ഇതരശിഷ്യന്മാരിലാരെങ്കിലുമോ ജന്മസഹസ്രങ്ങൾ യത്നിച്ചാലും, അദ്ദേഹത്തിന്റെ യഥാർത്ഥമാഹാത്മ്യത്തിൽ കോടിയിലൊരു ഭാഗം പോലും ഞങ്ങൾക്കു ലഭിക്കയില്ല. നിങ്ങളുടെ ഹൃദയത്തിലെ ആന്തരതമമായ ഭാഗത്ത് സനാതനസാക്ഷിരൂപേണ വിരാജിച്ചുകൊണ്ടിരിക്കുന്ന ആ ശ്രീരാമകൃഷ്ണപരമഹംസൻ, നാം ശ്രമിച്ചാലും ഇല്ലെങ്കിലും, നമ്മുടെ ജാതീയമംഗളത്തിനു വേണ്ടിയും, ദേശത്തിൻെറ അഭ്യുന്നതിക്കു വേണ്ടിയും, സകല മാനവസമുദായത്തിന്റേയും ഹിതത്തിനു വേണ്ടിയും, അവശ്യംഭാവിയായിരിക്കുന്ന അതിമഹത്തായ മാററത്തിന് നിങ്ങളെ നിഷ്കളങ്കരും ദൃഢവ്രതരും ആക്കട്ടേ എന്ന് ഞാൻ ഹൃദയംഗമമായി പ്രാർത്ഥിച്ചുകൊള്ളുന്നു. ആ മഹാപ്രഭുവിൻെറ കാര്യ

ങ്ങൾ നിങ്ങളുടേയോ എൻേറയോ ഇഷ്ടത്തിനുവേണ്ടി കാത്തിരിക്കയില്ല. തൻേറ കാര്യത്തിനുവേണ്ടി വെറും പൂഴിമണലിൽ നിന്നു്, കർമ്മവീരന്മാരെ ആയിരക്കണക്കിനും ലക്ഷക്കണക്കിനും നിർമ്മിക്കാൻ അദ്ദേഹത്തിനു കഴിയും. അദ്ദേഹത്തിൻേറ അധീനതയിൽ ഇരുന്നു വേല ചെയ്യുന്നതു് നമുക്കെല്ലാവക്കും ഒരു സൗഭാഗ്യവും ഒരഭിമാനവുമാണു്.

* * * *

അനന്തരം, സ്വജീവിതം ഇവയുടെയെല്ലാം വ്യാഖ്യാനമായിരുന്ന ഒരാൾ, സ്വജീവിതം ഈ വിഭിന്നമതസമ്പ്രദായങ്ങൾ(ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം)ളുടെ മൂലസമന്വയമായിരുന്ന ഒരു മഹാപുരുഷൻ—ശ്രീരാമകൃഷ്ണപരമഹംസൻ—ആവിർഭവിച്ചു. അദ്ദേഹത്തിന്റെ ജീവിതമാണു് ഇവ രണ്ടും (ദ്വൈതവും അദ്വൈതവും) ആവശ്യമാണെന്നു മനസ്സിലാക്കിയതു്. അവ രണ്ടും ഗോളശാസ്ത്രത്തിലെ ഭൂകേന്ദ്രവും സൂര്യകേന്ദ്രവും പോലെയാണു്. ഒരു വിദ്യാത്ഥിയെ ഗോളശാസ്ത്രം പഠിപ്പിക്കുമ്പോൾ ആദ്യം ഭൂമിയെ കേന്ദ്രമാക്കി അഭ്യസിപ്പിക്കയും അതനുസരിച്ചുള്ള ആശയങ്ങൾ മനസ്സിലാക്കുകയും ചെയ്യുന്നു. എന്നാൽ ശാസ്ത്രത്തിൽ മുന്നോട്ടു പോകുമ്പോൾ, സൂര്യനെ കേന്ദ്രമാക്കി പഠിപ്പിക്കുന്നു. അപ്പോൾ വിദ്യാത്ഥിക്കു് അതു മനസ്സിലാക്കാൻ ശക്തിയുണ്ടാകുന്നു.

എൻേറ ഗുരുദേവൻ പറയാറുണ്ടു്: "ഈ ലോകം അതിവിപുലമായ ഒരു ഭ്രാന്തശാലയാണു്. അവിടെ സകലരും ഭ്രാന്തന്മാർ:—ചിലർ ധനത്തിനു വേണ്ടിയും, ചിലർ കാമിനികൾക്കു വേണ്ടിയും, ചിലർ യശസ്സിനു

വേണ്ടിയും. ചുരുക്കം ചിലർ മാത്രം ഈശ്വരനു വേണ്ടിയും. എനിക്ക് ഈശ്വരന്റെ പിന്നാലെ ഭ്രാന്തനായിപ്പോകുന്നതാണിഷ്ടം. നമ്മെ ഒരു നിമിഷത്തിൽ കാഞ്ചനമാക്കി മാററുന്ന സ്പർശമണിയാണ് ഈശ്വരൻ; ആകൃതി അതുപോലെതന്നെ സ്ഥിതിചെയ്യും. എന്നാൽ സ്വഭാവം സമ്പൂർണ്ണമായി മാറുന്നു. നമുക്ക് മനുഷ്യാകൃതി ഉണ്ടായിരിക്കും, എന്നാൽ പാപം ചെയ്യാനോ അന്യരെ ഉപദ്രവിക്കാനോ സാധിക്കയില്ല."

"ഈശ്വരചിന്തയാൽ ചിലർ കരയുന്നു, ചിലർ ചിരിക്കുന്നു, ചിലർ പാടുന്നു, ചിലർ അത്ഭുതവാക്യങ്ങൾ പറയുന്നു; എന്നാൽ ആരുംതന്നെ ഈശ്വരനെക്കുറിച്ചല്ലാതെ യാതൊന്നും പറയുന്നില്ല."

ദീർഘദർശികൾ പ്രസംഗിക്കുന്നു—എന്നാൽ യേശു, ബുദ്ധൻ, ശ്രീരാമകൃഷ്ണൻ ഇവരെപ്പോലെയുള്ള അവതാരങ്ങൾക്ക് മതത്തെ നല്കാൻ കഴിയും. ഒരു കടാക്ഷം, ഒരു സ്പർശം ഇത്രമാത്രം മതി.

*　　*　　*　　*

ശ്രീരാമകൃഷ്ണനും കേശവചന്ദ്രസേനനുമായി ഒരു വലിയ വ്യത്യാസമുണ്ടായിരുന്നു. ശ്രീരാമകൃഷ്ണൻ, ലോകത്തിൽ പാപമോ കഷ്ടപ്പാടോ ഉള്ളതായി വിവേചിച്ചറിഞ്ഞില്ല. പരിഹരിക്കേണ്ടതായി ഒരു ദുരിതവും കണ്ടില്ല. കേശവചന്ദ്രസേനൻ സമുദായത്തിലെ ഒരു മഹാസാന്മാർഗ്ഗികപരിഷ്ക്കാരപ്രവർത്തകനും ബ്രഹ്മസമാജത്തിൻെറ സൃഷ്ടികർത്താവും അഭിവന്ദ്യനേതാവും ആയിരുന്നു. ദ്വാദശസംവത്സരങ്ങൾക്കു ശേഷം ദക്ഷിണേശ്വരത്തിലെ ശാന്തനായ ആ മഹാപുരുഷൻ ഇന്ത്യയിൽ

മാത്രമല്ല ലോകത്തിലെവിടെയും ഒരു മഹാവിപ്ലവം സൃഷ്ടിച്ചു. ജീവിക്കയും സ്നേഹിക്കയും ഒടുവിൽ സ്വന്ത വ്യക്തിത്വത്തെ മറയ്ക്കുകയും ചെയ്യുന്ന ശാന്തപ്രകൃതികളിലാണ് യഥാർത്ഥശക്തി സ്ഥിതിചെയ്യുന്നത്. അവർ 'ഞാനെ'ന്നോ 'എന്റേ'തെന്നോ പറയാതെ യന്ത്രങ്ങളായിരിക്കുന്നതിൽ മാത്രം ആനന്ദിക്കുന്നു. ചിരംജീവികളായി, ഈശ്വരസായുജ്യപ്രാപ്തരായി, ആദർശജീവികളായി, നിരീഹന്മാരായി, ഇന്ദ്രിയമാത്രകർമ്മികളായിരിക്കുന്ന ഏതാദൃശമഹാത്മാക്കളാണ് ക്രിസ്തുദേവന്മാരുടേയും ബുദ്ധദേവന്മാരുടേയും ജനയിതാക്കൾ. സ്വാർത്ഥലേശരഹിതന്മാരും, നിർധൂതദേഹഭാവന്മാരും, അഹങ്കാരശൂന്യന്മാരും ആയ ഈ ജീവന്മുക്തന്മാരാണ് ലോകത്തിന്റെ യഥാർത്ഥസഞ്ചാലകന്മാർ. അവർ സനാതനതത്വങ്ങളാണ്. വെറും വ്യക്തികളല്ല.

* * * *

മനുഷ്യരെന്ന നിലയ്ക്ക് നമുക്കൊരീശ്വരനെ വേണം; ദേവന്മാരെന്ന നിലയിൽ വേണ്ട. ഇതുകൊണ്ടാണ് ശ്രീരാമകൃഷ്ണൻ, ചുററും സാധാരണ കാണുന്ന വസ്തുക്കളെക്കാൾ യഥാർത്ഥമായി, ദിവ്യജനനിയെ നിരന്തരം മുമ്പിൽ കണ്ടുകൊണ്ടിരുന്നതും, എന്നാൽ സമാധ്യവസ്ഥയിൽ ആത്മാവൊഴിച്ച് സകലതും മറഞ്ഞുപോയതും.

* * * *

ശ്രീരാമകൃഷ്ണന്റെ നൈർമ്മല്യം ഒരു ശിശുവിന്റേതായിരുന്നു. അദ്ദേഹം ജീവിതത്തിൽ നാണയങ്ങളെ സ്പർശിച്ചിട്ടേയില്ല. ഭോഗാസക്തി ലവലേശം പോലും അദ്ദേഹത്തിലില്ലായിരുന്നു. ശാരീരികവിജ്ഞാനം പഠിക്കുന്നതിന് മതാചാര്യന്മാരുടെ അടുത്തു പോകണ്ടാ. അവരുടെ ചൈതന്യശക്തി മുഴുവനും അദ്ധ്യാത്മബോധ

ത്തിൽ നിമഗ്നമായിരിക്കും. ശ്രീരാമകൃഷ്ണപരമഹംസനിൽ മനുഷ്യൻ മൃതനായിരുന്നു, ഈശ്വരൻ മാത്രമേ ശേഷിച്ചിരുന്നുള്ളൂ; അദ്ദേഹത്തിനു യഥാർത്ഥത്തിൽ പാപം ചെയ്യാൻ സാധിച്ചിരുന്നില്ല. തിന്മകളെക്കാണാൻ കഴിയാത്തവണ്ണം അത്ര പവിത്രതരമായ നേത്രങ്ങളായിരുന്നു അദ്ദേഹത്തിനുണ്ടായിരുന്നത്. ലോകത്തെയെല്ലാം ഇണക്കി സ്ഥാപിച്ചിരിക്കുന്നത് ഏതാദൃശന്മാരായ ചില പരമഹംസന്മാരുടെ പരിപാവനത മാത്രമാണ്. അവരെല്ലാം ഭൂമിയെ വെടിഞ്ഞ് തിരോധാനം ചെയ്കയാണെങ്കിൽ ലോകം തുലോം ശ്ലിഥിലമായിത്തീരും. സ്വന്തം അസ്തിത്വഭാവം കൊണ്ടുതന്നെ ലോകത്തിൽ അവർ നന്മ ചെയ്യുന്നു. എന്നാൽ അവരതറിയുന്നില്ല. സ്ഥിതി ചെയ്യുക മാത്രം.

*　　*　　*　　*

ഓരോ ഭക്തനും അവർ മനസ്സിലാക്കിയിട്ടുള്ളതിനനുസരിച്ച്, ശ്രീരാമകൃഷ്ണനെ ചിത്രീകരിക്കയും, അവരുടെ പ്രത്യേക നിലയ്ക്കു തക്കവണ്ണം അദ്ദേഹത്തെപ്പറ്റി അഭിപ്രായങ്ങൾ രൂപീകരിക്കയും ചെയ്യുന്നു. അദ്ദേഹം ഒരു ഉജ്ജ്വലസൂര്യനെപ്പോലെയായിരുന്നു. നാം എല്ലാം ഓരോരോ നിറമുള്ള കണ്ണാടികളിൽക്കൂടി നോക്കുകയും, ഓരോ വണ്ണത്തിൽ അദ്ദേഹത്തെ കാണുകയും ചെയ്തു. ഇതു് സങ്കുചിതമായ ആരാധനാരീതിയിലേക്ക് ക്രമേണ നയിക്കുമെന്നുള്ളതു ശരിതന്നെ. എന്നാൽ അങ്ങിനെയുള്ള അവസ്ഥകൾ ഒരവതാരവുമായി നേരിട്ട് സംസർഗ്ഗം ലഭിക്കാൻ ഭാഗ്യമുണ്ടായിട്ടുള്ളവരുടെ ജീവിതകാലത്ത് വളരെ ചുരുക്കമായേ സംഭവിക്കാറുള്ളൂ. അന്തരാത്മാവിൽ മാത്രം ആരമിക്കുന്ന ആ മഹാപുരുഷന്റെ

അനന്തതേജോദീപ്തി അവരുടെ കണ്ണുകൾ മഞ്ചിക്കയും, അവരുടെ മനസ്സിൽ നിന്ന് അഭിമാനവും അഹങ്കാരവും സങ്കുചിതഭാവവും ദൂരീകരിക്കയും ചെയ്യുന്നു. അതു കൊണ്ട് പ്രത്യേക സമ്പ്രദായങ്ങളേയൊ, രീതികളേയോ സൃഷ്ടിക്കാൻ അവൎക്കവസരം ലഭിക്കുന്നില്ല. അവർ സ്വന്തം രീതിയിൽ അദ്ദേഹത്തിന്ന് ഹൃദയപൂജ ചെയ്യുന്നതു കൊണ്ടുതന്നെ തൃപ്തരായിത്തീരുന്നു.

* * * * * *

മനസ്സ് പരിശുദ്ധമായിത്തീരുമ്പോൾ, കാമകാഞ്ചനാസക്തിയിൽ നിന്നു വിമുക്തമായിത്തീരുമ്പോൾ മനുഷ്യൻ അത്ഭുതകരങ്ങളായ പല ദിവ്യദൎശനങ്ങളും കാണും. എന്നാൽ അവയെ തീരെ ഗണിക്കരുത്. സാധകൻ അവയിലെല്ലാം മനസ്സുവെച്ചാൽ മുമ്പോട്ടു പോകാൻ സാധിക്കയില്ല. ശ്രീരാമകൃഷ്ണൻ ഇങ്ങനെ പറയുന്നതുകേട്ടിട്ടില്ലേ? "എന്റെ പ്രാണനാഥനായ പ്രഭുവിന്, പരിപാവനക്ഷേത്രത്തിന്റെ ബാഹ്യാങ്കണങ്ങളിൽ അനന്തങ്ങളായ ഉജ്ജ്വലരത്നങ്ങൾ ഗണിക്കപ്പെടാതെ കിടക്കുന്നുണ്ട്." നാം ആത്മാവിനെ നേരിട്ടു കാണണം. അല്ലാതെ ഈ നിസ്സാരവസ്തുക്കളിലെല്ലാം മനസ്സുവെച്ചിട്ടെന്തു ഫലം?

* * * * * *

ശ്രീരാമകൃഷ്ണദേവൻ പറയാറുണ്ട്: അവതാരങ്ങൾക്കു മാത്രമേ ലോകഹിതത്തിനു വേണ്ടി നിൎവികല്പസമാധിയിൽ നിന്നും സാധാരണ ഭാവത്തിലേക്കിറങ്ങാൻ സാധിക്കയുള്ളു. സാധാരണന്മാൎക്കു സാധിക്കയില്ല. ആ അവസ്ഥയിൽ നിമഗ്നമായാൽ അവർ ഇരുപത്തൊന്നു ദിവസം ജീവിച്ചിരിക്കുന്നു. തദനന്തരം അവരുടെ ശരീരം സംസാരവൃക്ഷത്തിന്റെ ശുഷ്കപത്രംപോലെ നിപതിച്ചുപോകുന്നു.

* * * *

ശ്രീരാമകൃഷ്ണനാണു നമ്മുടെ കേന്ദ്രം. ആ പ്രഭാകേന്ദ്രത്തിൻെറ ഓരോ രശ്മിയാണു് നാമോരോരുത്തരും.

*　*　*　*

നിങ്ങളുടെ പരസ്പരവിദ്വേഷമാണു് ഈ അധഃപതനത്തിനെല്ലാം കാരണം. ഇനിയും നമുക്കു് സൃഷ്ടിപരമായ ചിന്തകളെ മാത്രം സവ്വത്ര വ്യാപിപ്പിച്ചു് ജനസഞ്ചയത്തെ ഉയത്തേണ്ടിയിരിക്കുന്നു. ആദ്യമായി നമുക്കു് ഹിന്ദുസമുദായത്തെയും, അനന്തരം ലോകത്തെയും, ഈ രീതിയിൽ ഉദ്ധരിക്കണം. ശ്രീരാമകൃഷ്ണൻ അതിനാണു് അവതരിച്ചതു്. ഒരു മനുഷ്യൻെറയും പ്രത്യേക മനോഭാവത്തെ അദ്ദേഹം നശിപ്പിച്ചില്ല. ഏററവും പതിതന്മാരായവരേപ്പോലും, പ്രോത്സാഹകവും, പ്രത്യാശാജനകവുമായ വാക്കുകളെക്കൊണ്ടു് അദ്ദേഹം ഉയത്തുകയാണു ചെയ്തിട്ടുള്ളതു്. നമ്മളും അദ്ദേഹത്തിൻെറ കാലടികളെത്തന്നെ പിന്തുടന്നു് അവരെ ഉയത്തുകയും ഉണത്തുകയും വേണം.

*　*　*　*

ശ്രീരാമകൃഷ്ണൻെറ ആവിർഭാവത്തിനു ശേഷം ഇതേവരെ പൗരസ്ത്യ ഗഗനമണ്ഡലം പ്രഭാകരൻെറ പ്രഭാതകിരണങ്ങളാൽ പരിശോഭിച്ചുകൊണ്ടു ഇരിക്കുന്നു. കാലക്രമത്തിൽ, നാടു മുഴുവനും, മദ്ധ്യാഹ്നസൂര്യൻെറ ചണ്ഡദീപ്തിയിൽ തേജോമയമാകുകയും ചെയ്യും.

*　*　*　*　*　*

എൻെറ അഭിപ്രായം കലകളുടേയും ശില്പങ്ങളുടേയും സകല ശാഖകളേയും പ്രപഞ്ചിതമാക്കുന്നതിനു് ശ്രീരാമകൃഷ്ണൻ അവതരിച്ചു എന്നാണു്. അതുകൊണ്ടു് മതം, കർമ്മം, വിദ്യാഭ്യാസം, ജ്ഞാനം, ഭക്തി ഇവയെല്ലാം ലോകത്തിൽ പ്രചരിക്കത്തക്കവണ്ണം ഒരു കേന്ദ്രമായിട്ടു വേണം ഈ മഠത്തെ പണികഴിക്കേണ്ടതു്.

*　*　*　*　*　*

ദേഹം പരിത്യജിക്കുന്നതിനു രണ്ടു മൂന്നു ദിവസം മുമ്പ് ഭഗവാൻ എന്നെ അടുത്തു വിളിച്ചിട്ട്, മുമ്പിൽ ഇരിക്കാൻ പറഞ്ഞു. അദ്ദേഹം എൻെറ നേരെ സൂക്ഷിച്ചു നോക്കിക്കൊണ്ട് സമാധിയിൽ ലയിച്ചു. അപ്പോൾ യഥാൎത്ഥത്തിൽ, ഒരു മഹാശക്തി വൈദ്യുതാഘാതം പോലെ എൻെറ ശരീരത്തിൽ പ്രവേശിക്കുന്നതായി എനിക്കു തോന്നി. അല്പസമയത്തിനുള്ളിൽ ബാഹ്യ ബോധം നശിച്ച്, ഞാനും നിശ്ചലനായിരുന്നു! ആ അവസ്ഥയിൽ എത്രനേരം ഇരുന്നു എന്ന് എനിക്കോൎമ്മയില്ല; എനിക്കു ബോധം വീണപ്പോൾ ശ്രീരാമകൃഷ്ണൻ അശ്രുധാര ഒഴുക്കുന്നതായിട്ടാണു ഞാൻ കണ്ടത്. കാരണം ചോദിച്ചപ്പോൾ അദ്ദേഹം പ്രേമപരവശനായിപ്പറഞ്ഞു:—"ഇന്ന് എൻെറ സൎവ്വസ്വവും നിനക്കു നല്കിയിട്ട്, ഞാൻ യാചകനായിത്തീൎന്നിരിക്കുന്നു. ഈ ശക്തികൊണ്ട് ലോകഹിതത്തിനു വേണ്ടി പലേ കാൎയ്യങ്ങളും, നീ തിരിച്ചുപോകുന്നതിന് (ദേഹം ത്യജിക്കുന്നതിനു) മുമ്പു ചെയ്യാനുണ്ട്." ആ ശക്തി (കാളി) ഓരോരോ കൎമ്മത്തിനായിട്ട് എന്നെ നിരന്തരം നയിച്ചുകൊണ്ടിരിക്കുന്നതായി എനിക്കു തോന്നുന്നു. അലസനായിട്ടിരിക്കാനല്ല ഈ ശരീരം നിൎമ്മിതമായിരിക്കുന്നത്.

* * * * * *

ശ്രീരാമകൃഷ്ണനെക്കണ്ടിട്ടുള്ളവരെല്ലാം വാസ്തവത്തിൽ അനുഗൃഹീതന്മാരാണ്. അതുകൊണ്ട് അവരുടെ ജനനവും വംശവും പവിത്രിതമായിക്കഴിഞ്ഞു. നിങ്ങൾക്കെല്ലാവൎക്കും അദ്ദേഹത്തിൻെറ ദൎശനം ലഭിക്കും. ഇവിടെ വന്നപ്പോൾ തന്നെ നിങ്ങൾ അദ്ദേഹത്തോട് എത്രയും സമീപിച്ചു കഴിഞ്ഞിരിക്കുന്നു. ശ്രീരാമകൃഷ്ണനായി ലോകത്തിൽ അവതരിച്ചത് ആരാണെന്ന് ഇനിയുമാൎക്കും മന

സ്സിലായിട്ടില്ല. അദ്ദേഹത്തിന്റെ അന്തരംഗശിഷ്യന്മാൎക്കു പോലും അറിയാനുള്ള ഉപായം ലഭിച്ചിട്ടില്ല. ചിലൎക്കു മാത്രം അതിന്റെ ഒരു ബോധകണിക ലഭിച്ചിട്ടുണ്ടു്. കാലക്രമേണ എല്ലാവരും മനസ്സിലാക്കിക്കൊള്ളും.

*   *   *   *

ശ്രീരാമകൃഷ്ണൻ പറയാറുണ്ടു് "രാവിലെയും സന്ധ്യയ്ക്കും മനസ്സ് സാത്വികഭാവത്താൽ സമ്പൂൎണ്ണമായിരിക്കും. ആ സമയങ്ങളിലാണു് ആത്മാൎത്ഥമായി ധ്യാനിക്കേണ്ടതു്."

*   *   *   *

ശ്രീരാമകൃഷ്ണദേവന്റെ അടുത്തു വന്നിട്ടുള്ളവരെല്ലാം ആധ്യാത്മികമാൎഗ്ഗത്തിൽ ഉന്നതിയെ പ്രാപിച്ചിട്ടുണ്ടു്, പ്രാപിക്കുന്നുണ്ടു്, പ്രാപിക്കുകയും ചെയ്യും. പൂൎവ്വകല്പത്തിലെ സിദ്ധന്മാരായ ഋഷികൾ മനുഷ്യശരീരം സ്വീകരിച്ചു് അവതാരങ്ങളോടുകൂടി ഭൂമിയിൽ വരുന്നു എന്നു് ശ്രീരാമകൃഷ്ണൻ പറയാറുണ്ടു്. അവർ ഭഗവാന്റെ പാൎഷദന്മാരാണു്. അവരിൽകൂടി ഭഗവാൻ കൎമ്മങ്ങൾ ചെയ്യുകയും, മതബോധത്തെ വൎദ്ധിപ്പിക്കുകയും ചെയ്യുന്നു.

*   *   *   *   *   *

അദ്ദേഹം ആരായിരുന്നു? പൂൎവ്വങ്ങളായ എത്ര അവതാരങ്ങളുടെ ഏകാഗ്രമൂൎത്തീകരണമായിരുന്നു എന്നുള്ളതിനെപ്പററി ജീവിതം മുഴുവൻ അധ്യാത്മസാധനകളിൽ തന്നെ നയിച്ച ഞങ്ങൾക്കും ലേശംപോലും മനസ്സിലായിട്ടില്ല. അദ്ദേഹത്തെപ്പററി സംസാരിക്കേണ്ടതു് വളരെക്കരുതലോടും നിയന്ത്രണത്തോടുംകൂടി ആയിരിക്കണം. മനുഷ്യമനസ്സ് പ്രതിഭാശക്തിയനുസരിച്ചു് അദ്ദേഹത്തെക്കുറിച്ചുള്ള ആശയങ്ങളാൽ പൂൎണ്ണമായിത്തീരുന്നു. അദ്ദേഹത്തിന്റെ ആധ്യാത്മികഭാവമഹാ

സാഗരത്തിൽ നിന്നും ഒരു കണം ലഭിച്ചാൽ കേവല മനുഷ്യർപോലും ഈശ്വരന്മാരായിത്തീരും. സാർവ്വജനീനങ്ങളായ ആശയങ്ങളുടെ ഏതാദൃശമായ ഒരു സമന്വയം ലോകചരിത്രത്തിൽ നിങ്ങൾ കാണുകയില്ല. ഇതിൽനിന്നും ശ്രീരാമകൃഷ്ണനായി അവതരിച്ചത് ആരാണെന്നു മനസ്സിലാക്കുക. അദ്ദേഹം സന്ന്യാസിശിഷ്യന്മാൎക്കായി പ്രത്യേകമുപദേശം കൊടുക്കുമ്പോൾ, ഏതെങ്കിലും ഗൃഹസ്ഥശിഷ്യൻ വരുന്നോ എന്ന് എഴുന്നേററു നോക്കുക പതിവായിരുന്നു. ആരെങ്കിലും വരുന്നതു കണ്ടാൽ ദീപ്തിപൂൎണ്ണങ്ങളായ വാക്കുകളാൽ ത്യാഗത്തിൻെറയും തപസ്യയുടേയും മാഹാത്മ്യങ്ങളെ വൎണ്ണിച്ചു പറയും. ഉജ്ജ്വലമായ വൈരാഗ്യത്തിൻെറ ഉന്മേഷപ്രദശക്തിയാൽ, ഞങ്ങൾ സൎവ്വവും ത്യജിച്ച്, ലൗകികാസക്തിരഹിതന്മാരായ സന്ന്യാസികളായിത്തീൎന്നിരിക്കുന്നു.

* * * * * *

സംഭവിച്ചതിൻെറ അല്പമായ വികാസം മാത്രമേ നിങ്ങൾ കാണുകയുള്ളു. കാലക്രമത്തിൽ ശ്രീരാമകൃഷ്ണന്റെ സാൎവ്വലൗകികങ്ങളായ സകല ആശയങ്ങളും ലോകം സ്വീകരിക്കും. അതിന്റെ പ്രാരംഭം മാത്രമാണ് ഇതുവരെയായിട്ടും നടന്നത്. ഈ മഹാനിൎഝരപ്രവാഹത്തിൽ സകലതും ആപ്ലാവിതമായിത്തീരും.

* * * * * *

ശ്രീരാമകൃഷ്ണൻ സങ്കുചിതമായ അൎത്ഥത്തിൽതന്നെ, താൻ ഒരവതാരമാണെന്നു വിചാരിക്കാറുണ്ടായിരുന്നു. എനിക്കതു മനസ്സിലായില്ല. ഞാൻ അദ്ദേഹത്തെ വേദാന്തികളുടെ രീതിയിൽ ബ്രഹ്മമെന്നു പറഞ്ഞിരുന്നു. എന്നാൽ അദ്ദേഹത്തിൻെറ തിരോധാനത്തിന് അല്പം

മുമ്പ് ശ്വാസവികാരസംബന്ധമായി അദ്ദേഹം കഷ്ട പ്പെട്ടപ്പോൾ, ഇത്രമാത്രം വേദനയുള്ളപ്പോഴും താൻ ഒരവതാരമാണെന്നു പറയാൻ അദ്ദേഹത്തിനു കഴിയുമോ എന്നു ഞാൻ വിചാരിച്ചു. അദ്ദേഹം എന്നെ നോക്കി പ്പറഞ്ഞു:— "രാമനും കൃഷ്ണനും ആയിരുന്ന ആളുതന്നെ യാണു് യഥാർത്ഥത്തിൽ ഇപ്പോൾ ശ്രീരാമകൃഷ്ണനായിരി ക്കുന്നതു്—എന്നാൽ നിങ്ങളുടെ വൈദാന്തികാർത്ഥത്തി ലല്ല". പലർക്കും എന്നിൽ അസൂയ തോന്നത്തക്കവിധം അദ്ദേഹം എന്നെ അപാരമായി സ്നേഹിച്ചിരുന്നു. ദർശന മാത്രയിൽത്തന്നെ ഒരാളുടെ സ്വഭാവം അദ്ദേഹം മനസ്സി ലാക്കിയിരുന്നു. ആ അഭിപ്രായം ഒരിക്കലും മാററിയിരുന്നു മില്ല. നാം കാര്യകാരണാദികൾകൊണ്ടു് ഒരാളുടെ സ്വ ഭാവം നിർണ്ണയിക്കയും പലപ്പോഴും അബദ്ധത്തിൽ കലാ ശിക്കയും ചെയ്യുന്നു. എന്നാൽ അദ്ദേഹം ഇന്ദ്രിയഗോചരാ തീതങ്ങളായ വസ്തുക്കളെയും കണ്ടിരുന്നു. ചിലരെ അദ്ദേ ഹം അന്തരംഗ ശിഷ്യന്മാർ എന്നു വിളിക്കയും, അവരെ പ്രകൃതിയുടേയും യോഗങ്ങളുടേയും രഹസ്യങ്ങൾ പഠിപ്പി ക്കയും ചെയ്തിരുന്നു. 'ബഹിരംഗ'ന്മാർക്കു് ഇപ്പോൾ ശ്രീരാ മകൃഷ്ണോപദേശങ്ങൾ എന്നറിയപ്പെടുന്ന ഓരോ കഥകൾ പറഞ്ഞുകൊടുത്തിരുന്നു. അന്തരംഗഭക്തന്മാരെ അദ്ദേഹം തന്റെ ജോലിക്കായിത്തിരഞ്ഞെടുത്തു. അവരെപ്പററി ഓരോ ദൂഷ്യങ്ങൾ ആളുകൾ പറഞ്ഞിട്ടുണ്ടു്. അദ്ദേഹം അതൊന്നും ഗണ്യമാക്കിയില്ല. പ്രവൃത്തികളിൽ നിന്നും ഒരു ബഹിരംഗശിഷ്യനെപ്പററി ഒരന്തരംഗശിഷ്യനെ ക്കാൾ നല്ല അഭിപ്രായം തോന്നാറുണ്ടായിരുന്നെങ്കിലും, ഒടുവിൽ പറഞ്ഞവരോടു് ഒരന്ധമായ ബഹുമാനം എനി ക്കുണ്ടായിരുന്നു. "എന്നെ സ്നേഹിക്കുന്നവൻ എന്റെ ശ്വാനം

നേയും സ്നേഹിക്കുന്നു' എന്നൊരു പഴഞ്ചൊല്ലുണ്ട്. എനിക്ക് ആ ബ്രാഹ്മണപുരോഹിതനിൽ അതിമാത്രം പ്രേമമുണ്ടായിരുന്നതിനാൽ, അദ്ദേഹം സ്നേഹിക്കയും ബഹുമാനിക്കയും ചെയ്യാറുണ്ടായിരുന്നവയെ എല്ലാം ഞാൻ പ്രത്യേകം സ്നേഹിച്ചിരുന്നു. സകലത്തും എന്നെ ചുമതലപ്പെടുത്തിയാൽ ഞാൻ ഒരു പ്രത്യേകമതസമ്പ്രദായം സൃഷ്ടിക്കുമെന്ന് അദ്ദേഹം ഭയപ്പെട്ടിരുന്നു.

ഭഗവാൻ ചിലരോട്: "നിങ്ങൾക്ക് ഈ ജന്മത്ത് അദ്ധ്യാത്മഭാവം കിട്ടുകയില്ല" എന്നു പറയാറുണ്ട്. അദ്ദേഹം വാസ്തവത്തിൽ എല്ലാം അനുഭവിച്ചറിഞ്ഞിരുന്നു. ഇതിൽ നിന്നും അദ്ദേഹത്തിനു ചിലരോടുള്ള സ്ഥൂലേക്ഷണമാത്രദൃശ്യമായ ഭേദബുദ്ധിയെ വ്യാഖ്യാനിക്കാൻ സാധിക്കും. അദ്ദേഹം, ഒരു ഭൗതികവിജ്ഞാനശാസ്ത്രജ്ഞനെപ്പോലെ ഭിന്നമനുഷ്യർക്ക്, ഭിന്നങ്ങളായ ചികിത്സകൾ വേണമെന്നു ധരിച്ചിരുന്നു. അന്തരംഗഭക്തന്മാരൊഴിച്ച് ആരെയും സ്വന്തം മുറിയിൽ ഉറങ്ങാൻ സമ്മതിച്ചിരുന്നില്ല. അദ്ദേഹത്തെ കാണാത്തവർക്കൊക്കെ മുക്തി കിട്ടുകയില്ലെന്നു പറയുന്നത് ശരിയല്ല; അദ്ദേഹത്തെ മൂന്നു പ്രാവശ്യം കണ്ട ആളുകൾക്കു മുക്തി കിട്ടുമെന്നു പറയുന്നതും ശരിയല്ല.

ഉന്നതരീതിയിലുള്ള അഭ്യാസങ്ങൾക്ക് അസമർത്ഥരായ സാധാരണ ജനങ്ങളോട് അദ്ദേഹം നാരദോപദിഷ്ടമായ ഭക്തിയാണു പ്രസംഗിച്ചത്.

അദ്ദേഹം സാധാരണ ദ്വൈതമാണ് ഉപദേശിച്ചിരുന്നത്. അദ്വൈതം പഠിപ്പിക്ക പതിവായിരുന്നില്ല. എന്നാൽ എന്നെ പഠിപ്പിച്ചു. ഞാൻ മുമ്പ് ഒരു ദ്വൈതിയായിരുന്നു. * * * * *

ഒരു രാജ്യം ഉയരണമെങ്കിൽ, അതിന് അത്യുന്നതമായ ഒരാദർശമുണ്ടായിരിക്കണം. നിശ്ചയമായും നിർഗ്ഗുണബ്രഹ്മമാണ് ആദർശം. ഒരു നിർഗ്ഗുണാദർശത്താൽ എല്ലാവർക്കും അന്തരംഗപ്രചോദന ലഭിക്കാത്തതിനാൽ നിങ്ങൾക്ക് ഒരു സഗുണാദർശം വേണ്ടിയിരിക്കുന്നു. അത് ശ്രീരാമകൃഷ്ണനിൽ ലഭിച്ചു. പൗരാണികന്മാരായ മഹാപുരുഷന്മാർ ഇന്നു നമുക്കാദർശമായിരിക്കയില്ല. എന്തെന്നാൽ അവരുടെ കാലം കഴിഞ്ഞുപോയി. തന്നെയല്ല, വേദാന്തതത്വങ്ങൾ സകലർക്കും സുലഭമാകുന്നതിന് അർവ്വാചീനയുഗവുമായി അനുഭാവമുള്ള ഒരാളാണു വേണ്ടതും. ഇത് ശ്രീരാമകൃഷ്ണനിൽ സമ്പൂർണ്ണം യോജിച്ചിരിക്കുന്നു. അതുകൊണ്ട് അദ്ദേഹത്തെ നിങ്ങൾ ഓരോ വ്യക്തിയുടേയും പുരോഭാഗത്തിൽ സ്ഥാപിക്കണം. മനുഷ്യർ അദ്ദേഹത്തെ സന്ന്യാസിയായോ അവതാരമായോ, എങ്ങിനെ സ്വീകരിക്കുന്നു എന്നുള്ളതിനെപ്പററി നോക്കാനില്ല.

ഒരിക്കൽക്കൂടി നമ്മുടെ ഇടയിൽ വരാമെന്നദ്ദേഹം പറഞ്ഞിട്ടുണ്ട്. അന്ന് അദ്ദേഹം വിദേഹമുക്തിയെ വരിക്കുമെന്നു ഞാൻ വിചാരിക്കുന്നു. നിങ്ങൾക്കു ശരിയായി വേല ചെയ്യണമെങ്കിൽ താദൃശമായ ഒരിഷ്ടദേവത—അല്ലെങ്കിൽ ക്രിസ്ത്യാനികൾ പറയുന്നതുപോലെ ഒരു ഭരദേവത—ഉണ്ടായിരിക്കണം. വിഭിന്ന ജാതികൾക്കു വിഭിന്നരായ ഇഷ്ടദേവതകൾ ഉണ്ടെന്നും, അവർ ഓരോരുത്തരും സ്വതന്ത്രമായി അധീശ്വരത്വം സ്ഥാപിക്കാൻ ശ്രമിക്കയാണെന്നും ഞാൻ ചിലപ്പോൾ വിചാരിക്കാറുണ്ട്. ഏതാദൃശനായ ഒരിഷ്ടദേവത, രാഷ്ട്രത്തിനു സഹായം ചെയ്യാൻ അശക്തമാണെന്നും ചിലപ്പോൾ ഞാൻ സങ്കല്പിക്കാറുണ്ട്. * * *

ആളുകൾ അവരുടെ അഭിപ്രായം പറഞ്ഞുകൊള്ളട്ടെ. നാമെന്തിനു പറയുന്നു? ആദ്യമായി രാമകൃഷ്ണപരമഹംസനെ ഗ്രഹിക്കാതെ വേദങ്ങൾ, വേദാന്തങ്ങൾ, ഭാഗവതാദിപുരാണങ്ങൾ ഇവയുടെ ശരിയായ അത്ഥം ആക്കും മനസ്സിലാക്കാൻ സാധിക്കയില്ല. അദ്ദേഹത്തിൻെറ ജീവിതം ഭാരതത്തിലെ മതചിന്തകളെയെല്ലാം പ്രകാശിപ്പിക്കുന്ന അനന്തശക്തിയോടുകൂടിയ ഒരത്ഭുതദീപമാണ്. അദ്ദേഹം, വേദങ്ങളുടേയും അവയുടെ ലക്ഷ്യത്തിൻേറയും സജീവമായ വ്യാഖ്യാനമായിരുന്നു. ഭാരതത്തിലുണ്ടായിട്ടുള്ള ജാതീയമതചിന്തകളുടെ പരിവത്തനങ്ങൾ മുഴുവൻ ഒരൊററ ജീവിതത്തിൽ അദ്ദേഹം പ്രതിഫലിപ്പിച്ചിരിക്കുന്നു.

ഭഗവാൻ ശ്രീകൃഷ്ണൻ ജീവിച്ചിരുന്നോ ഇല്ലയോ എന്നുനമുക്കു നിശ്ചയമില്ല. ബുദ്ധനേയും ചൈതന്യനേയും പോലെയുള്ള അവതാരങ്ങൾ ഏകരീതിമാത്രന്മാരായിരുന്നു. രാമകൃഷ്ണപരമഹംസനാണ് ഏററവും നവീനവും ഏററവും സമ്പൂണ്ണവുമായ അവതാരം—ജ്ഞാനം, പ്രേമം, ത്യാഗം, മനുഷ്യസേവാതത്പരത, ഇവയുടെ മൂത്തിമത്തായ വിഗ്രഹം. അങ്ങനെയുള്ള മഹാപുരുഷനുമായി ഉപമിക്കാൻ ആരാണുള്ളത്? അദ്ദേഹത്തിനെ അഭിനന്ദിക്കാൻ കഴിയാത്തവരുടെ ജന്മം നിഷ്ഫലമാണ്! ജന്മംതോറും അദ്ദേഹത്തിൻെറ ഭൃത്യനായിരിക്കുകയെന്നുള്ളതാണ് എൻെറ മഹത്തായ സൗഭാഗ്യം. എനിക്ക് അദ്ദേഹത്തിൻെറ ഒരു വാക്ക് വേദങ്ങളെക്കാളും വേദാന്തങ്ങളെക്കാളും ഗൗരവമേറിയതാണ്. "തസ്യ ദാസദാസോഹം". ഞാൻ അദ്ദേഹത്തിൻെറ ദാസദാസനാണ്. എന്നാൽ (മററുള്ളവരുടെ) സങ്കുചിതമായ മതഭ്രാന്ത്,

അദ്ദേഹത്തിന്റെ തത്വങ്ങളെ ഛിന്നഭിന്നമാക്കിക്കളയുന്നു. അതാണെന്നെ കോപാകുലനാക്കുന്നത്. അദ്ദേഹത്തിന്റെ നാമധേയം ശൂന്യതയിൽ ലയിച്ചാലും തരക്കേടില്ല, അദ്ദേഹത്തിൻെറ ഉപദേശങ്ങൾ സഫലങ്ങളായിത്തീരട്ടെ! എന്തിന്, അദ്ദേഹം ശുഷ്കമായ യശസ്സിന് ഒരു ദാസനായിരുന്നോ? ചില മുക്കുവന്മാരും നിരക്ഷരന്മാരും യേശുക്രിസ്തുവിനെ ഈശ്വരനെന്നു വിളിച്ചു. എന്നാൽ സാക്ഷരന്മാർ—വിദ്വാന്മാർ അദ്ദേഹത്തെ വധിച്ചു. ബുദ്ധൻ, അദ്ദേഹത്തിൻെറ ജീവിതകാലത്ത് കുറെ വണിഗ്വരന്മാരാലും, ഗോപാലകന്മാരാലും പൂജിക്കപ്പെട്ടു. എന്നാൽ ശ്രീരാമകൃഷ്ണൻ, അദ്ദേഹത്തിൻെറ ജീവിതകാലത്തുതന്നെ—പത്തൊൻപതാം ശതാബ്ദം അവസാനിക്കാറായപ്പോഴത്തേക്ക്—സർവ്വകലാശാലകളിലെ ഗംഭീരവിദ്വൽകേസരികളാലും ഉജ്ജ്വലപ്രതിഭാസമ്പന്നന്മാരാലും, ഈശ്വരാവതാരമെന്ന നിലയിൽ സാദരം സേവിക്കപ്പെട്ടു. അവരെ (കൃഷ്ണൻ, ബുദ്ധൻ, ക്രിസ്തു മുതലായവരെപ്പററി ചില സംഗതികളെല്ലാം ഗ്രന്ഥങ്ങളിൽ കുത്തിക്കുറിച്ചിട്ടുണ്ടെന്നേയുള്ളു. "നാം നല്ലവണ്ണം പരിചയപ്പെടാത്തിടത്തോളം കാലം ഏതു ഗൃഹസ്ഥനും സമ്പൂർണ്ണചാരിത്രവാനായിത്തോന്നും" എന്ന് ബംഗാളിൽ ഒരു പഴഞ്ചൊല്ലുണ്ട്. എന്നാൽ ഞങ്ങൾ രാവും പകലും ഒരുമിച്ചുതന്നെ വസിച്ചിട്ടും, അദ്ദേഹം മുൻപറഞ്ഞ അവതാരങ്ങളെക്കാളെല്ലാം ഏററവും ഉൽകൃഷ്ടനെന്നു ഞങ്ങൾക്കു ബോധ്യം വരുത്തിയ ഒരു മഹാപുരുഷൻ! ഇതാ! ഇതെല്ലാം നിങ്ങൾക്കു മനസ്സിലാകുന്നുണ്ടോ?

തത്വങ്ങൾ മുതലായവയെപ്പററി എനിക്കു പറയാനുള്ളത്, ശ്രീരാമകൃഷ്ണദേവനെ ഒരാൾ അവതാരമെന്നു

സ്വീകരിച്ചാലും ഇല്ലെങ്കിലും തരക്കേടില്ലെന്നാണ്. യഥാൎത്ഥമെന്തെന്നാൽ, സ്വഭാവത്തിൽ പരമഹംസദേവൻ ഇതിനുമുമ്പുണ്ടായിട്ടുള്ള അതിൎത്തികളെ എല്ലാം അതിലംഘിക്കുന്നു. പിൻഗാമികളുടേതിനെ അപേക്ഷിച്ച്, അദ്ദേഹത്തിൻെറ ഉപദേശങ്ങൾ, കൂടുതൽ ഉച്ഛൃംഖലവും, കൂടുതൽ നവീനാശയയുക്തവും, കൂടുതൽ അഭിവൃദ്ധിപ്രദവും ആയിരുന്നു. മറെറാരു വിധത്തിൽ പറയുകയാണെങ്കിൽ പുരാതനാചാൎയ്യന്മാരെല്ലാം ഏകഭാഗാവലംബികളായിരുന്നു. എന്നാൽ ഈ അഭിനവാവതാരത്തിൻെറ അല്ലെങ്കിൽ ആചാൎയ്യൻെറ ഉപദേശം, ഒരു നവീനമതംതന്നെ രൂപീകരിക്കത്തക്കവണ്ണം കൎമ്മം, ഭക്തി, യോഗം, ജ്ഞാനം ഇവയുടെ സാരാംശത്തെ സംഘടിപ്പിക്കണമെന്നുള്ളതായിരുന്നു. പുരാതനമതങ്ങൾ എല്ലാം നല്ലതുതന്നെ, സംശയമില്ല. എന്നാൽ ഇതാണ് ആധുനികയുഗത്തിലെ മതം. കൎമ്മം, ഭക്തി, യോഗം, ജ്ഞാനം ഇവയുടെ സമന്വയം—ജ്ഞാനവും, ഭക്തിയും, ലിംഗവയോവ്യത്യാസങ്ങൾ കൂടാതെ ചണ്ഡാലൻവരെ സകലൎക്കും വിതരണം ചെയ്യുക എന്നിവയാണ്. പൂൎവ്വാവതാരങ്ങൾ എല്ലാം ശരിതന്നെ. എന്നാൽ അവരെല്ലാം ശ്രീരാമകൃഷ്ണനിൽ ഏകീഭവിച്ചിരിക്കുന്നു. സാധാരണ മനുഷ്യനും പ്രാരംഭ സാധകനും, ഏതെങ്കിലും ഒരാദൎശത്തിൽ തീവ്രനിഷ്ഠ ഏററവും അത്യാവശ്യമാണ്. അതായത്, മഹാപുരുഷന്മാരെയെല്ലാം ശരിയായി സമാദരിക്കാനും, എന്നാൽ ശ്രീരാമകൃഷ്ണനെ ഭക്തിയോടുകൂടി സേവിക്കാനും അവരെപ്പഠിപ്പിക്കണം. ക്രമപ്രവൃദ്ധമായ ഭക്തി കൂടാതെ ഒരുന്മേഷവുമുണ്ടാകയില്ല. അതില്ലാതെ മഹാവീര (ഹനുമാൻ) നെപ്പോലെ ആത്മാൎത്ഥതയോടുകൂടെ ഉപദേശിക്കാൻ സാധിക്കയില്ല.

എന്നുമാത്രമല്ല മുമ്പിലത്തെ അവതാരങ്ങളെല്ലാം വളരെ പ്പഴകിപ്പോയി. നമുക്കിന്നുള്ളത് ഒരു പുതിയ ഭാരതം, പുതിയ ഈശ്വരൻ, പുതിയ മതം, പുതിയ വേദങ്ങൾ.

* * * * * *

ഞാൻ കുറച്ചുകാലംകൂടി ജീവിച്ചാലും ഇല്ലെങ്കിലും ശരി, ഇന്ത്യ ശ്രീരാമകൃഷ്ണൻെറ തന്നെയായിക്കഴിഞ്ഞു.

* * * * * *

'ആത്മാഭിമാനമുള്ളവൻ മാത്രമാണ് മനുഷ്യൻ' എന്ന് ഭഗവാൻ പറയാറുണ്ടായിരുന്നു.

* * * * * *

ഒരാൾക്ക് ശരിയായ ആരോഗ്യമില്ലെങ്കിൽ ആത്മസാക്ഷാൽകാരം ലഭിക്കാൻ സാധ്യമല്ല. അതാണു ശ്രീരാമകൃഷ്ണദേവൻ പറയുന്നത്. 'ദേഹത്തിൽ അല്പമെങ്കിലും തകരാറുണ്ടെങ്കിൽ ആത്മാനുഭവം സാധിക്കാതെ വരുന്നു.'

* * * * * *

ഏതു ജാതിയായാലും, ഏത്ര നിസ്സാരയായാലും, സ്ത്രീകളിലെല്ലാം ശ്രീരാമകൃഷ്ണദേവൻ ദിവ്യമായ മാതൃഭാവം ദർശിച്ചതായി നമുക്കറിയാമല്ലൊ. ഞാൻ ഇങ്ങനെ പ്രത്യക്ഷത്തിൽ കണ്ടതുകൊണ്ടാണ് ഗ്രാമങ്ങൾ തോറും പെൺപള്ളിക്കൂടങ്ങൾ സ്ഥാപിച്ച് സ്ത്രീകളെ ഉയർത്തണമെന്നു നിങ്ങളോടു പറയുന്നത്.

* * * * * *

ശ്രീരാമകൃഷ്ണൻ ഒരത്ഭുതശക്തിസമ്പന്നനായ ഉദ്യാനപാലകനായിരുന്നു. അതുകൊണ്ട്, അദ്ദേഹം വിവിധരീതിയിലുള്ള പുഷ്പങ്ങൾ ശേഖരിച്ച് ഒരു ജണ്ട് (Bouquet) തീർക്കുകയും, അദ്ദേഹത്തിൻെറ മിഷ്യൻ സ്ഥാപിക്കയും ചെയ്തു. അതിൽ വിഭിന്നരീതികളിലുള്ള ആശയങ്ങൾ വന്നു ചേർന്നിട്ടുണ്ട്. ഇനിയും വളരെ കൂട്ട-

തൽ വരികയും ചെയ്യും. ശ്രീരാമകൃഷ്ണൻ പറയാറുണ്ട്: "ഒരു ദിവസമെങ്കിലും ഈശ്വരനെ ആത്മാൎത്ഥമായി സേവിച്ചിട്ടുള്ളവർ ഇവിടെ നിശ്ചയമായും വരും." ഇവിടെയുള്ളവർ ഓരോരുത്തരും അത്ഭുതമായ ആത്മികശക്തിയുള്ളവരാണ്.

* * * * * *

ശ്രീശങ്കരന് ദിവ്യപ്രതിഭാസമ്പന്നമായ ഒരു ഗംഭീരമസ്തിഷ്കവും, ശ്രീചൈതന്യന് വിശ്വവ്യാപകമായ ഒരു വിശാലഹൃദയവും ഉണ്ടായിരുന്നു. ഈദൃശമായ മസ്തിഷ്കത്തിന്റേയും ഹൃദയത്തിന്റേയും മൂൎത്തിമത്തായ ഒരവതാരത്തിനുള്ള കാലം പരിപക്വമായിത്തീൎന്നു. ഒരേ ശരീരത്തിൽ തന്നെ ശങ്കരന്റെ പ്രോജ്വലമായ ബുദ്ധിശക്തിയും, ചൈതന്യന്റെ അത്യത്ഭുതകരമാംവണ്ണം വിശാലവും അപാരവുമായ ഹൃദയവും ഉള്ള ഒരാൾ—ഒരേ ശക്തി, ഒരേ ഈശ്വരൻ, സകല മതവിഭാഗങ്ങളിലും പ്രവൎത്തിക്കുന്നതായിക്കാണുന്ന ഒരാൾ—സകല ജീവികളിലും ഈശ്വരനെ ദൎശിക്കുന്ന ഒരാൾ—ദരിദ്രന്മാരെ ഓൎത്തും, ദുൎബ്ബലന്മാരെ ഓൎത്തും, പതിതന്മാരെ ഓൎത്തും, അധഃകൃതരെ ഓൎത്തും, ഭാരതത്തിലോ ഭാരതത്തിനു പുറമേയോ ലോകത്തിലുള്ള സകലരേയും ഓൎത്തും കണ്ണുനീർ ചൊരിയുന്ന ഒരാൾ—അതോടുകൂടി തന്നെ തന്റെ അത്യുജ്ജ്വലവും അചിന്ത്യവിഭവയുക്തവുമായ ബുദ്ധിശക്തിയാൽ, ഭാരതത്തിനുള്ളിലും വെളിയിലുമുള്ള സകല മതവിഭാഗങ്ങളേയും യോജിപ്പിക്കുന്നതിനു സമൎത്ഥങ്ങളായ ഉദാരാശയങ്ങളെ പരിചിന്തനം ചെയ്ത് ഒരത്യത്ഭുതകരമായ സമന്വയം ഉണ്ടാക്കുകയും, ഹൃദയവും മസ്തിഷ്കവും ഏകീഭവിച്ചതായ ആ

സാവ്ജനീനമായ ആധ്യാത്മികഭാവം സ്ഥാപിക്കയും ചെയ്യ ഒരാൾ അവതരിക്കുന്നതിനുള്ള കാലം പരിപക്വമായി! താദൃശനായ ഒരാൾ ജനിക്കയും ചെയ്തു. വളരെക്കാലം അദ്ദേഹത്തിന്റെ ചരണാരവിന്ദഛായയിൽ നിവസിക്കുന്നതിനുള്ള ഭാഗ്യം എനിക്കു ലഭിച്ചു. സമയം പരിപക്വമായിരുന്നു. ഏതാദൃശനായ ഒരു മഹാപുരുഷൻെറ അവതാരം അത്യന്താപേക്ഷിതമായിരുന്നു. അദ്ദേഹം അവതരിക്കയും ചെയ്തു. ഈ ദിവ്യജീവിതത്തിലെ അത്യത്ഭുതകരമായ സംഗതി ഇതാണ്:—പാശ്ചാത്യാശയങ്ങളാൽ പരിപൂണ്ണവും, പാശ്ചാത്യാശയങ്ങൾക്കു പിന്നാലെ ഉന്മത്തമായി ഭ്രമിച്ചിരുന്നതും, ഇന്ത്യയിലുള്ള സകല നഗരങ്ങളെക്കാളും പാശ്ചാത്യഭാവമയവുമായിരുന്ന ഒരു മഹാനഗരത്തിൻെറ അത്യാസന്നഭൂമിയിൽ വെച്ചാണ് അദ്ദേഹത്തിൻെറ മഹാകമ്മങ്ങളെല്ലാം നടന്നത്. യാതൊരു പുസ്തകജ്ഞാനവും കൂടാതെ അദ്ദേഹം അവിടെ വസിച്ചു; ആ ഉജ്ജ്വലബുദ്ധിശക്തിക്ക്, ആധുനികരീതിയിലുള്ള വിദ്യാഭ്യാസം അല്പംപോലും ഇല്ലായിരുന്നു; എങ്കിലും നമ്മുടെ സവ്കലാശാലകളിലെ സമഗ്രപ്രതിഭാസമ്പന്നന്മാരായ ബിരുദശാലികൾ, ബുദ്ധിശക്തിയുടെ പരമകാഷ്ഠയെ അദ്ദേഹത്തിൽ ദശിച്ചു. ഈ ശ്രീരാമകൃഷ്ണപരമഹംസൻ ഒരു അനിതരസാധാരണപുരുഷനായിരുന്നു. അദ്ദേഹത്തിൻെറ ചരിതം അതിവിസ്തൃതമാണ്. ഇന്നുരാത്രിയിൽ അദ്ദേഹത്തെപ്പററി അല്പം പോലും വണ്ണിക്കാൻ സമയമില്ല. ഭാരതത്തിലെ സകല മഹഷിമാരുടേയും പൂണ്ണപരിണതിയും, യുഗാവതാരവും ആയ ആ ശ്രീരാമകൃഷ്ണദേവൻെറ നാമത്തെ ഞാൻ ഒന്നനുസ്മരിപ്പിക്കമാത്രം ചെയ്തുകൊള്ളട്ടെ. അദ്ദേഹത്തിൻെറ ഉപദേശ

ങ്ങളാണ് ആധുനികകാലത്ത് പരമോപയോഗപ്രദങ്ങളായിരിക്കുന്നത്. അദ്ദേഹത്തെ നിമിത്തമാക്കി പ്രവൎത്തിക്കുന്ന ആ ഈശ്വരശക്തിയെ നോക്കുക. ഒരു ദരിദ്രബ്രാഹ്മണൻെറ സന്താനമായി ജനിച്ച്, ഒരു കുഗ്രാമത്തിൽ അജ്ഞാതനും അഗണനീയനുമായിരുന്ന ഈ കുമാരകനെ, ഇന്ന് യൂറോപ്പിലും അമേരിക്കയിലും ഉള്ള അനേകായിരം പേർ പൂജിക്കുന്നു; നാളെ അനേകായിരം പേർ കൂടുതൽ പൂജിക്കയും ചെയ്യും. ഈശ്വരസങ്കല്പങ്ങളാക്കറിയാം? ഇപ്പോൾ, എൻെറ സഹോദരന്മാരേ! ആ സൎവ്വജ്ഞൻെറ ശക്തി ഈ ലീലയിൽ നിങ്ങൾ ദർശിക്കുന്നില്ലെങ്കിൽ, കാരണം നിങ്ങളുടെ അന്ധതയാണ്; ജന്മാന്ധതയാണ്. ഇനിയും സമയവും സൗകൎയ്യവും കിട്ടിയാൽ അദ്ദേഹത്തെപ്പററി നിങ്ങളോട് കുറേക്കൂടി വിശദമായിപ്പറയാം. എന്നാൽ ഇപ്പോൾ ഇത്രമാത്രം പറഞ്ഞുകൊള്ളട്ടെ:—ഞാൻ നിങ്ങളോട് ഒരു സത്യമായ വാക്കു പറഞ്ഞിട്ടുണ്ടെങ്കിൽ അത് അദ്ദേഹത്തിന്റെ മാത്രമാണ്; അയഥാൎത്ഥങ്ങളും അപരമാൎത്ഥങ്ങളും മനുഷ്യസമുദായത്തിനു നിരുപയോഗപ്രദങ്ങളും ആയ അനേകവാക്കുകൾ ഞാൻ പറഞ്ഞിട്ടുണ്ടെങ്കിൽ അവയെല്ലാം എൻേറതാണ്. എന്നിൽ തന്നെയാണ് അതിൻെറ ചുമതലയും..



## * III

ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ ഹൂഗ്ലിജില്ലയിൽ കാമാരപുകരം ഗ്രാമത്തിൽ ജനിച്ചു. അദ്ദേഹം ൧൮൩൬ ഫെബ്രുവരി ൧൮-ാംതീയതി അവതീർണ്ണനാകുകയും ൧൮൮൬ ആഗസ്റ്റ് ൧൬-ാംതീയതി രാത്രി ഒരു മണിക്ക് മഹാസമാധിയെ പ്രാപിക്കയും ചെയ്തു. കൊല്ലൻ, തട്ടാൻ, മുതലായ കർമ്മകാരന്മാരാൽ മിക്കവാറും അധിവസിക്കപ്പെട്ടിരുന്നതുകൊണ്ടാണ് ഈ ഗ്രാമം കാമാരപുകരം എന്നു വിളിക്കപ്പെട്ടുവന്നത്. ഗോപാലകന്മാർ, കൈവർത്തകന്മാർ, തൈലകാരന്മാർ തുടങ്ങിയ മററു വർഗ്ഗക്കാരും അങ്ങിങ്ങായി അവിടെ പാർത്തിരുന്നു.

ഭഗവാന്റെ പിതാവായ ക്ഷുദിരാമചട്ടോപാദ്ധ്യായൻ ആ ഗ്രാമത്തിലെ ഒരു ബ്രാഹ്മണഗൃഹത്തിന്റെ അധിപനായിരുന്നു. മഹാദരിദ്രനായിരുന്നെങ്കിലും, ബ്രാഹ്മണനു വിധിച്ചിട്ടുള്ള അതികർശനമായ അനുഷ്ഠാനപാഠത്തിൽ നിന്നും അദ്ദേഹം അണുപോലും വ്യതിചലിച്ചിരുന്നില്ല. പൂർവ്വികാചാരങ്ങൾക്കു വേണ്ടി ദാരിദ്ര്യത്തെ വരിക്കുക തന്നെ ചെയ്തു. ഒരിക്കൽ അദ്ദേഹം ഗയയിലേക്കു തീർത്ഥയാത്ര ചെയ്തപ്പോൾ വിഷ്ണുഭഗവാൻ ദർശനം നല്കീട്ട് ഇപ്രകാരം പറഞ്ഞു: "ഞാൻ നിന്റെ പുത്രനായി അവതരിക്കുന്നുണ്ട്". അതുകൊണ്ട് ശ്രീരാമകൃഷ്ണന് ഗദാധരൻ എന്നാണ് ആദ്യം നാമകരണം ചെയ്തത്. ആ പുണ്യാത്മാവ് സത്യവാനും, സ്വാതന്ത്ര്യനും, സുന്ദരഗാത്രനും, സർവ്വോപരി നിർമ്മലമാനസനും മഹാ-

* പ്രൊഫസർ മാക്സമുള്ളർക്ക് വിവേകാനന്ദസ്വാമികൾ എഴുതി അയച്ച പ്രകാരം എഴുതിയത്.

ഭക്തനമായിരുന്നതുകൊണ്ട് ഇപ്രകാരമല്ലാതെ സംഭവി ക്കുമോ? അദ്ദേഹത്തിന് ആദ്ധ്യാത്മികശക്തികളും വാക്സിദ്ധിയും ഉണ്ടായിരുന്നു. വാക്സിദ്ധിയിൽ പ്രവചനശക്തിയാണ് അന്തർഭവിച്ചിരിക്കുന്നത്. ഗ്രാമവാസികളെല്ലാം അദ്ദേഹത്തെ വളരെ ബഹുമാനിച്ചിരുന്നു. അദ്ദേഹം കടന്നുപോകുമ്പോൾ എല്ലാവരും സബഹുമാനം എഴുന്നേൽക്കുകയും നമസ്കരിക്കയും ചെയ്തിരുന്നു. അദ്ദേഹത്തിൻെറ പരിപാവനമായ സന്നിധിയിൽ ആക്കും ഒരു പാഴ്വാക്കുപോലും പറയാൻ ഒരിക്കലും സാധിച്ചിരുന്നില്ല.

ഭഗവാൻെറ ജനനിയായ ചന്ദ്രമണീദേവി ലാളിത്യം, കാരുണ്യം മുതലായ സദ്ഗുണങ്ങൾക്ക് ഒരു നിദർശനം തന്നെയായിരുന്നു. ഒരിക്കൽ, മഹാധനികനും ശ്രീരാമകൃഷ്ണഭക്തനുമായിരുന്ന മധുരനാഥബാബു ഏതാനും സഹസ്രം രൂപാ സംഭാവനയായി സ്വീകരിക്കാൻ ഈ പുണ്യവതിയെ നിർബന്ധിക്കയുണ്ടായി. എങ്കിലും ആ അപേക്ഷ പാടെ നിരസിക്കപ്പെടുകയാണുണ്ടായത്.

ഭഗവാൻെറ ജനകനായ ക്ഷുദിരാമൻ 'ദേറാ' എന്ന സ്ഥലത്ത് പൂർവ്വികദത്തമായ ഭൂമിയിൽ താമസിച്ചുവരവേ, ഒരിക്കൽ തൻെറ സ്വാതന്ത്ര്യബുദ്ധിയെ പ്രദർശിപ്പിക്കാൻ ഒരു സന്ദർഭമുണ്ടായി. ആ ഗ്രാമത്തിലെ ജമീന്ദാർ ഒരു കള്ളസ്സാക്ഷി എഴുതാൻ ഈ ബ്രാഹ്മണശ്രേഷ്ഠനോടാവശ്യപ്പെട്ടു; അപ്രകാരം പ്രവർത്തിക്കാതിരുന്നാൽ അദ്ദേഹത്തിൻെറ വസ്തുക്കൾ കണ്ടുകെട്ടുകമാത്രമല്ല, അദ്ദേഹത്തെ ഗ്രാമത്തിൽനിന്നു ഭ്രഷ്ടനാക്കുമെന്നു ഭയപ്പെടുത്തുകയും ചെയ്തു. ക്ഷുദിരാമചട്ടോപാ

ദ്ധ്യായൻ ആ നിർബന്ധത്തിനു വശംവദനാകാതെ ആ ഗ്രാമവുമുപേക്ഷിച്ച് രണ്ടു മൂന്നു മൈൽ ദൂരെയുള്ള കാമാരപുകുരത്തെ പ്രാപിക്കയാണു ചെയ്തതു്. അവിടെ ചില യഥാർത്ഥമിത്രങ്ങളുടെ സഹായത്താൽ കഷ്ടിച്ചു നിത്യവൃത്തിക്കുള്ള മാർഗ്ഗം നേടാൻ അദ്ദേഹത്തിനു സാധിച്ചു. ആ സ്ഥലത്ത് മിക്കവാറും ധർമ്മതത്പരന്മാരായ ജനങ്ങളാണു താമസിച്ചിരുന്നതു്. അദ്ദേഹം അവരുടെ ഇടയിൽ ജീവിച്ച്, ഭഗവൽസാക്ഷാൽക്കാരത്തിനു വേണ്ട സകലവിധ സാധനകളും അനുഷ്ഠിച്ച് ദരിദ്രന്മാർക്ക് ഒരു കല്പകശാഖിയായും, സാധുജനങ്ങൾക്ക് ഒരു ആതിഥേയനായും വർത്തിച്ചിരുന്നു.

ഈ പുണ്യശ്ലോകനപ്പെററി ഇങ്ങനെ ഒരു കഥ പറയുന്നുണ്ട്:—അദ്ദേഹത്തിന് ഒരു ദിവസം പുത്രീഗൃഹം സന്ദർശിക്കാൻ പത്തുപതിന്നാലു മൈൽ ദൂരം സഞ്ചരിക്കേണ്ടതായി വന്നു. പകുതിയിൽ കൂടുതൽ വഴിയായപ്പോൾ നവകിസലയങ്ങളാൽ രമണീയമായ ഒരു വില്വവൃക്ഷം നില്ക്കുന്നതു കാണായി. ആ ശരൽകാലത്തിൽ വില്വവൃക്ഷങ്ങൾക്കെല്ലാം ഇല കൊഴിഞ്ഞിരുന്നതുകൊണ്ട് ശിവപൂജയ്ക്കു വളരെ വിരളമായിട്ടേ വില്വപത്രങ്ങൾ ലഭിച്ചിരുന്നുള്ളു. ഈ ദുർല്ലഭദർശനത്താൽ ആകൃഷ്ടനായി ആ ദൃഢനിഷ്ഠനായ ബ്രാഹ്മണശ്രേഷ്ഠൻ ഉടൻതന്നെ ആ വൃക്ഷത്തിൽ കയറി കഴിയുന്നിടത്തോളം വില്വദളങ്ങൾ ശേഖരിച്ച് ശിവപൂജയ്ക്കായി സ്വഗൃഹത്തിലേക്കു മടങ്ങി.

അദ്ദേഹത്തിൻെറ ഇഷ്ടദേവത ശ്രീരാമചന്ദ്രനായിരുന്നു. ഗ്രാമത്തിനു വെളിയിൽ അദ്ദേഹത്തിന് ഒരു

ചെറിയ കൃഷിസ്ഥലമുണ്ടായിരുന്നു. വിത്തു വിതയ്ക്കുന്ന കാലത്ത്, അദ്ദേഹംതന്നെ രഘുവീരന്റെ നാമത്തിൽ കുറച്ചു വിത്തു വിതയ്ക്കുകയും, അനന്തരം വേലക്കാരോട് ജോലി പൂർത്തിയാക്കുന്നതിന് ആവശ്യപ്പെടുകയുമായിരുന്നു ചെയ്തിരുന്നത്. അവിടത്തെ താമസക്കാലം മുഴുവൻ അദ്ദേഹത്തിന്റെ കുടുംബത്തിന് അഹർവൃത്തിക്കു ധാരാളം മതിയാകത്തക്കവണ്ണം ഈ നിലത്തിൽ സമൃദ്ധിയായി വിളവുണ്ടായിക്കൊണ്ടിരുന്നു. സർവദാ ശ്രീരാമചന്ദ്രനിൽ ആത്മസമർപ്പണം ചെയ്തിരുന്നതുകൊണ്ട് ഭാവിയെ സംബന്ധിച്ച് അദ്ദേഹത്തിന് അല്പംപോലും ഉൽക്കണ്ഠ ഉണ്ടായിരുന്നില്ല. അദ്ദേഹത്തിന്റെ പ്രിയപുത്രൻ ശ്രീരാമകൃഷ്ണദേവൻ സകലരേയും പ്രഥമദർശനത്തിൽതന്നെ ആകർഷിക്കയും സകലരുടേയും സ്നേഹത്തിനു പാത്രമായിത്തീരുകയും ചെയ്തു.

കേവലം ശിശുവായിരുന്ന കാലത്തുതന്നെ ഭഗവാൻ ആദ്ധ്യാത്മികങ്ങളായ നാടകങ്ങളേയും മററു ദൃശ്യകലകളേയും ഒരു പ്രാവശ്യം അഭിനയിച്ചുകാണാനിടയായാൽ നിഷ്പ്രയാസം അവയെ ഹൃദിസ്ഥമാക്കുമായിരുന്നു. ആ പുണ്യാത്മാവിന് സംഗീതത്തിൽ സ്വതഃസിദ്ധമായ വാസനയും ശ്രവണമധുരമായ കണ്ഠവും ഉണ്ടായിരുന്നു. ദേവദേവികളുടെ വിഗ്രഹങ്ങളേയോ പ്രതിമകളേയോ ഗുണദോഷവിവേചനം ചെയ്ത് വിധി പ്രസ്താവിക്കുന്നതിൽ അദ്ദേഹം ആക്കും ദ്വിതീയനായിരുന്നില്ല. അദ്ദേഹം കേവലം കുഞ്ഞായിരുന്നപ്പോൾതന്നെ, ആ ഗ്രാമത്തിലെ വൃദ്ധജനങ്ങൾ ഏതാദൃശവിധിയെ ശിരസാവഹിച്ചിരുന്നു. വിഗ്രഹങ്ങൾ നിർമ്മിക്കുന്നതിലും അവയുടെ ചിത്രങ്ങൾ എഴുതുന്നതിലും അദ്ദേഹം അനിതരസാധാരണമായ

പാടവം പ്രദർശിപ്പിച്ചു. ഭഗവാൻെറ തൃക്കൈകൾകൊണ്ടു തന്നെ കേടു പോക്കി നന്നാക്കിയ ഒരു ശ്രീകൃഷ്ണവിഗ്രഹം ഇന്നും ദക്ഷിണേശ്വരക്ഷേത്രത്തിൽ സൂക്ഷിച്ചിട്ടുണ്ടു്. ശ്രീകൃഷ്ണഭഗവാൻെറ ലീലയെ ആസ്പദമാക്കിയുള്ള ഒരു നാടകം കണ്ടതിൻെറ ശേഷം ഭഗവാൻ തൻ്റെ സഖാക്കളെ വിളിച്ചുകൂട്ടി നാടകം അഭ്യസിപ്പിച്ചു് വൃക്ഷച്ഛായയിൽവെച്ചു് അഭിനയിപ്പിച്ചിട്ടുണ്ടു്. ചിലപ്പോൾ പരമശിവൻെറ വിഗ്രഹം നിർമ്മിച്ചു് കൂട്ടുകാരോടുകൂടി ആരാധന ചെയ്യാറുണ്ടു്. ആറു വയസ്സു മാത്രമായിരുന്നപ്പോൾ തന്നെ അദ്ദേഹം കാഥികന്മാരിൽ നിന്നു പുരാണങ്ങൾ കേട്ടു് രാമായണം, മഹാഭാരതം, ശ്രീമദ് ഭഗവദ്ഗീത മുതലായ മഹദ്ഗ്രന്ഥങ്ങളിൽ ശരിയായ പാണ്ഡിത്യം സമ്പാദിച്ചിരുന്നു.

പുരിയിലേയ്ക്കുള്ള തീർത്ഥയാത്രാപഥം അദ്ദേഹം താമസിച്ചിരുന്ന ഗ്രാമത്തിനടുത്തുകൂടിയായിരുന്നതുകൊണ്ടു്, അനവധി സന്യാസിമാർ അവിടത്തെ ജമീന്ദാരായ ലാഹാബാബുവിനാൽ സ്ഥാപിക്കപ്പെട്ട ധർമ്മശാലയിൽ വന്നു പലപ്പോഴും വിശ്രമിച്ചിരുന്നു. ശ്രീരാമകൃഷ്ണദേവൻ പലപ്പോഴും അവിടെപ്പോയി, അവരുമായി മതപരമായ സംഭാഷണത്തിലേർപ്പെടുകയും, അവരുടെ ചര്യകളെ കണ്ടു മനസ്സിലാക്കുകയും, അവരുടെ സഞ്ചാരകഥാവിശേഷങ്ങൾ കേൾക്കുകയും ചെയ്തിട്ടുണ്ടു്.

ശ്രാർദ്ധകാലത്തു്, അടുത്തുള്ള പണ്ഡിതന്മാരെല്ലാം ഒരുമിച്ചു കൂടണം എന്ന ഭാരതത്തിൽ പണ്ടുപണ്ടേ ഒരു നടപ്പുണ്ടു്. അവിടുത്തെ ജമീന്ദാരുടെ ഗൃഹത്തിൽ

ഇപ്രകാരമൊരു പണ്ഡിതസദസ്സ് ഒരിക്കൽ കൂടി. അവിടെ വെച്ച് ഈശ്വരസംബന്ധമായി അതിദുർഘടമായ ഒരു സംശയം നേരിട്ടു. ആ പണ്ഡിതസദസ്സിന്, അതിനു ശരിയായ ഒരു സമാധാനം നല്കാൻ സാധിച്ചില്ല. ഈ ദിവ്യബാലൻ ലളിതഭാഷയിൽ അതിനു സമാധാനം നല്കി ആ പണ്ഡിതസംഘത്തെ വിസ്മയിപ്പിക്കതന്നെ ചെയ്തു.

ഏകദേശം പതിമ്മൂന്നു വയസ്സായ കാലത്ത്, ഒരു ദിവസം, ശ്രീരാമകൃഷ്ണദേവൻ മൈതാനത്തിൽ കൂടി നടന്നുപോകയായിരുന്നു. അപ്പോൾ നീലിമ നിറഞ്ഞ നിർമ്മലാകാശത്തിൽകൂടി അതിശുഭ്രങ്ങളായ ഒരു കൂട്ടം സാരസപക്ഷികൾ പറന്നു പോകുന്നതു കാണായി. ആ വർണ്ണങ്ങളുടെ വിഭിന്നതാരാമണീയകത്വം ഇദ്ദേഹത്തിന്റെ സങ്കല്പത്തിൽ അതിസുന്ദരവും ഉജ്ജ്വലവുമായി കാണപ്പെടുകയും, അവ അദ്ദേഹത്തിൽ അതിപ്രബലങ്ങളായ ചിന്താതരംഗങ്ങൾ ഉളവാക്കുകയും ചെയ്തതിന്റെ ഫലമായി അദ്ദേഹം പെട്ടെന്നു ഭാവാവസ്ഥയെ പ്രാപിച്ചു.

അദ്ദേഹത്തിനു രണ്ടു ജ്യേഷ്ഠസഹോദരന്മാരും ഒരു ജ്യേഷ്ഠസഹോദരിയും ഒരു കനിഷ്ഠ സഹോദരിയും ഉണ്ടായിരുന്നു. ജ്യേഷ്ഠസഹോദരൻ രാമകുമാരചട്ടോപാദ്ധ്യായൻ പുരാതനസമ്പ്രദായത്തിലുള്ള ഒരു പാഠശാലയിലെ അദ്ധ്യാപകനായിരുന്നു. ശ്രീരാമകൃഷ്ണദേവന് പതിനാറു വയസ്സായപ്പോൾ അച്ഛൻ തന്നെ ഉപനയനകർമ്മം നടത്തി, അദ്ദേഹത്തെ ആ പാഠശാലയിൽ ചേർത്തു. എന്നാൽ, ജനനമരണങ്ങൾ ബ്രഹ്മവും, മായയും, ആത്മ

സാക്ഷാൽകാരംകൊണ്ടു് ജീവാത്മാവിനു മുക്തി കിട്ടുന്ന വിധം,—അതിഗഹനങ്ങളായ ഏതാദൃശവിഷയങ്ങളെപ്പറ്റിയുള്ള അവിടുത്തെ ഈ പ്രസംഗങ്ങളെല്ലാം നിഷ്പ്രയോജനങ്ങളാണെന്നും, ഈ തത്വങ്ങൾ അനുഭവത്തിൽ വരുത്താൻ അവർ ഒരിക്കലും സാധന ചെയ്യാതെ, കാമിനീകാഞ്ചനങ്ങൾക്കും പേരിനും, പെരുമയ്ക്കും വേണ്ടി പ്രാണത്യാഗം ചെയ്യുക മാത്രമാണുള്ളതെന്നും മനസ്സിലാക്കീട്ടു്, അവിടുത്തെ ശിക്ഷണത്തിൽ ആദ്യംതന്നെ അദ്ദേഹത്തിനു വെറുപ്പു തോന്നി. പണമോ ഭക്ഷണസാധനമോ കിട്ടണമെന്നു മാത്രമുള്ള ഉദ്ദേശത്തിൽ നടത്തപ്പെട്ടുന്ന ശിക്ഷണത്തെ താൻ ഒരിക്കലും കാര്യമായി കരുതുന്നില്ലെന്നു് അദ്ദേഹം ജ്യേഷ്ഠനോടു തുറന്നു പറഞ്ഞു. ഇതിനെല്ലാമതീതമായും ഈശ്വരസാക്ഷാൽകാരത്തിനു തന്നെ പ്രാപ്തനാക്കുന്നതുമായ ഒരു വിദ്യാഭ്യാസസമ്പ്രദായത്തെയാണു് അദ്ദേഹം അതിയായി കാംക്ഷിച്ചതു്. അന്നു മുതൽ അദ്ദേഹം ആ വിദ്യാലയത്തിൽ പോകാതായി.

കൽക്കത്തായ്ക്കു നാലു മൈൽ വടക്കുള്ള ദക്ഷിണേശ്വരത്തെ കാളീക്ഷേത്രം ഏ. ഡി. ൧൮൫൫-ൽ സ്ഥാപിക്കപ്പെട്ടു. ഗംഗാനദീതീരത്തിൽ സമുല്ലസിച്ചുകൊണ്ടിരിക്കുന്ന ആ ദേവാലയം ഭാരതത്തിലെ പ്രഥമഗണനീയങ്ങളായ ക്ഷേത്രങ്ങളിലൊന്നാണു്. ഈ ക്ഷേത്രത്തിൻെറ രക്ഷാധികാരിണി റാണി 'രാസാമണി' താഴ്ന്ന ജാതിയിലുള്ള ഒരു സ്ത്രീയായിരുന്നതുകൊണ്ടു് ഉന്നതകുലജാതന്മാർ അവിടെ വന്നു ഭക്ഷണം കഴിക്ക പതിവില്ലായിരുന്നു. ശ്രീരാമകൃഷ്ണദേവൻെറ ജ്യേഷ്ഠസഹോദരൻ ആ

ആ ക്ഷേത്രത്തിലെ പൂജാധികാരിയായി നിയമിക്കപ്പെട്ടു. ക്ഷേത്രപ്രതിഷ്ഠാദിവസം സഹോദരന്മാർ ഇരുവരും ക്ഷേത്രസന്നിധിയിലെത്തിയിരുന്നു. അന്ന് ശ്രീരാമകൃഷ്ണൻ ഒരു മികച്ച ജാത്യഭിമാനിയായിരുന്നതുകൊണ്ട്, ശാസ്ത്രവിധിക്കു വിരുദ്ധമായി ഒരു ശൂദ്രസ്ത്രീയുടെ അധീനതയിൽ പുരോഹിതവൃത്തി സ്വീകരിക്കുകയും അവിടെനിന്നും ഭക്ഷണം കഴിക്കുകയും ചെയ്യുന്ന കാര്യത്തിൽ ജ്യേഷ്ഠൻെറ അടുത്ത് അതിശക്തിയോടെ പ്രതിഷേധം പുറപ്പെടുവിച്ചു. അതിനാൽ അന്ന് അവിടെക്കൂടി ആഘോഷങ്ങളിൽ സംബന്ധിച്ച് മൃഷ്ടാന്നഭോജനം കഴിച്ച പത്തു പതിനായിരം ജനങ്ങളിൽ ഒരൊറ്റയാൾ—ശ്രീരാമകൃഷ്ണദേവൻ—മാത്രമേ ഭോജനത്തിൽ പങ്കുകൊള്ളാതെയുണ്ടായിരുന്നുള്ളു. രാത്രിയിൽ അടുത്തുള്ള കടയിൽനിന്നും അവൽപൊരി വാങ്ങിച്ചു കഴിച്ചിട്ട് കൽക്കത്തയിലേക്കു മടങ്ങുകയാണു ചെയ്തത്. ഒരു വാരം കഴിഞ്ഞ് സഹോദരസ്നേഹത്തിൻെറ ആധിക്യത്താൽ അദ്ദേഹം വീണ്ടും ദക്ഷിണേശ്വരത്തെത്തി. സഹോദരൻെറ അപേക്ഷപ്രകാരം, എന്നാൽ ഗംഗാനദീതീരത്ത് സ്വയം പാകം ചെയ്തു ഭക്ഷണം കഴിച്ചുകൊള്ളാമെന്ന കരാറോടുകൂടി, അദ്ദേഹം അവിടെത്താമസിക്കാമെന്നു സമ്മതിച്ചു. ഏതാനും മാസങ്ങൾക്കു ശേഷം രാമകുമാരൻ ജോലി ചെയ്യാൻ അശക്തനായിത്തീൎന്നപ്പോൾ അദ്ദേഹം തൻെറ കൃത്യം ഇളയസഹോദരനെ ഏല്പിക്കാൻ നിർബന്ധിതനായി. സ്നേഹപൂർവമായ നിർബന്ധത്തിൻെറ ഫലമായി ശ്രീരാമകൃഷ്ണദേവൻ ആ കൃത്യം കയ്യേല്ക്കുകയും ഒരു ദേവ്യാരാധകനായിത്തീരുകയും ചെയ്തു.

സദാ ഹൃദയത്തിൽ ആത്മാത്ഥത നിറഞ്ഞിരുന്നതു കൊണ്ടു്, അദ്ദേഹം ഒരിക്കലും സ്വാത്ഥമായ ഉദ്ദേശ്യത്തോടു കൂടിയോ ദൃഢമായി വിശ്വസിക്കാതെയോ യാതൊരു കായ്യവും പ്രവത്തിച്ചിരുന്നില്ല. കാളിയെ, തന്റേയും പ്രപഞ്ചത്തിന്റേയും അമ്മയെന്നു കാണാൻ തുടങ്ങി. അമ്മ ജീവിക്കയും ശ്വാസോച്ഛ്വാസം ചെയ്കയും തന്റെ കയ്യിൽനിന്നും ഭക്ഷണം കഴിക്കയും ചെയ്യുന്നതായി അദ്ദേഹം വിശ്വസിച്ചു. പതിവുപോലെയുള്ള ആരാധനാപരിപാടി നിവ്വഹിച്ചശേഷം, ദേവീപാദത്തിങ്കൽ, മാതൃസമീപം ശിശുവെന്നപോലെ, ഉപവിഷ്ടനായി നിരന്തരം കീത്തനങ്ങൾ പാടുകയും, ദീഘനിശ്വാസത്തോടുകൂടി സംസാരിക്കയും പ്രാത്ഥിക്കയും ചെയ്തുകൊണ്ടിരിക്കെ, ബാഹ്യബോധവിഹീനനായി നിലംപതിക്കയും ചെയ്ക പതിവായിരുന്നു. സമാധിയിൽ നിന്നുണന്നാലും അദ്ദേഹം അല്പംപോലും സമാധാനമില്ലാതെ ഇടവിടാതെ കരഞ്ഞുകൊണ്ടു ഇരിക്കും. ജനങ്ങൾ അദ്ദേഹത്തെപ്പറ്റി പലവിധത്തിൽ സംസാരിക്കാൻ തുടങ്ങി. വെറും ഭ്രാന്തനാണെന്നു ചിലരും, അതല്ല അദ്ദേഹം ഒരു വലിയ ഈശ്വരഭക്തനാണെന്നും, പുറമേ കാണുന്ന ഭ്രാന്തെല്ലാം ആ ഭക്തിയുടെ ലക്ഷണമാണെന്നു് മററു ചിലരും ഈ ബാലനെപ്പററി അഭിപ്രായപ്പെടാൻ തുടങ്ങി. ഏതാദൃശ മനോരോഗങ്ങൾക്കു് വിവാഹം ഒരു സിദ്ധൌഷധമാണെന്നു വിചാരിച്ചു്, അമ്മയും സഹോദരന്മാരും കൂടി സ്വഗ്രാമത്തിൽ കൊണ്ടുപോയി അദ്ദേഹത്തെക്കൊണ്ടു് രാമചന്ദ്രമുഖ്യോപാദ്ധ്യായന്റെ പുത്രി അഞ്ചു വയസ്സു മാത്രം പ്രായമായിരുന്ന ശാരദാമണിദേവിയെ വിവാഹം ചെയ്യിച്ചു. സ്വജനങ്ങൾ വിവാഹത്തിനു് കന്യകയേ അന്വേഷിച്ചുകൊണ്ടിരിക്കവേ, ഇന്നു ആളിന്റെ

പുത്രിയെയാണ് തനിക്ക സഹധമ്മിണിയായി വിധിച്ചിട്ടുള്ളതെന്നും, ആ കന്യകയ്ക്ക് ഒരു ദേവിയുടെ വിശിഷ്ട ഗുണങ്ങരം എല്ലാം ഉണ്ടെന്നും, ഈ ദിവ്യപുരുഷൻ പറഞ്ഞതനുസരിച്ചാണ് ഈ വിവാഹം നടത്താൻ ഇട യായതു്.

ചില സ്ത്രീകരം ദേവീഭാവത്തോടും മററു ചിലർ ആസുരീഭാവത്തോടും കൂടിയാണു ജനിക്കുന്നതു് എന്നായിരുന്നു ഭഗവാൻെറ മതം. ദേവീഭാവത്തോടുകൂടിയ സ്ത്രീകരം അവരുടെ ഭത്താക്കന്മാരെ ശാരീരികമായ ഭോഗേച്ഛയിൽ നിമഗ്നരാക്കാതെ ഈശ്വരഭക്തന്മാരാക്കി ആദ്ധ്യാത്മികമായ അഭ്യുന്നതി നല്കുമെന്ന് അദ്ദേഹം വിശ്വസിച്ചിരുന്നു. അങ്ങനെയുള്ള സ്ത്രീകളെ പ്രഥമദശ്നത്തിൽ തന്നെ ഭഗവാൻ തിരിച്ചറിഞ്ഞിരുന്നു. വളരെ കാലങ്ങരംക്ക ശേഷം ഒരു ദിവസം അപരിചിതയായ ഒരു സ്ത്രീ ദക്ഷിണേശ്വരത്ത് അദ്ദേഹത്തിൻെറ സന്നിധാനത്തിൽ വന്നുചേൎന്നു. അവർ ഉൽകൃഷ്ടകുലജാതയും ഒരു മാന്യൻെറ സഹധമ്മിണിയുമായിരുന്നു. അഞ്ചാറു കുഞ്ഞുങ്ങളുടെ അമ്മയായിരുന്നിട്ടും അവർ ചെറുപ്പക്കാരിയും സുന്ദരിയുമായിക്കാണപ്പെട്ടു. ആ സ്ത്രീയെ കണ്ട മാത്രയിൽ തന്നെ അവരിൽ ഒരു ദേവിയുടെ സകല ലക്ഷണങ്ങളും സമ്പൂൎണ്ണമായിട്ടുണ്ടെന്നും അതു് ഉടൻ തന്നെ വ്യക്തമാക്കിക്കാണിക്കാമെന്നും ഭഗവാൻ ശിഷ്യന്മാരോടരുളിച്ചെയ്തു. ആ സ്ത്രീയുടെ മുമ്പിൽ കുറച്ചു കർപ്പൂരം കത്തിച്ചിട്ട്, ഭഗവാൻതന്നെ ഏതാനും പുഷ്പങ്ങരം പറിച്ചു് അവരുടെ പാദത്തിൽ അൎപ്പിച്ചുകൊണ്ടു് 'അമ്മ' എന്നു സംബോധനം ചെയ്തു. ഇതിനു മുൻപു്

ഒരിക്കലെങ്കിലും ഭഗവാനെക്കാണുകയോ, ധ്യാനം, സമാധി എന്നിങ്ങനെയുള്ള മനസ്സിൻെറ ഉച്ചാവസ്ഥകളെപ്പററി അല്പംപോലും അറികയോ ചെയ്തിട്ടില്ലാതിരുന്ന ആ സ്ത്രീരത്നം പെട്ടെന്നു സമാധിസ്ഥയാകുകയും വരാഭയഹസ്തയായിത്തീരുകയും ചെയ്തു. മനസ്സിൻെറ ആ ഉൽക്കൃഷ്ടഭാവം ആ വനിതാമണിയിൽ വളരെ നേരം നീണ്ടുനില്ക്കുന്നതു കണ്ടിട്ട്, അവരുടെ ഭത്താവ് തന്നിൽ ക്ഷുദ്രപ്രയോഗശക്തി ആരോപിച്ചേക്കുമോ എന്നു ഭഗവാൻ ശങ്കിച്ചുപോയി. അതുകൊണ്ട് അവക്കു ബാഹ്യബോധം നല്കുവാൻ ദേവിയോടു പ്രാത്ഥിച്ചു. സാവധാനത്തിൽ അവക്കു ബോധം വീണുതുടങ്ങി. കണ്ണു തുറന്നപ്പോഠം മദ്യം സേവിച്ചാലെന്നപോലെ നേത്രങ്ങഠം ചുവന്നിരുന്നു. പരിചാരകന്മാരുടെ സഹായത്തോടുകൂടിയാണ് അവർ തിരിച്ചു പോകാൻ വണ്ടിയിൽ കയറിയതു്. ഭഗവാൻെറ ദിവ്യശക്തിപ്രകടനസഹസ്രങ്ങളിൽ ഒന്നുമാത്രമാണിതു്.

ഇപ്രകാരം പുരുഷന്മാരുടെ സ്വഭാവനിണ്ണയവും അദ്ദേഹം ചെയ്യുമായിരുന്നു. ദശിക്കാൻ വന്നുകൊണ്ടിരുന്ന ആബാലവൃദ്ധം ജനങ്ങളുടെ കൂട്ടത്തിൽ, ഇന്ന ആഠം ഈ ജന്മത്തുതന്നെ മോക്ഷം പ്രാപിക്കുമെന്നും, മററു ചിലർ കുറേക്കൂടി ലൗകികസുഖം അനുഭവിച്ചതിനുശേഷമേ മോക്ഷത്തിന് അർഹന്മാരാകയുള്ളു എന്നും അദ്ദേഹം പ്രവചിച്ചിരുന്നു. ചിലപ്പോഠം "പൂവ്ജന്മത്തിൽ ഒരു മഹനീയസാവ്ഭൗമനായി ജനിച്ച് സകലവിധ ശാരീരികാനന്ദങ്ങളും അനുഭവിച്ചു തീന്ന മനുഷ്യൻ ഈ ജന്മത്തിൽ മോക്ഷം പ്രാപിക്കും" എന്നു പറയാറുണ്ടായിരുന്നു.

'വിവാഹാനന്തരം ശ്രീരാമകൃഷ്ണദേവൻ കൽക്കത്തയിലെത്തി സ്വകൃത്യനിർവ്വഹണത്തിലേർപ്പെട്ടു. എങ്കിലും സഹോദരാദികൾ ആശിച്ചിരുന്നതായ മാററം സംഭവിക്കുന്നതിനു പകരം ഭക്തി ശതഗുണീഭവിക്കയാണു ചെയ്തതു്. അദ്ദേഹത്തിൻെറ ആത്മാവു് അശ്രുധാരയിൽ അലിഞ്ഞുപോകുന്നതായിക്കാണപ്പെട്ടു. കാരുണ്യലാഭത്തിനും ദർശനത്തിനും ദേവിയോടു് ഉള്ളഴിഞ്ഞു നിരന്തരം പ്രാർത്ഥിച്ചു. അതിതീവ്രമായ ഈ തപസ്സു കണ്ടു് ജനങ്ങൾ അഹമഹമികയാ വന്നുകൂടി. ദിവസാവസാനത്തെ ഘോഷിക്കുന്നതായ ശംഖനാദം മുഴങ്ങുമ്പോൾ ആ മഹാഭക്തൻ "അംബേ! അംബേ! ഈ ദിവസം അവസാനിച്ചല്ലോ; എന്നിട്ടും എനിക്കു ദർശനം നല്കിയില്ലല്ലോ" എന്നിങ്ങനെ ആർത്തനാദം പുറപ്പെടുവിക്കും. നിഷ്കളങ്കഭക്തനായ അദ്ദേഹം ഭ്രാന്തനാണെന്നു ജനങ്ങൾ വിചാരിച്ചു; കാമിനീകാഞ്ചനങ്ങളിലും പേരിലും പെരുമയിലും ബദ്ധശ്രദ്ധന്മാരായിരുന്ന അവർക്കു്, ഭാര്യയേയും മക്കളേയും പോലെ ഈശ്വരനേയും സ്നേഹിക്കാൻ കഴിയുമെന്നു് സങ്കല്പിക്കാൻ പോലും സാധ്യമാകുന്നതെങ്ങനെയാണു്? ഈ ബ്രാഹ്മണബാലനെ അത്യധികം സ്നേഹിച്ചിരുന്ന മധുരബാബു—റാണി രാസമണിയുടെ ജാമാതാവു്—ഈ രോഗശമനത്തിനായി കൽക്കത്തയിലുള്ള സുപ്രസിദ്ധ ഭിഷഗ്വരന്മാരുടെ അടുക്കൽ കൊണ്ടുപോയി. അവർ പഠിച്ച പണിയെല്ലാം പ്രയോഗിച്ചിട്ടും ഒരു ഫലവുമുണ്ടായില്ല. അവരിൽ ഒരു വൈദ്യൻ മാത്രമേ രോഗം മനസ്സിലാക്കിയൊള്ളു. ഇദ്ദേഹം ഒരു യോഗി മാത്രമാണെന്നും, രോഗമാണെങ്കിൽതന്നെയും അതിനെ ഒരു ചികിത്സയ്ക്കും മാററുവാൻ സാധിക്ക

യില്ലെന്നും തീൎത്തുപറഞ്ഞു. അതുകൊണ്ടു് സ്നേഹിതന്മാർ എല്ലാം അദ്ദേഹത്തെ സംബന്ധിച്ചു് കേവലം ഹതാശന്മാരായിത്തീൎന്നു.

ദിവസംപ്രതി ഈ ദേവ്യാരാധകൻെറ ഭക്തി വൎദ്ധിച്ചുതന്നെ വന്നു. ഒരു ദിവസം ഏററവും നിരാശനായി, ദേവീദൎശനം ലഭിക്കാത്ത ഈ ജീവിതം നിരുപയോഗമാണെന്നു നിശ്ചയിച്ചു്, ആത്മഹത്യയ്ക്കു തുനിഞ്ഞു. എന്നാൽ അപ്പോൾ ദേവിയുടെ ദിവ്യദർശനം ലഭിക്കുകയും പെട്ടെന്നു് ബോധരഹിതനാകുകയും ചെയ്തു. ഈ ദർശനം പിന്നീടു് കൂടക്കൂടെ ഉണ്ടായതുകൊണ്ടു് അദ്ദേഹം ക്രമേണ ശാന്തനായിത്തീൎന്നു. ഈ ദൎശനം യഥാൎത്ഥമാണോ എന്നു് ചിലപ്പോൾ അദ്ദേഹം ശങ്കിച്ചിരുന്നു. "ഈ ദൎശനം പരമാൎത്ഥമാണെങ്കിൽ ഇന്ന കാൎയ്യം ഇന്ന സമയത്തു നടക്കും" എന്നദ്ദേഹം പറയുകയും ആ സംഭവം ആ കൃത്യസമയത്തുതന്നെ നടക്കുകയും പതിവായിരുന്നു. ഉദാഹരണമായി അദ്ദേഹം ഒരു ദിവസം നടത്തിയ പരീക്ഷണത്തെപ്പററി പറയാം. അദ്ദേഹം ഇങ്ങനെ സങ്കല്പിച്ചു: "ഇതു പരമാൎത്ഥമാണെങ്കിൽ, വല്ല ശിരോരോഗത്തിൽ നിന്നും ഉണ്ടാകുന്നതല്ലെങ്കിൽ, ഈ ക്ഷേത്രത്തിൽ മുൻപു് ഒരിക്കലും വന്നിട്ടില്ലാത്ത രണ്ടു ചെറുകുമാരികൾ—റാണി രാസമണിയുടെ പുത്രിമാർ—ഇന്നുച്ചയ്ക്കു് ഈ വലിയ ആൽചുവട്ടിൽ വന്നു് എന്നോടു സംസാരിക്കണം. ഇപ്രകാരം സംഭവിച്ചാൽ ഈ ദൎശനങ്ങൾ സത്യമാണെന്നു ഞാൻ വിചാരിക്കും." ഈ ദിവ്യ ബ്രാഹ്മണകുമാരൻ ആ കന്യകകൾക്കു് അപരിചിതനായിരുന്നെങ്കിലും വിചാരിച്ചതുപോലെതന്നെ കൃത്യസമയത്തു് കൃത്യസ്ഥലത്തു വന്നു് അദ്ദേഹത്തിൻെറ പേരു പറഞ്ഞു വിളിക്കുകയും, ശാന്തമായിരിക്കണമെന്നും, ദേവീ

യുടെ കാരുണ്യം തീച്ച്യയായുമുണ്ടായിരിക്കമെന്നം പറഞ്ഞാശ്വസിപ്പിക്കയും ചെയ്തു. അന്തഃപുരവാസിനികളായ ഈ കുമാരികൾ ഒരിക്കലും പൊതുസ്ഥലങ്ങളിൽ പ്രവേശിക്കയില്ലായിരുന്നെങ്കിലും, അന്നേദിവസം ഏതോ അപ്രതിരോദ്ധ്യമായ അന്തരംഗപ്രേരണയാലെന്നവണ്ണം ക്ഷേത്രസന്നിധിയിൽ പോകുന്നതിന് അവക്ക് അത്യധികമായ ആകാംക്ഷ ആവിർഭവിക്കയും അതിനായി പ്രത്യേകം അനുവാദം വാങ്ങിക്കയുമാണുണ്ടായത്.

ക്രമേണ ആ ദേവീഭക്തന് മുറയ്ക്കു മുറയ്ക്കു ദർശനങ്ങൾ ഉണ്ടാകുകയും സമാധിഭാവങ്ങൾ ദീഘകാലസ്ഥിതങ്ങളാകുകയും ചെയ്തു. അതിനാൽ പൂജാദികാര്യങ്ങൾ നിർവ്വഹിക്കാൻ അപ്രാപ്തനായിത്തുടങ്ങി. ഭക്തൻ, കാലാന്തരത്തിൽ പൂവെടുത്ത് സ്വന്തശിരസ്സിൽ അച്ച്നചെയ്തിട്ട് ഇഷ്ടദേവത താൻതന്നെയാണെന്നു സങ്കല്പിക്കമെന്നുള്ള ശാസ്ത്രവിധിയനുസരിച്ച് ശ്രീരാമകൃഷ്ണദേവൻ സ്വശിരസ്സിൽ കുസുമാച്ച്ന ചെയ്തിട്ട് താൻതന്നെയാണു ദേവിയെന്നു സങ്കല്പിക്കുന്ന മാത്രയിൽ സമാധിസ്ഥനാകുകയും ദീഘസമയം ആ ഉച്ചഭാവത്തിൽ സ്ഥിതിചെയ്യുകയും ചെയ്യുമായിരുന്നു. പലപ്പോഴും അദ്ദേഹം സ്വന്തവ്യക്തിത്വം നിശ്ശേഷം വിസ്മരിക്കയും ദേവിക്കുള്ള നിവേദ്യങ്ങൾ തന്നെത്താൻ സ്വീകരിക്കയും ചെയ്തിരുന്നു. ചില സമയം പുഷ്പങ്ങൾ ദേവീപാദത്തിലച്ച്ിക്കാതെ സ്വപാദത്തിൽതന്നെ അച്ച്ിക്കുമായിരുന്നു. മധുരബാബു, ആദ്യം ഇതിലെല്ലാം വിരോധിയായിരുന്നെങ്കിലും, ഏറെത്താമസിയാതെ ശ്രീരാമകൃഷ്ണവിഗ്രഹത്തെ പരമശിവനായി രൂപാന്തരപ്പെട്ടുകാണുകയും,

അന്നുമുതൽ അദ്ദേഹത്തെ ഈശ്വരനായി വിചാരിച്ച്, സംസാരിക്കുമ്പോളെല്ലാം 'അച്ഛൻ' എന്നു സംബോധനം ചെയ്യുകയും ചെയ്തുതുടങ്ങി. അക്കാലം മുതൽ ക്ഷേത്രകാര്യങ്ങൾക്കായി ശ്രീരാമകൃഷ്ണൻെറ ഭാഗിനേയൻ നിയോഗിക്കപ്പെട്ടു.

ശ്രീരാമകൃഷ്ണദേവൻ്റെ വൈരാഗ്യമൂലകമായ ജ്ഞാനതൃഷ്ണ ഈ ദർശനങ്ങൾകൊണ്ടൊന്നും ശാന്തമായില്ല. ഈശ്വരനെ സകല ഭാവങ്ങളിലും സാക്ഷാൽക്കരിക്കുന്നതിനു ബദ്ധശ്രദ്ധനായി. അതിൽപ്പിന്നെയാണ് പന്ത്രണ്ടു വർഷത്തെ നിരന്തരമായ തപസ്സു തുടങ്ങിയത്.

വളരെക്കാലം കഴിഞ്ഞ്, ഇക്കാലത്തെ ആത്മപീഡനത്തെ സംബന്ധിച്ച് ഭഗവാൻതന്നെ ഇപ്രകാരം പറഞ്ഞിട്ടുണ്ട്:—"അക്കാലത്ത് ഒരു മഹാവിപ്ലവം എൻെറ അന്തരംഗത്തെ ബാധിച്ച് സകലതും തകിടം മറിച്ചുകളഞ്ഞു. ഈ തപസ്സ് എത്രകാലം നീണ്ടുനിന്നു എന്ന് എനിക്ക് ഒരു ബോധവുമില്ലായിരുന്നു. ഉറക്കമെന്നുള്ളത് ഉണ്ടായിരുന്നേയില്ല; എന്നുതന്നെയല്ല, ഒരു പോളക്കണ്ണുപോലും അടയ്ക്കാതെ എപ്പോഴും ലക്ഷ്യത്തിൽത്തന്നെ ദൃഷ്ടിയുറപ്പിച്ചുകൊണ്ടിരുന്നു. ചിലപ്പോൾ ഏതോ മഹാരോഗം പിടിപെട്ടിരിക്കാമെന്നു വിചാരിച്ച്, കണ്ണാടിയിൽ നോക്കിക്കൊണ്ട് എൻ്റെ കണ്ണിൽ തന്നെ കുത്തിനോക്കി. എന്നിട്ടും കണ്ണുകൾ അടയാത്തതായി ഞാൻ കണ്ടു. ഈ നൈരാശ്യത്തിനിടയിൽ അമ്മയെ വിളിച്ച് "അമ്മേ! അവിടുത്തെ വിളിക്കുന്നതിൻ്റേയും വിശ്വസിക്കുന്നതിൻേറയും ഫലമിതാണോ?"

എന്നു വിലപിക്കും. ഉടൻതന്നെ മന്ദസ്മിതരമണീയമായ മുഖകമലത്തോടുകൂടി "എന്റെ മകനേ! നീ നിന്റെ ശരീരത്തോടും ജീവാത്മാവിനോടുമുള്ള മമതാബന്ധം വിട്ടില്ലെങ്കിൽ എങ്ങിനെയാണ്, ആ നിത്യവസ്തുവിനെ അറിയുന്നത്?" എന്ന് സംഗീതാമൃതം പൊഴിയും. "അപ്പോൾ ഒരു പ്രഭാപ്രവാഹം ഒഴകിവന്ന് എന്നെ മുന്നോട്ടു തന്നെ നയിച്ചിരുന്നു. ഞാൻ എന്റെ അമ്മയോട്: "അംബ! ഈ അസമ്പൂർണ്ണന്മാരായ മനുഷ്യരിൽ നിന്ന് ഞാൻ ഒരിക്കലും ഒന്നും അഭ്യസിക്കുകയില്ല. ഞാൻ അമ്മയുടെ അടുക്കൽനിന്നു മാത്രമേ ശിക്ഷണം ചെയ്യുകയുള്ളൂ" എന്നു പറയുകയും, അതിനു മറുപടിയായി അമ്മ 'അതു മതി മകനേ!' എന്നരുളിച്ചെയ്കയും പതിവായിരുന്നു. എന്റെ ശരീരത്തെ രക്ഷിക്കുന്നതിൽ ഞാൻ ഒരിക്കൽപോലും ശ്രദ്ധ പതിപ്പിച്ചില്ല. എന്റെ തലമുടി നീണ്ടു ജടയായി. അതും ഞാൻ അറിഞ്ഞില്ല. എന്റെ ഭാഗിനേയൻ ഹൃദയൻ ദിവസവും എനിക്കു വേണ്ടി ഭക്ഷണം കൊണ്ടുവരികയും, അവന് വല്ലപ്പോഴും ഒന്നുരണ്ടുരുള എന്റെ ഉള്ളിൽ ചെലുത്താൻ സാധിക്കയും ചെയ്തിരുന്നു. അതിനെപ്പററിയും എനിക്കൊരു ബോധവുമുണ്ടായിരുന്നില്ല. ചിലപ്പോൾ ഞാൻ ഭൃത്യന്മാരുടേയും തൂപ്പുകാരുടേയും കൂടെച്ചെന്ന്, അവരുടെ ജോലി സ്വന്തം കൈകൊണ്ടു ചെയ്തിട്ട് ഇപ്രകാരം പ്രാർത്ഥിക്കുമായിരുന്നു: 'അമ്മേ! ഞാൻ വലിയവനാണ്, ബ്രാഹ്മണനാണ്; അവർ നീചന്മാരാണ്, ചണ്ഡാലന്മാരാണ് എന്നിങ്ങനെയുള്ള വ്യത്യാസഭാവങ്ങൾ എന്നിൽനിന്നും നശിപ്പിക്കണേ. അവർ അമ്മയുടെ നാമരൂപങ്ങളല്ലാതെ മററാരാണ്?'

ചിലപ്പോൾ ഞാൻ ഗംഗാതീരത്തിരുന്ന്, ഒരു കയ്യിൽ കുറെ സ്വർണ്ണനാണയങ്ങളും, മറ്റേക്കയ്യിൽ ചെളിക്കട്ടയും വെച്ചുകൊണ്ട് ഇപ്രകാരം എൻെറ ഹൃദയത്തോടു പറയും: "എൻെറ ഹൃദയമേ! രാജമുദ്രാങ്കിതങ്ങളായ ഈ സാധനങ്ങളെയാണ് ലോകം പണം പണം എന്നു പറയുന്നത്. ഇതിന് ഭക്ഷണസാധനങ്ങൾ വാങ്ങുന്നതിനും, ദരിദ്രനാരായണപൂജ ചെയ്യുന്നതിനും, കെട്ടിടങ്ങൾ ഉണ്ടാക്കുന്നതിനും, ലോകം വലുതെന്നു ഗണിക്കുന്ന മറെറല്ലാക്കാര്യങ്ങളും നിർവ്വഹിക്കുന്നതിനും ശക്തിയുണ്ട്. പക്ഷേ, നിത്യനും സച്ചിദാനന്ദസ്വരൂപനുമായ പരബ്രഹ്മത്തെ സാക്ഷാത്ക്കരിക്കുന്നതിന് ഇതു് അപര്യാപ്തംതന്നെ. അതുകൊണ്ട് ഇതിനേയും വെറും മൺകട്ടയായി വിചാരിക്കുക." പിന്നീട് നാണയങ്ങൾ ആ മൺകട്ടയോടൊരുമിച്ചു ചേർത്ത്, 'പൊന്ന്, മണ്ണ്, പൊന്ന്, മണ്ണ്' എന്നു മന്ത്രോച്ചാരണം ചെയ്തുകൊണ്ട്, രണ്ടിൻേറയും വ്യത്യാസബോധം തീരെ നശിച്ച് എല്ലാം കൂടി ഗംഗയിലേക്കെറിയുമായിരുന്നു. ജനങ്ങൾ എന്നെ ഭ്രാന്തനെന്നു വിചാരിച്ചതിൽ ആശ്ചര്യപ്പെടാനുണ്ടോ?

ഇക്കാലത്ത് മഹാഭക്തനായ മധുരബാബു ഒരു ദിവസം ആയിരത്തിയഞ്ഞൂറു രൂപായുടെ സ്വർണ്ണക്കസവണിഞ്ഞ ഒരു സാൽവാകൊണ്ട് ശ്രീരാമകൃഷ്ണദേവൻെറ ശരീരത്തെ അലങ്കരിച്ചു. ഏതാനും നിമിഷം ഭഗവാൻ അല്പകൗതുകം പ്രദർശിപ്പിച്ചു. പക്ഷേ, അനന്തരക്ഷണത്തിൽ അദ്ദേഹം അതെടുത്തു നിലത്തെറിയുകയും, അതിൽ ചവുട്ടുകയും തുപ്പുകയും, അതുകൊണ്ട് മുറിതുക്കുകയും ചെയ്തുകൊണ്ട് ഇപ്രകാരം പറഞ്ഞു: "ഇതു് അഹങ്കാരത്തെ വർദ്ധിപ്പിക്കുന്നതാണ്. സച്ചിദാനന്ദപ്രാ-

ഷ്ടിക്ക് ഇതൊരിക്കലും പര്യാപ്തമാകയില്ല. അതുകൊണ്ട് ഒരു പഴന്തുണിയെക്കാൾ ഇതൊട്ടും മെച്ചമല്ല."

ഭഗവാൻ പറയുന്നു:—"ഇക്കാലത്ത് എന്റെ ശരീരമാസകലം ഒരു നീററലുണ്ടായി. അത് അതിദുസ്സഹമായിത്തീന്നതുകൊണ്ട് ഞാൻ ഗംഗയിൽ കഴുത്തററം വെള്ളത്തിൽ ഇറങ്ങിനില്ക്കുമായിരുന്നു. തലയിൽ ഒരു നനച്ച മുണ്ടും ഇട്ടിരുന്നു. താമസിയാതെ ഒരു ബ്രാഹ്മണസ്ത്രീ വന്ന് മൂന്നു ദിവസത്തിനകം രോഗശമനം വരുത്തി. ആ ബ്രാഹ്മണസ്ത്രീ എൻെറ ദേഹമാസകലം ചന്ദനം പൂശുകയും, കഴുത്തിൽ പൂമാലയണിയിക്കയും ചെയ്തു. മൂന്നു ദിവസത്തിനകം വേദന നിശ്ശേഷം നീങ്ങി."

ഈ ബ്രാഹ്മണി ഒരസാധാരണ ബംഗാളിസ്ത്രീയായിരുന്നു. അവക്ക് വേദാന്തശാസ്ത്രങ്ങളിലും പുരാണങ്ങളിലും അസാമാന്യമായ പാണ്ഡിത്യമുണ്ടായിരുന്നു. സകലഗ്രന്ഥങ്ങളും അവക്ക് ഹൃദിസ്ഥവുമായിരുന്നു. സാധാരണയിൽക്കവിഞ്ഞ കിളരവും സ്വരൂപസൗഭാഗ്യവും ഉണ്ടായിരുന്നു ആ മഹതിക്ക്. ഒരു അസാധാരണ പുരുഷനോ സ്ത്രീക്കോ ആവശ്യമുള്ള ശരീരശക്തിയും ധിഷണാവൈഭവവും ആ വനിതാരത്നത്തിനുണ്ടായിരുന്നു. സംഗീതത്തിൽ അസാമാന്യമായ പാണ്ഡിത്യവും ശ്രുതിമധുരമായ സ്വരവിശേഷവും അവക്ക് ഒരലങ്കാരമായിരുന്നു. ആ മഹാമനസ്വിനി, വൈരാഗ്യയുക്തയായി യോഗം അഭ്യസിച്ച് പല സിദ്ധികളും സമ്പാദിച്ച് സന്യാസിനിയായി ഭാരതം മുഴുവൻ ചുററിസ്സഞ്ചരിക്കുന്നതിനിടയിലാണ് ഇവിടെയും എത്തിയത്. അവരുടെ ജനനമോ, കുടുംബസ്ഥിതിയോ, പേരുപോലുമോ ആക്കും

അറിവില്ലായിരുന്നു. ഏതാദൃശവിശേഷങ്ങളെപ്പററി അവരിൽനിന്നും യാതൊരുവക്കും ഒന്നും അറിയാൻ സാധിച്ചിരുന്നില്ല. അവർ, അധമ്മലോകത്തിലെ പാപങ്ങളാലും ജ്വാലകളാലും പീഡിതരായ സാധുക്കളെ മോക്ഷപ്രാപ്തിക്ക സഹായിക്കുന്നതിന് അവതരിച്ചിട്ടുള്ള ഒരു ദേവിയെന്നവണ്ണം കാണപ്പെട്ടു. പരിണതബുദ്ധികളായ മൂന്നു ദിവ്യന്മാരെ മോക്ഷപ്രാപ്തിക്ക സഹായിക്കാനാണ് ജനിച്ചിട്ടുള്ളതെന്ന് ആ സന്യാസിനിക്കതന്നെ ഒരു ബോധമുണ്ടായിരുന്നു. ഈ ബ്രാഹ്മണി വന്ന് മോക്ഷലബ്ധിക്കുള്ള മാർഗ്ഗനിർദ്ദേശം ചെയ്യുമെന്ന് അമ്മ തന്നെ ശ്രീരാമകൃഷ്ണദേവനെ അറിയിച്ചിരുന്നു. അദ്ദേഹം ഉടൻതന്നെ ഈ സന്യാസിനിയെ ആദ്യഗുരുവായി വരിക്കയും, ആ ദേവി ഈ ദിവ്യാത്മാവിനെ പ്രിയശിഷ്യനായി സ്വീകരിക്കയും ചെയ്തു. ഭഗവാൻെറ പ്രഥമഗുരു നവീനശിഷ്യനോടിങ്ങനെ പറഞ്ഞു:—"രണ്ടു ശിഷ്യന്മാരെ എനിക്ക മുമ്പുതന്നെ ലഭിച്ചുകഴിഞ്ഞു. മൂന്നാമത്തെ ശിഷ്യനു വേണ്ടി ഞാൻ വളരെക്കാലം അന്വേഷിച്ചു നടക്കേണ്ടതായി വന്നു. ഇന്ന് ആ ശിഷ്യസമ്പത്തും ലബ്ധമായിരിക്കുന്നു." ശ്രീരാമകൃഷ്ണദേവൻ, മനുഷ്യാതീതമായ തൻെറ ഭക്തിയും അവികലമായ പരിശുദ്ധിയും മനസ്സിലാക്കിയിട്ടുള്ള ഒരൊററ ആളേയും ഇതുവരെക്കണ്ടിരുന്നില്ല. അതുകൊണ്ട്, ഈ ദിവ്യാത്മാവിൻെറ ആഗമനം അദ്ദേഹത്തിന് ഏററവും ആശാസപ്രദമായിത്തോന്നി. ഭക്തിയും പ്രേമവും അപരിമിതമായി വർദ്ധിച്ചു.

ഈ മഹാബ്രാഹ്മണിയുടെ വിസ്മയനീയമായ പാണ്ഡിത്യത്തിൽ സകലരും ആശ്ചര്യപ്പെട്ടു. എന്നാൽ ഭ്രാന്തനെന്നു ഗണിക്കപ്പെട്ടിരുന്ന ശ്രീരാമകൃഷ്ണദേവനിൽ ഈ മഹാവിദുഷിക്ക് അനുകമ്പ തോന്നാനും, തന്നെ അപേക്ഷിച്ചുപോലും ഉൽകൃഷ്ടനായി അദ്ദേഹത്തെ വിചാരിക്കാനും കാരണമെന്താണെന്ന് അവർക്ക് മനസ്സിലാക്കാൻ കഴിഞ്ഞില്ല. ഇദ്ദേഹം ഭ്രാന്തനല്ലെന്നു തെളിയിക്കുന്നതിന് ഈ മഹതി ചില വൈഷ്ണവഗ്രന്ഥങ്ങളെ പ്രമാണമായി പ്രതിപാദിക്കയും, ഏതാനും മഹാപണ്ഡിതന്മാരിൽ നിന്ന് ആ ഗ്രന്ഥങ്ങളുടെ കയ്യെഴുത്തുപ്രതികൾ വാങ്ങിച്ചുകൊണ്ടുവന്ന്, ഈ ബാഹ്യചേഷ്ടകളെല്ലാം ഒരു മഹാഭക്തനുണ്ടാകുന്നതാണെന്ന് ലക്ഷണനിർവചനം ചെയ്യുന്ന അനേകം ഭാഗങ്ങൾ വായിച്ചു കേൾപ്പിക്കയും ചെയ്തു. ശാരീരികവും മാനസികവും ആയ ഈ അവസ്ഥകളെല്ലാം തന്നെ നാനൂറു കൊല്ലങ്ങൾക്കു മുൻപ് ബംഗാളത്തെ മഹാമതപരിഷ്കാരിയായിരുന്ന ശ്രീചൈതന്യദേവനിൽ പ്രത്യക്ഷപ്പെട്ടിരുന്നു എന്നും, അവയ്ക്ക് അതിൽ തന്നെ കല്പിച്ചിട്ടുണ്ടായിരുന്ന പ്രതിവിധി പ്രയോഗിച്ച് അദ്ദേഹത്തിന്റെ ഉന്മാദാവസ്ഥ നീക്കി എന്നും ആ ഗ്രന്ഥങ്ങളിൽ രേഖപ്പെടുത്തിയിരുന്നു. ഉദാഹരണമായി, അഗ്നിജ്വാലയിൽ എരിഞ്ഞാലെന്നപോലെ ഭഗവാൻ ശ്രീരാമകൃഷ്ണദേവനെ ബാധിച്ച സർവശരീരവ്യാപിയായ നീററൽ, അനേകശതവർഷങ്ങൾക്കു മുൻപ് ശ്രീകൃഷ്ണപ്രേമോന്മത്തയായ ശ്രീരാധയ്ക്കും അനന്തരകാലത്ത് ശ്രീചൈതന്യദേവനും, അവരുടെ പ്രേമഭാജനമായ ഈശ്വരന്റെ വിരഹത്തിൽ ഉണ്ടായി എന്നും ഈ ഗ്രന്ഥങ്ങളിൽ സവിശേഷം പ്രതിപാദിച്ചിട്ടുണ്ട്. ഈ രോഗത്തിന് ഇവർക്കി

രുവക്കും ഒരേ ശമനൗഷധമാണ് പ്രയോഗിച്ചു ഫലം കണ്ടിരുന്നത്—ചന്ദനച്ചാർ ശരീരമാസകലം പൂശുകയും പൂമാല ഗളത്തിൽ ധരിക്കയും ആയിരുന്നു അത്. പരമാത്ഥത്തിൽ ഇതൊരു രോഗമല്ലെന്നും, ഈശ്വരഭക്തന്മാക്ക് ഒരു പ്രത്യേകാവസ്ഥയിൽ ഉണ്ടാകുന്ന ശാരീരികമായ ഒരസ്വാസ്ഥ്യം മാത്രമാണെന്നും ഈ മഹാബ്രാഹ്മണി വിധിക്കയും, അതേ ഔഷധം തന്നെ പ്രയോഗിച്ച് ഈ അസുഖം നീക്കുകയും ചെയ്തു.

മറെറാരവസരത്തിൽ ശ്രീരാമകൃഷ്ണദേവന് ഒരു വിധത്തിലും അടക്കാൻ പാടില്ലാത്ത വിശപ്പു ബാധിച്ചു. എന്തെല്ലാം ആഹാരം കഴിച്ചിട്ടും ഒന്നും ഭക്ഷിക്കാത്തതുപോലെ തോന്നി. വിശപ്പ് അനുനിമിഷം വർദ്ധിച്ചുകൊണ്ടിരുന്നു. ശ്രീചൈതന്യദേവനും മററു യോഗികൾക്കും ഇപ്രകാരം തന്നെ സംഭവിച്ചിട്ടുണ്ടെന്ന് മഹാബ്രാഹ്മിണി സമാധാനം പറയുകയും, അതിന്നു പരിഹാരമായി സകല വിധത്തിലുള്ള ഭക്ഷണസാധനങ്ങളും അദ്ദേഹത്തിൻെറ മുറിയിൽ എല്ലായിടത്തും എല്ലാ വശങ്ങളിലും നിരത്തിവെച്ചേക്കണമെന്ന് ആജ്ഞാപിക്കയും ചെയ്തു. ഏതാനും ദിവസം ഇങ്ങനെ പ്രവത്തിച്ചപ്പോൾ ഈ ഭക്ഷണസാധനങ്ങളുടെ നിരന്തരമായ ദർശനം മനസ്സിനെ ബാധിക്കുകയും ക്രമേണ ആ മിഥ്യാബുഭുക്ഷ മാറുകയും ചെയ്തു.

ആ മഹാബ്രാഹ്മണി അവിടെ കുറച്ചു കാലം താമസിച്ച് തൻെറ ശിഷ്യനെ യോഗം അഭ്യസിപ്പിച്ചു:— ഈ അവസരത്തിലാണ് അദ്ദേഹം ശരീരത്തെ സ്വാധീ

നമാക്കത്തക്ക ഹഠയോഗം അഭ്യസിച്ചത്. അല്പസമയം കൊണ്ട് പ്രാണായാമം തുടങ്ങിയ അഷ്ടാംഗയോഗങ്ങളും ശീലിച്ച് കറച്ചുകാലം കൊണ്ടുതന്നെ ഈ സകല അനുഷ്ഠാനങ്ങളിലും സിദ്ധനാകുകയും ഒരു മഹായോഗിയായിത്തീരുകയും ചെയ്കതിനാൽ അദ്ദേഹത്തിൻെറ ഗുരുക്കന്മാർ ഏററവും അത്ഭുതപ്പെട്ടു. ഒരു ദിവസം യോഗാഭ്യാസം ചെയ്തുകൊണ്ടിരിക്കുമ്പോൾ വായിൽക്കൂടി ഘനം കൂടിയ ഒന്നു രണ്ടു രക്തബിന്ദുക്കൾ വന്നതായിക്കണ്ട് അദ്ദേഹത്തിനു ഭയം തോന്നി. അന്നത്തെ ക്ഷേത്രപൂജകൻ, മഹാപണ്ഡിതനും പരിശുദ്ധനും, വാക്സിദ്ധി മുതലായ വൈഭവങ്ങളോടുകൂടിയവനും സുബന്ധുവുമായിരുന്ന ഹലാധരിയായിരുന്നു. ഏതാനും ദിവസങ്ങൾക്കു മുൻപ് ഇദ്ദേഹത്തിൻെറ ചില സ്വഭാവവൈകല്യങ്ങളെപ്പററി ശ്രീരാമകൃഷ്ണദേവൻ ദോഷാരോപണം ചെയ്യുകയും, ഹലാധരി കോപാവിഷ്ടനായി ഇപ്രകാരം 'വായിൽക്കൂടി രക്തം വരട്ടെ' എന്നു ശപിക്കയും ചെയ്തിരുന്നു. എന്നാൽ അന്ന് അവിടെത്താമസിച്ചിരുന്ന ഒരു മഹായോഗി, രക്തം ആ വിധം ബഹിർഗ്ഗമിച്ചതു വളരെ നന്നായി എന്നു പറഞ്ഞു സമാധാനപ്പെടുത്തി. അനന്തരകാലങ്ങളിൽ അനവധി ആളുകൾക്ക് അനുഗ്രഹദാതാവായിത്തീരേണ്ടിയിരുന്നതുകൊണ്ടാണ് ആക്കും പുനന്നിവൎത്തനമില്ലാത്ത ഗംഭീരസമാധിയിൽ പ്രവേശിക്കാൻ ശ്രീരാമകൃഷ്ണദേവനെ ഈശ്വരൻ അനുവദിക്കാതിരുന്നതെന്ന് ആ യോഗി ഉറപ്പിച്ചു പറഞ്ഞു. ഒരു മനുഷ്യൻ ഈ യോഗാനുഷ്ഠാനത്തിൻെറ പരിപൂൎണ്ണതയിൽ എത്തിയാൽ, രക്തം തലച്ചോറിൽ പ്രവേശിക്കയും അദ്ദേഹം സമാധിസ്ഥനായിത്തീരുകയും ചെയ്യുമെന്നും, തദനന്തരം

പരമാത്മാവിൽ ഐക്യം പ്രാപിക്കുന്നതിനാൽ ആ ദിവ്യാനുഭൂതിയെ മററുള്ളവരോടു പറഞ്ഞു മനസ്സിലാക്കാൻ തിരിച്ചുവരികയില്ലെന്ന് ആ യോഗി അദ്ദേഹത്തെ ദൃഢമായി ധരിപ്പിച്ചു. ഈശ്വരനിശ്ചയപ്രകാരം ലോകഗുരുക്കന്മാരാകാൻ അവതരിച്ചിട്ടുള്ള അപൂർവ്വം ചില മഹാത്മാക്കൾ മാത്രമേ ആ അവസ്ഥയിൽ നിന്നു തിരിച്ചുവന്നിട്ടൊള്ളു. ഇവരെ സംബന്ധിച്ചിടത്തോളം, സമാധിസമയത്ത് ശിരസ്സിലേക്കുള്ള രക്തപ്രവാഹം സമാധി കഴിഞ്ഞു തിരിച്ചൊഴുകുന്നു; അവർ ലോകഗുരുക്കന്മാരായിത്തീരുന്നു.

ഈ സമയംകൊണ്ടു് ശ്രീരാമകൃഷ്ണദേവൻ മഹാബ്രാഹ്മണിയിൽ നിന്നു ലഭിക്കാൻ സാധിക്കുന്നിടത്തോളം അഭ്യസിച്ചുകഴിഞ്ഞു. ഇതുകൊണ്ടും തൃപ്തനാകാതെ ഉച്ചതരങ്ങളായ സിദ്ധികൾക്കായി അദ്ദേഹം വ്യാകുലനായിരിക്കവേ, ഒരു മഹാജ്ഞാനി പ്രത്യക്ഷപ്പെട്ടു്, അദ്ദേഹത്തിനു വേദാന്തരഹസ്യങ്ങൾ ഉപദേശിച്ചുകൊടുത്തു. ഈ സന്യാസിവര്യൻ ദീർഘകായനും ബലിഷ്ഠനും പ്രതിഭാസമ്പന്നനുമായ തോതാപുരി ആയിരുന്നു. ഇദ്ദേഹം ചെറുപ്പത്തിൽതന്നെ സന്യാസം സ്വീകരിക്കയും അനവധി കാലങ്ങളിലെ നിരന്തരമായ അത്യദ്ധ്വാനംകൊണ്ടു വേദാന്തതത്വങ്ങളെ അനുഭവസിദ്ധമാക്കുകയും നിർവ്വികല്പസമാധിയിൽ പ്രവേശിക്കാൻ പ്രാപ്തനാകുകയും ചെയ്ത ഒരു മഹാപുരുഷനായിരുന്നു. അദ്ദേഹം ഒരിക്കലും ഗൃഹത്തിൽ പ്രവേശിച്ചിരുന്നില്ല. അദ്ദേഹം ഒരു ദിംഗബരനായിരുന്നു. ഇത്ത്രമാത്രയിൽ, അത്യുന്നതങ്ങളായ രാജസൗധങ്ങൾ പോലും സ്വാഗതം ചെയ്തു

സ്വീകരിക്കുമായിരുന്നു. ഈ സന്ന്യാസിശ്രേഷ്ഠൻ, വർഷാതപവ്യത്യാസങ്ങളെ ഗണിക്കാതെ വല്ല തരുച്ഛായകളിലോ, നീലാകാശമായ ആവരണത്തിന്നടിയിലോ മാത്രമേ നിദ്ര ചെയ്തിരുന്നുള്ളു. ഒരു സ്ഥലത്തും ഭിക്ഷ യാചിക്കയോ മൂന്നു ദിവസത്തിൽ കൂടുതൽ താമസിക്കയോ ചെയ്കയില്ലായിരുന്നു. മാരുതനെപ്പോലെ സ്വതന്ത്രനായി എങ്ങും സഞ്ചരിച്ച് നിഷ്കളങ്കാത്മാക്കളെ കാണുന്നിടത്തെല്ലാം നിവസിച്ച്, അവരെ, താൻ പ്രാപിച്ചതായ പരിപൂർണ്ണതയിലുയരുവാൻ അഭ്യസിപ്പിച്ചുവന്നു. വേദാന്തതത്വങ്ങൾ ശരിയായി സാക്ഷാൽക്കരിക്കപ്പെട്ടാൽ പ്രായോഗികമായിത്തീരുമെന്നുള്ളതിന് അദ്ദേഹം ഒരു സജീവോദാഹരണമായിരുന്നു. ശ്രീരാമകൃഷ്ണൻ ഗംഗാതീരത്തിലിരിക്കുന്നതു കണ്ട മാത്രയിൽതന്നെ, അദ്ദേഹം ഒരു മഹായോഗിയാണെന്നും, ഉൽകൃഷ്ടതത്വങ്ങളെ ബീജാവാപം ചെയ്വാൻ സമ്പൂർണ്ണം സജ്ജീകൃതമായിട്ടുള്ള ഒരു മഹനീയക്ഷേത്ര (വിളനിലം) മാണെന്നും തോതാപുരി മനസ്സിലാക്കി. ഉടൻതന്നെ ആ ഉത്തമഗുരു, മുമുക്ഷുവായ ശ്രീരാമകൃഷ്ണനോടായി: 'വത്സാ! നിനക്കു മുക്തിമാർഗ്ഗം അഭ്യസിക്കണമെങ്കിൽ വരിക. ഞാൻ ഉപദേശിച്ചുതരാം' എന്നു പറഞ്ഞു. അമ്മയുടെ (ദേവി) അനുമതി സിദ്ധിക്കാതെ ഒരു കാര്യവും പ്രവർത്തിക്കാത്ത ശ്രീരാമകൃഷ്ണദേവൻ, എന്താണു ചെയ്യേണ്ടതെന്ന് തനിക്കൊരു നിശ്ചയവുമില്ലെന്നും, പോയി അമ്മയോടു ചോദിച്ചിട്ടു വരാമെന്നും ഉത്തരം നൽകി. ഏതാനും നിമിഷങ്ങൾക്കുള്ളിൽ അദ്ദേഹം തിരിച്ചുവന്ന്, താൻ തയ്യാറായിരിക്കുന്നുവെന്ന് സന്ന്യാസിയെ അറിയിച്ചു. അതനുസരിച്ച് തോതാപുരി നൂതനശിഷ്യനു മോക്ഷമാർഗ്ഗം ഉപ-

ദേശിച്ചു. മൂന്നു ദിവസത്തെ അനുഷ്ഠാനംകൊണ്ട് ഭഗവാനു നിർവ്വികല്പസമാധി സാധിച്ചു. ഈ അതിശീഘ്രമായ അനുഭവസിദ്ധി കണ്ട് അത്യാശ്ചര്യഭരിതനായ ഗുരുദേവൻ തൻെറ ശിഷ്യനോട്: "എൻെറ കുഞ്ഞേ! നാല്പതു വർഷത്തെ നിരന്തരപരിശ്രമത്തിൻെറ ഫലമായി ഞാൻ സാധിച്ചത്, അങ്ങ് മൂന്നു ദിവസംകൊണ്ട് സാധിച്ചിരിക്കുന്നു! അങ്ങയെ എൻെറ ശിഷ്യനെന്നു വിളിക്കത്തക്ക സാഹസം ഇനിയും എനിക്കില്ല. ഞാൻ സ്നേഹിതനെന്നാണ് സംബോധന ചെയ്യാൻ പോകുന്നത്". ശ്രീരാമകൃഷ്ണനോടുണ്ടായ അസാമാന്യമായ സ്നേഹം നിമിത്തം ഈ മഹാപുരുഷൻ അവിടെ പതിനൊന്നു മാസം താമസിക്കയും, തൻെറ ശിഷ്യനിൽ നിന്ന് പലതും അഭ്യസിക്കയും ചെയ്തു. ഇദ്ദേഹത്തേപ്പററി ഒരു കഥ പറയുന്നുണ്ട്:—അദ്ദേഹം എപ്പോഴും ഒരഗ്നികുണ്ഡം സൂക്ഷിക്കുകയും, അതിനെ ദിവ്യമായി ഗണിക്കയും ചെയ്തിരുന്നു. ഒരു ദിവസം ഈ മഹാസന്യാസി അഗ്നികുണ്ഡത്തിനടുത്തിരുന്ന് ശ്രീരാമകൃഷ്ണദേവനോടു സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ ഒരാൾ അവിടെ വന്ന് അതിൽനിന്നും ഹുക്കായ്ക്കു തീയെടുത്തു. അദ്ദേഹം ഈ പാപകർമ്മത്തിൽ കോപിഷ്ഠനായി. ഇതു കണ്ട് ശിഷ്യൻ ശാന്തസ്വരത്തിൽ ഇപ്രകാരം പറഞ്ഞു: അങ്ങ് ഇങ്ങനെയാണോ സകല വസ്തുക്കളേയും ബ്രഹ്മമായിക്കാണുന്നത്. അഗ്നിയെപ്പോലെതന്നെ ഈ മനുഷ്യനും ബ്രഹ്മം തന്നെയല്ലേ? ജ്ഞാനിയുടെ ദൃഷ്ടിയിൽ ഉച്ചമേത്? നീചമേത്?" സന്യാസി ഉടനെ ശാന്തനാകുകയും, "സഹോദരാ! അങ്ങ് പറയുന്നത് പരമാർത്ഥംതന്നെയാണ്. ഇന്നു മുതൽ എന്നെ കോപിഷ്ഠനായി അങ്ങു കാണുകയില്ല"

എന്നു പ്രതിവചിക്കയും ചെയ്തു. ഈ നിശ്ചയം അദ്ദേഹം അക്ഷരംപ്രതി പരിപാലിച്ചു. ശ്രീരാമകൃഷ്ണദേവൻെറ ദേവീഭക്തിയെപ്പററി ഗുരുവിന് അല്പംപോലും മനസ്സിലാക്കാൻ കഴിഞ്ഞില്ല. അതു വെറും അന്ധവിശ്വാസമാണെന്ന് അദ്ദേഹം പരിഹസിച്ചിരുന്നു. ഭഗവാൻ അതിനു സമാധാനമായി ഇപ്രകാരം തോതാപുരിയെ പറഞ്ഞു മനസ്സിലാക്കി. ബ്രഹ്മത്തിൽ ഞാനെന്നോ നീയെന്നോ ഈശ്വരനെന്നോ ഉള്ള വ്യത്യാസങ്ങളൊന്നുമില്ല. അതു് വാക്കിനും ചിന്തയ്ക്കും അതീതമാണ്. അണുപോലും ആപേക്ഷികത്വം ഉള്ളിടത്തോളംകാലം ബ്രഹ്മം വാക്കിനും ചിന്തയ്ക്കും മനസ്സിനും അധീനമാണ്. മനസ്സ് സമഷ്ടിചിത്തബോധങ്ങളുടെ അധീനത്തിലാണ്. തൻെറ അമ്മ (കാളി,) യും ഈശ്വരനും ഈ സമഷ്ടിബോധം മാത്രമാണ്'.

തോതാപുരിയുടെ വേർപാടിനു ശേഷം ഭഗവാൻ സദാ ബ്രഹ്മത്തോടൈക്യമായി നിർവികല്പസമാധിയിൽ സ്ഥിതിചെയ്യാൻ ശ്രമിച്ചു. ആ അവസ്ഥയെപ്പററി ഭഗവാൻതന്നെ ഇപ്രകാരം പറഞ്ഞിട്ടുണ്ട്: "മനുഷ്യർ സാധാരണ പ്രാപിക്കാറില്ലാത്തതും, പ്രാപിച്ചാൽതന്നെയും അവരുടെ വ്യക്തിത്വഭാവത്തിലേക്ക് ഒരിക്കലും തിരിച്ചുവരാൻ സാധിക്കാത്തതുമായ ആ പരിപൂർണ്ണബ്രഹ്മൈക്യത്തിൽ ഞാൻ നിരന്തരം ആറുമാസം ഇരുന്നു. ഈ ഭാവത്തിലെത്തുന്നവരുടെ ശരീരവും മനസ്സും, സ്വന്തവ്യക്തിത്വഭാവം കൈക്കൊള്ളാൻ അസമർത്ഥങ്ങളായിത്തീരും. എന്നാൽ സത്വഗുണപ്രധാനമായ എൻെറ ശരീരം ഏതുതരം ക്ലേശങ്ങളും സഹിക്കാൻ ശക്തിയു

ള്ളതാണു്. അക്കാലത്തു് എന്റെ ബാഹ്യബോധം തീരെ നശിച്ചിരുന്നു. എന്റെക്കൂടെ താമസിച്ചിരുന്ന ഒരു സാധു എന്നെ രക്ഷിച്ചില്ലായിരുന്നെങ്കിൽ ഭക്ഷണത്തിന്റെ അഭാവം നിമിത്തം ഈ ദേഹം അന്നു നഷ്ടപ്പെട്ടുപോകുമായിരുന്നു. ആ സന്ന്യാസി എന്റെ സമാധിഭാവം മനസ്സിലാക്കുകയും, ഞാൻ ജീവിതബോധശൂന്യനായിരുന്നിടത്തോളം കാലം എന്റെ ശരീരസംരക്ഷണത്തിൽ ആത്മാർത്ഥമായി പരിശ്രമിക്കയും ചെയ്തു. ദിവസവും അദ്ദേഹം കുറേശ്ശെ ഭക്ഷണം കൊണ്ടുവരുമായിരുന്നു. ശരീരബോധമുണ്ടാകാൻ പലേ ഉപായങ്ങളും പരീക്ഷിച്ചിട്ടും ഫലമില്ലെന്നു കണ്ടാൽ, ചിലപ്പോൾ ശരീരവേദനകൊണ്ടു് പ്രജ്ഞയുണ്ടാക്കാൻ വേണ്ടി അദ്ദേഹം എന്നെ വടികൊണ്ടു് കഠിനമായി പ്രഹരിക്കക്കൂടി ചെയ്തു. ഈ പ്രയോഗത്താൽ ചിലപ്പോൾ എനിക്കു് അല്പബോധമുണ്ടാകും. ഉടൻതന്നെ ഒന്നോ രണ്ടോ ഉരുളച്ചോറു് എന്റെ തൊണ്ടയിൽക്കൂടി അദ്ദേഹം അകത്തു തള്ളിക്കയറുന്നതിനിടയിൽ പിന്നെയും ഞാൻ സമാധിസ്ഥനാകുകയും ചെയ്യുമായിരുന്നു. ചില ദിവസം എത്ര കഠിനമായ പ്രഹരങ്ങൾകൊണ്ടും ഒരു ഫലവുമില്ലെന്നു കാണുമ്പോൾ ആ സാധു അത്യധികം ദുഃഖിക്കുമായിരുന്നു."

ആറു മാസം കഴിഞ്ഞപ്പോൾ അമിതമായ ചര്യാക്രമം നിമിത്തം ശ്രീരാമകൃഷ്ണനു് വലുതായ ഒരു വയറുകടി ബാധിച്ചു. ഈ രോഗപീഡകൊണ്ടു് ഒന്നു രണ്ടു മാസത്തിനകം സാവധാനത്തിൽ അദ്ദേഹത്തിനു വ്യക്തിത്വബോധമുണ്ടായി. നാട്ടുവൈദ്യന്മാരുടെ ചികിത്സ

യിൽ രോഗശമനം ഉണ്ടായപ്പോൾ അദ്ദേഹത്തിൻെറ മതവൈരാഗ്യം മറെറാരു വഴിയിൽക്കൂടി പ്രവർത്തിച്ചു. ഈ സമയത്താണ്, ആ മഹാജ്ഞാനി വൈഷ്ണവസമ്പ്രദായപ്രകാരമുള്ള ഈശ്വരലബ്ധിക്കായി സാധന ചെയ്യാൻ തുടങ്ങിയത്. വൈഷ്ണവവാദപ്രകാരം ഈശ്വരഭക്തിക്ക്, യജമാനദാസഭാവം, സഖ്യഭാവം, പിതൃപുത്രഭാവം, പ്രിയപ്രണയിനീഭാവം എന്നിങ്ങനെയുള്ള ഏതെങ്കിലും അവസ്ഥാഭേദത്തിൽക്കൂടിയാണ് ബഹിഃപ്രകാശനമുണ്ടാകുന്നത്. ഒരു കാമിനിക്ക് കാമുകനോടു തോന്നുന്നതുപോലെയുള്ള അപ്രതിരോധ്യമായ ഒരു രതി മനുഷ്യാത്മാവിന് ഈശ്വരനോടുണ്ടായാൽ അതാണ് പരമോച്ചമായ ഭക്തി. ഏതാദൃശമായ പ്രേമമായിരുന്നു ശ്രീകൃഷ്ണനോട് ശ്രീരാധയ്ക്കുണ്ടായിരുന്നത്. ആ ദിവ്യപ്രേമത്തിന് അണുപോലും ശാരീരികബന്ധമുണ്ടായിരുന്നില്ല. കായികമായ കാമവികാരങ്ങളിൽനിന്നു നിശ്ശേഷം വിമുക്തനാകാത്ത ഒരുവനും രാധാകൃഷ്ണപ്രേമം മനസ്സിലാക്കാൻ സാധിക്കയില്ല. കാമവികാരങ്ങൾക്കധീനരായ സാധാരണ മനുഷ്യരെ രാധാകൃഷ്ണപ്രേമകഥ വായിക്കാൻ വൈഷ്ണവന്മാർ അനുവദിക്കാറില്ല. ശ്രീരാമകൃഷ്ണദേവൻ ഈ മഹനീയമായ പ്രേമത്തെ അറിയുന്നതിനായി നാരീരൂപം ധരിച്ച് വളരെക്കാലം വിഹരിക്കയും അതിൽ താദാത്മ്യം സമ്പാദിക്കയും ചെയ്തു. അതിൻെറ ശേഷമാണ് ഈ ആദർശം അദ്ദേഹത്തിനനുഭവമായത്. സമാധിയിൽ ശ്രീകൃഷ്ണദർശനം ലഭിച്ച് അദ്ദേഹം തുലോം സന്തുഷ്ടനായി. വൈഷ്ണവസമ്പ്രദായപ്രകാരം സാധന ചെയ്ത് ശുദ്ധി വരുത്തിയതിനു ശേഷം, ഭഗവാൻ ഇന്ത്യയിലെ ഇതരമതങ്ങളിലെ ആദർശങ്ങളേയും ഓരോന്നായി സാധന ചെയ്ത് അല്പകാലംകൊണ്ടുതന്നെ അവയിൽ

അനുഭവസ്ഥനായിത്തീൎന്നു. ഏതെങ്കിലും സമ്പ്രദായപ്രകാരം അനുഷ്ഠാനങ്ങൾ നടത്തണമെന്നു ഭഗവാനിച്ഛയുണ്ടാകുന്ന മാത്രയിൽ അതിനു യോഗ്യനായ നിമിത്തങ്ങൾ അദ്ദേഹത്തിന്റെ അടുത്തു വരികയും മാൎഗ്ഗനിദ്ദേശം ചെയ്കയും ചെയ്തുപോന്നു. ഇതു് ഭഗവാന്റെ ജീവിതത്തിലെ അസംഖ്യം ആശ്ചൎയ്യസംഭവങ്ങളിൽ ഒന്നുമാത്രമാണ്. മറെറാരു അത്ഭുതസംഭവം കൂടി എടുത്തു പറഞ്ഞുകൊള്ളട്ടെ.

ഒരിക്കൽ ഈശ്വരസാക്ഷാത്കാരാത്ഥം സാധന ചെയ്വാൻ ഇച്ഛിച്ചുകൊണ്ടു് ക്ഷേത്രത്തിന്റെ വടക്കുഭാഗത്തു് പഞ്ചവടിയിൽ ഇരിക്കുകയായിരുന്നു. ആ സ്ഥലം വിജനവും നിരുപദ്രവും സാധനകൾ ചെയ്യുന്നതിന് യോഗ്യവും ആണെന്നു കണ്ടു്, അവിടെ ഒരു ചെറുകുടിൽ ഉണ്ടായാൽ കൊള്ളാമെന്നാഗ്രഹിച്ചു. താമസിയാതെ നദിയിൽ വെള്ളം പെരുകുകയും പ്രവാഹം വദ്ധിക്കുകയും ചെയ്തു. ഒരു കുടിലിനു വേണ്ട മുള, വാരി, കയർ ഇവയെല്ലാം ഒഴുകിവന്നു് അവിടെത്തന്നെ കരയ്ക്കടിഞ്ഞു കയറി. ആഹ്ലാദഭരിതനായ ഭഗവാൻ അവയെല്ലാം പെറുക്കിയെടുക്കുകയും ഒരു കഷകന്റെ സഹായത്തോടുകൂടി അദ്ദേഹം ഉടൻതന്നെ കുടിൽ തീൎത്തു് അതിലിരുന്നു സാധനകൾ അനുഷ്ഠിച്ചുതുടങ്ങുകയും ചെയ്തു.

വളരെക്കാലങ്ങൾക്കു ശേഷം ശ്രീരാമകൃഷ്ണദേവൻ ക്രിസ്തുമതനിദ്ദേശങ്ങളനുസരിച്ചു് സാധന ചെയ്വാൻ ആഗ്രഹിച്ചു. മൂന്നു ദിവസത്തേക്കു് ക്രിസ്തുദേവനേയും, അദ്ദേഹത്തിന്റെ അമാനുഷപ്രേമത്തേയുംപററി മാത്ര

മായിരുന്നു ചിന്തയും സംഭാഷണങ്ങളും. അദ്ദേഹത്തിന് ക്രിസ്തുഭഗവാൻെറ ദിവ്യദർശനം ലഭിക്കയും ചെയ്തു. ശ്രീരാമകൃഷ്ണദേവൻെറ ദർശനങ്ങൾക്കെല്ലാം ഒരു വൈശിഷ്ട്യമുണ്ടായിരുന്നു. ബഹിർഭാഗത്തിലാണ് ഇദ്ദേഹം ദർശനങ്ങളെല്ലാം കണ്ടത്. എന്നാൽ ആ ദർശനം അപ്രത്യക്ഷമാകുമ്പോൾ അവയോരോന്നും തൻെറ അന്തർഭാഗത്തിലേക്കു പ്രവേശിക്കുന്നതായി അനുഭവപ്പെട്ടിരുന്നു. ശ്രീരാമൻ, സീതാദേവി, ശ്രീഭദ്രകാളി, ശ്രീകൃഷ്ണൻ മുതലായ ദേവദേവികളുടെ ദർശനങ്ങളെല്ലാം ഈ വിധത്തിൽത്തന്നെയാണ് അദ്ദേഹത്തിനനുഭവപ്പെട്ടത്.

ഈ ദിവ്യദർശനങ്ങളുടേയും, വിവിധ മതാനുഷ്ഠാനങ്ങളുടേയും ഫലമായി ശ്രീരാമകൃഷ്ണദേവന് സകലമതങ്ങളുടേയും ഐക്യത ബോദ്ധ്യമായി. ഓരോ മതവും സച്ചിദാനന്ദസ്വരൂപൻെറ ഓരോ പ്രത്യേക ഭാവത്തെയാണു വ്യക്തമാക്കുന്നത് എന്നു മാത്രമേ വ്യത്യാസമുള്ളു. ഓരോ മതവും ഈശ്വരനെ പ്രാപിക്കാനുള്ള ഓരോ മാർഗ്ഗമായിട്ടാണ് അദ്ദേഹം കണ്ടത്.

ഇക്കാലങ്ങളിലെല്ലാം താൻ വിവാഹം കഴിച്ചിട്ടുണ്ടായിരുന്നു എന്നുള്ള സ്മരണപോലും ശ്രീരാമകൃഷ്ണദേവനില്ലായിരുന്നു. ഇതിനിടയ്ക്ക് അദ്ദേഹത്തിൻെറ സഹധർമ്മിണിക്ക് ഏകദേശം പതിനേഴ വയസ്സായിക്കഴിഞ്ഞു. ഭർത്താവ് ഭ്രാന്തനായിത്തീർന്നിരിക്കുന്നുവെന്നുള്ള വർത്തമാനം കേട്ട് ആ സാധ്വീരത്നം അത്യന്തം ദുഃഖിതയായി. പിന്നീട് അദ്ദേഹം ഒരു മഹാസന്ന്യാസിയെന്നും കേൾക്കുന്നതിനിടയായി. അതിനാൽ, അദ്ദേഹത്തെ

നേരിട്ടു കണ്ടു് പരമാൎത്ഥം ഗ്രഹിക്കണമെന്നു നിശ്ചയിച്ചു. മാതാവിൻെറ അനുമതിയോടുകൂടി ആ സ്ത്രീരത്നം പത്തു നാല്പതു മൈൽ ദൂരം കാൽനടയായി സഞ്ചരിച്ചു് ദക്ഷിണേശ്വരക്ഷേത്രത്തെ പ്രാപിച്ചു. ശ്രീരാമകൃഷ്ണദേവൻ ശാരദാദേവിയെ അതിസൗഹാൎദ്ദപുരസ്സരം സ്വീകരിച്ചിട്ടു്, പണ്ടത്തെ രാമകൃഷ്ണൻ ദിവംഗതനായിയെന്നും, ഈ അഭിനവരാമകൃഷ്ണനു് ഒരു സ്ത്രീയെ തൻെറ ഭാൎയ്യയായിക്കാണാൻ സാധിക്കയില്ലെന്നും, സഹധൎമ്മിണിയിലും തന്റെ അമ്മയെ (കാളിയെ) യല്ലാതെ മറ്റാരെയും കാണുന്നില്ലെന്നും അരുളിച്ചെയ്തു. അദ്ദേഹം സഹധൎമ്മചാരിണിയെ 'അമ്മേ' എന്നു സംബോധന ചെയ്കയും, പുഷ്പങ്ങളും സുഗന്ധദ്രവ്യങ്ങളുംകൊണ്ടു പൂജിക്കയും, മകൻ അമ്മയോടെന്നവണ്ണം വരങ്ങളഭ്യൎത്ഥിക്കയും ചെയ്തിട്ടു് സമാധിസ്ഥനായി! ഇപ്രകാരമുള്ള മഹാത്മാവിൻെറ സഹധൎമ്മിണിയായിരിക്കാൻ അത്യന്തം അനുരൂപയായ ശാരദാമണിദേവി പ്രത്യുത്തരമായി, തനിക്കു് അദ്ദേഹത്തിൽനിന്നു ഭൎത്താവെന്ന നിലയിൽ ഒന്നും ആവശ്യമില്ലെന്നും, എന്നാൽ ഈശ്വരസാക്ഷാത്ക്കാരത്തിനു് തനിക്കു വേണ്ട ഉപദേശം നല്കുകയും, അദ്ദേഹത്തിനു വേണ്ടി ഭക്ഷണം പാകംചെയ്തും, അദ്ദേഹത്തിന്റെ സുഖത്തിനും ആരോഗ്യത്തിനും വേണ്ടി തന്നാൽ കഴിയുന്നതു പ്രവൎത്തിച്ചും കൂടെ താമസിക്കാൻ അനുവദിക്കുകയും ചെയ്താൽ മതിയെന്നു് അഭ്യൎത്ഥിക്കുക മാത്രമാണുണ്ടായതു്. അന്നുമുതൽ ആ ദേവി ക്ഷേത്രവളപ്പിനുള്ളിൽ തന്നെ താമസിച്ചു് ഭൎത്താവിൻെറ ഉപദേശപ്രകാരം സാധനകളനുഷ്ഠിച്ചുതുടങ്ങി. മധുരനാഥബാബു പാരിതോഷികമായി സമൎപ്പിച്ച പതിനായിരം രൂപാ

ഈ ദേവി, തൻെറ ഭർത്താവ് കാഞ്ചനസുഖാദികളെ പരിത്യജിച്ചിട്ടാണ് പരിപൂർണ്ണത്വം പ്രാപിച്ചതെന്നും, താനും അദ്ദേഹത്തെ അനുഗമിക്കാൻ നിശ്ചയിച്ചിരിക്കുന്നതുകൊണ്ട് അതിനായാഗ്രഹിക്കുന്നില്ലെന്നും പറഞ്ഞ് നിരസിക്കുകയാണുണ്ടായത്. ഈ മഹാദേവി, സ്ത്രീലോകത്തിന് ഒരുത്തമാദർശമായും, അവരിൽ (സ്ത്രീകളിൽ) പലക്കും ഈശ്വരധ്യാനത്തിനും മോക്ഷപ്രാപ്തിക്കും വേണ്ട ഉപദേശം നല്കിയും, ഭർത്താവിനെ അവതാരപുരുഷനായി അറിഞ്ഞ് അദ്ദേഹത്തിന്റെ ഉപദേശങ്ങളെ കഴിയുന്നത്ര പ്രചരിപ്പിച്ചും, സ്വഭാവസൈഥര്യം, പരിശുദ്ധി ഇത്യാദി സൽഗുണങ്ങളാൽ സകലരാലും സമ്പൂജ്യയായും ജീവിതം സാർത്ഥമാക്കി.

ശ്രീരാമകൃഷ്ണദേവന് ശരിയായ വിദ്യാഭ്യാസം ഉണ്ടായിരുന്നില്ലെങ്കിലും അദ്ദേഹത്തിൻെറ സ്മരണശക്തി അത്യത്ഭുതകരമായിരുന്നു. ഇഹലോകജീവിതത്തിന്റെ അന്തിമദശയിൽ അദ്ധ്യാത്മരാമായണം വായിച്ചു കേൾക്കാൻ അദ്ദേഹം ആഗ്രഹിച്ചു. ശിഷ്യന്മാരിലാരോ ആ വിശിഷ്ടഗ്രന്ഥത്തിൻെറ മൂലശ്ലോകങ്ങൾ വായിച്ചു കേൾപ്പിച്ചുകൊണ്ടിരുന്നു. അങ്ങിനെ വായിച്ചുവരവേ, ഒരു ദിവസം, മറെറാരു ശിഷ്യൻ ആ ശ്ലോകങ്ങളുടെ അർത്ഥം മനസ്സിലാകുന്നുണ്ടോ എന്നു ഭഗവാനോടു ചോദിച്ചു. ആ ഗ്രന്ഥം മുഴുവൻ ഇതിനു മുമ്പുതന്നേ വ്യാഖ്യാനത്തോടുകൂടി വായിച്ചു കേട്ടിട്ടുള്ളതുകൊണ്ട് അതു മുഴുവൻ തനിക്കു നിശ്ചയമുണ്ടെന്നും, അതു അതിസുന്ദരമായ ഗ്രന്ഥമായതുകൊണ്ടാണ് പിന്നെയും വായിച്ചു കേൾക്കാൻ ആവശ്യപ്പെട്ടതെന്നും അദ്ദേഹം മറുപടി പറഞ്ഞു.

എന്നുമാത്രമല്ല ഉടൻതന്നെ വായിക്കാൻ പോകുന്നതായ ഭാഗത്തിൻെറ താല്പര്യം പറഞ്ഞു കേൾപ്പിക്കയും ചെയ്തു.

ഭഗവാന് മഹായോഗസിദ്ധികൾ ലഭിച്ചിട്ടുണ്ടായിരുന്നെങ്കിലും ഒരിക്കലും അതു് അവരുടെ അടുത്തും പ്രദശിപ്പിച്ചിരുന്നില്ല. ആദ്ധ്യാത്മികമായ പുരോഗമനമുണ്ടാകുന്തോറും ഈ സിദ്ധികൾ സാധകനെ കൈവന്നുകൊണ്ടിരിക്കുമെന്നും, എന്നാൽ തന്നെക്കുറിച്ചു് അന്യരുടെ അഭിപ്രായങ്ങളെ അവഗണിക്കണമെന്നും അദ്ദേഹം ശിഷ്യന്മാരോടുപദേശിച്ചു; അന്യരുടെ പ്രസാദം ലഭിക്കുകയല്ല ബ്രഹ്മൈക്യം പ്രാപിക്കുകയാണു് അവരുടെ ലക്ഷ്യമെന്നും, അത്ഭുതകമ്മങ്ങൾ പാരമലക്ഷ്യത്തിൽ നിന്നു് ഒരുവനെ വ്യതിചലിപ്പിക്കുന്നതുകൊണ്ടു് അവ മോക്ഷപ്രാപ്തിക്കു് പ്രതിബന്ധങ്ങളാണെന്നും ശിഷ്യന്മാക്കു് ഭഗവാൻ ഉൽബോധനം നൽകി. എന്തായാലും, ഭഗവാന്നു് പരചിത്തഗ്രഹണം, പ്രവചനം, ദൂരദശ്നം ഇച്ഛാമാത്രയിൽ രോഗനിവാരണം മുതലായ അത്ഭുതശക്തികളുണ്ടായിരുന്നു എന്നതിനു് ധാരാളം തെളിവുകൾ അദ്ദേഹത്തെ ദശ്നം ചെയ്തിരുന്നവക്കെല്ലാം ലഭിച്ചിരുന്നു. ഭഗവാന്നു് ഉണ്ടായിരുന്നതിൽ അത്യത്ഭുതകരമായതു് വളരെക്കൂടുതൽ പ്രാവശ്യം പ്രയോഗിച്ചിട്ടുള്ളതും ആയ ശക്തി, ഒരു മനുഷ്യൻെറ ചിന്തകളെ സ്പശ്മാത്രയിൽ മാററുകെന്നുള്ളതായിരുന്നു. ചിലക്കു് ഈ സ്പശ്നംകൊണ്ടു് സമാധിഭാവവും മററു ചിലക്കു് ദേവദേവീദശ്നങ്ങളും ലഭിച്ചിരുന്നു. വേറെ ചിലരുടെ ചിന്തകൾ പെട്ടെന്നു് ധാമ്മികമായി പരിവത്തനം ചെയ്യുകയും, ആദ്ധ്യാത്മികപഥത്തിൽക്കൂടി പ്രയാണം

ചെയ്യുകയും ചെയ്തിട്ടുള്ളതായി അവക്ക് അനുഭവപ്പെട്ടിരുന്നു. ശാരീരികഭോഗങ്ങളിൽ അതിലോലുപമായിരുന്ന ഹൃദയം അതിൽനിന്നു പ്രതിനിവർത്തിക്കുന്നതായും, അർത്ഥലോഭനിമഗ്നമായിരുന്ന അന്തരംഗം കാഞ്ചനമോഹം പാടെ പരിത്യജിക്കുന്നതായും ചിലക്ക് അനുഭവമായി.

അക്കാലം കഴിഞ്ഞു്, ഒരിക്കൽ മധുരബാബുവും കുടുംബവും തീർത്ഥയാത്ര പോയ കൂട്ടത്തിൽ ശ്രീരാമകൃഷ്ണദേവനെക്കൂടെ കൊണ്ടുപോയി. അവർ വൃന്ദാവനം വരെയുള്ള സകല പുണ്യഭൂമികളേയും സന്ദർശിച്ചു. ഭഗവാൻ ഈ സന്ദർഭത്തിൽ എല്ലാ പുണ്യക്ഷേത്രങ്ങളിലും ദർശനം കഴിക്കയും, കാശിയിലെ ത്രൈലിംഗസ്വാമി, വൃന്ദാവനത്തിലെ ഗംഗാമാതാ മുതലായ മഹാസന്യാസികളുടേയും അതുപോലെ മററു മഹാത്മാക്കളുടേയും പരിചയം സമ്പാദിക്കയും ചെയ്തു. ഈ സന്യാസികരം ഭഗവാൻെറ അത്യുച്ചമായ നിലയെ മനസ്സിലാക്കുകയും, അദ്ദേഹത്തെ ബ്രഹ്മജ്ഞാനിയായും മതാചാര്യനായും അവതാരപുരുഷനായും കാണുകയും ചെയ്തു. വൃന്ദാവനത്തിലെ പ്രകൃതിസൗന്ദര്യത്താലും ദിവ്യഭാവത്താലും ആകൃഷ്ടനായിട്ട് ശ്രീരാമകൃഷ്ണദേവൻ അവിടെത്തന്നെ സ്ഥിരതാമസമാക്കാൻ മിക്കവാറും തീർച്ചപ്പെടുത്തിയതാണ്. പക്ഷേ തൻെറ വൃദ്ധമാതാവിനെപ്പററി സ്മരണയുണ്ടായതുകൊണ്ടു് ആ നിശ്ചയം ഭേദപ്പെടുത്തി സ്വദേശത്തേക്കുതന്നെ മടങ്ങി. മാർഗ്ഗമദ്ധ്യേ വൈദ്യനാഥം എന്ന ഗ്രാമത്തിലെ മഹാദുർഭിക്ഷത കണ്ടു മനസ്സലിഞ്ഞു വാവിട്ടു കരഞ്ഞുപോയി. ആ ഗ്രാമവാസികളുടെ കഷ്ടതയ്ക്കു് എന്തെങ്കിലും നിവാരണമുണ്ടാകാതെ

അവിടെ നിന്നും ഇളകുകയില്ലെന്നു ശഠിച്ചു. ഇതു കണ്ടു് മഹാഭക്തനായ മധുരനാഥബാബു ആ ഗ്രാമനിവാസികൾക്കു് വളരെ ദിവസത്തേക്കു് അന്നവസ്ത്രാദികൾ കൊടുത്തു് അവരെ സന്തുഷ്ടരാക്കി ഭഗവാനെ പ്രസാദിപ്പിച്ചശേഷമാണു് അവിടെനിന്നു യാത്രയായതു്.

"പനിനീർപൂവു വിരിഞ്ഞു് മണം പാറുമ്പോൾ മധുകരങ്ങൾ തനിയേ വന്നു ചേർന്നുകൊള്ളും മധുവ്രതങ്ങൾ വികസിത കുസുമങ്ങളെ അന്വേഷിക്കുന്നതല്ലാതെ പുഷ്പങ്ങൾ മധുവ്രതങ്ങളെ അന്വേഷിക്കാറില്ല" എന്നുള്ള തിരുവായ്മൊഴി ഭഗവാൻെറ ജീവിതത്തിൽ പലപ്പോഴും തെളിഞ്ഞു കണ്ടിട്ടുണ്ടു്. സകല മതങ്ങളിലും സകല വർഗ്ഗങ്ങളിലും നിന്നു് അതിതീവ്രമായ ഔത്സുക്യമുള്ള അനവധി സജ്ജനങ്ങൾ ഉപദേശം സ്വീകരിക്കുന്നതിനും ജീവിതാമൃതമാസ്വദിക്കുന്നതിനും അദ്ദേഹത്തിന്റെ അടുത്തു് തിക്കിത്തിരക്കി വന്നുകൊണ്ടിരുന്നു. ഈ വൈരാഗ്യസമ്പന്നന്മാരുടെ ആദ്ധ്യാത്മികമായ ക്ഷുൽപിപാസകൾ ശമിപ്പിക്കുന്നതിനായി, ഭഗവാൻ പ്രഭാതം മുതൽ പ്രദോഷംവരെ അഹാരനീഹാരാദികൾ കൂടാതെ അദ്ധ്യാപനം ചെയ്തും ഉപദേശം നൽകിയും ഉൽബോധനങ്ങളരുളിയും കഴിച്ചുകൂട്ടിയിരുന്നു. അത്ഭുതകരങ്ങളായ യോഗസിദ്ധികൾ സമ്പാദിച്ചിട്ടുള്ളവരും പണ്ഡിതവരേണ്യന്മാരുമായ മഹാത്മാക്കൾ, അക്ഷരജ്ഞാനഹീനനായ ദക്ഷിണേശ്വരത്തിലെ പരമഹംസദേവൻെറ പാവനസന്നിധാനത്തിൽ ജ്ഞാനലബ്ധിക്കായി വന്നുകൂടി. അവർ ആ പുണ്യപുരുഷൻെറ ദിവ്യമായ പരിശുദ്ധി, ബാലോചിതമായ സരളത, സമ്പൂർണ്ണമായ

നിസ്സ്വാത്ഥത, മതം, വേദാന്തം ഇവയിലുള്ള പരമതത്വങ്ങളെ പ്രതിപാദിക്കുന്നതിനുപയോഗിക്കുന്ന പദങ്ങളുടെ ലാളിത്യം എന്നിവയാൽ അത്യന്തം ആകൃഷ്ടന്മാരായിട്ടു് അദ്ദേഹത്തെ ആത്മീയഗുരുവായി വരിച്ചു. എന്നാൽ കൽക്കത്തയിലുള്ള ജനങ്ങൾ അദ്ദേഹത്തെ അറിഞ്ഞതു്, കേശവചന്ദ്രസേനൻ അദ്ദേഹത്തിന്റെ സന്നിധിയിൽ പോകുകയും അദ്ദേഹത്തെപ്പററി എഴുതുകയും ചെയ്തുതുടങ്ങിയതിൽ പിന്നെ മാത്രമാണു്. ഇവർ തമ്മിലുള്ള സമാഗമം താഴെപ്പറയുന്ന വിധത്തിലാണുണ്ടായതു്. ൧൮൭൫-ൽ കേശവചന്ദ്രസേനൻ ദക്ഷിണേശ്വരക്ഷേത്രത്തിനു രണ്ടു മൈൽ അകലെ ബൽഗാറിയായിലുള്ള സ്വന്തം ഭവനത്തിൽ ഏകാന്തതയിലും ധ്യാനത്തിലും ജീവിക്കുകയായിരുന്നു. ശ്രീരാമകൃഷ്ണദേവൻ കേശവചന്ദ്രസേനനെപ്പററി കേൾക്കുകയും അദ്ദേഹത്തെ കാണാൻ പോകുകയും ചെയ്തു. കേശവചന്ദ്രസേനൻ ഗംഭീരതത്വങ്ങൾ നിറഞ്ഞ ലളിതവാക്യങ്ങളാലും അത്യച്ഛമായ ഈശ്വരഭക്തിയാലും സമാധിഭാവങ്ങളാലും അത്ഭുതപരതന്ത്രനാകുകയും അതിൽ പിന്നെ ക്രടക്കുടെ ഭഗവാനെ ദശനം ചെയ്യാൻ വന്നുതുടങ്ങുകയും ചെയ്തു. അദ്ദേഹം ഭഗവാന്റെ പാദപത്മഛായയിൽ ഇരുന്നു് പലപ്പോഴും തിരുവായ്മൊഴികൾ കേട്ടാനന്ദിക്കുമായിരുന്നു. ക്രടക്കുടെ ഭഗവാൻ സമാധിസ്ഥനാകുകയും, കേശവചന്ദ്രസേനൻ പരിശുദ്ധിക്കു വേണ്ടി ഭഗവൽപാദത്തിൽ തൊടുകയും ചെയ്യുമായിരുന്നു. ചിലപ്പോൾ കേശവചന്ദ്രസേനൻ ഭഗവാനെ ക്ഷണിച്ചുകൊണ്ടുപോയി നദികളിൽ വിനോദകരമായ തോണിയാത്ര ചെയ്യുമായിരുന്നു. ആ സന്ദർഭങ്ങളിൽ മതപരങ്ങളായ

പല സംശയങ്ങൾക്കും നിവൃത്തി വരുത്തിയിരുന്നു. അവർ പരസ്പരം ഗാഢമായ സ്നേഹത്തിൽ ബദ്ധരായി. ഒരു വലിയ പരിവർത്തനം കേശവചന്ദ്രസേനന്റെ ജീവിതത്തിനു വന്നുകൂടി. ഏതാനും വർഷങ്ങൾക്കു ശേഷം അദ്ദേഹം തന്റെ ചിന്തകൾ ഒരു പുതിയ രൂപത്തിൽ (New Dispensation എന്ന പേരിൽ) പുറപ്പെടുവിച്ചു. അതു് ശ്രീരാമകൃഷ്ണദേവൻ അദ്ദേഹത്തെ പഠിപ്പിച്ച തത്വങ്ങളുടെ ഒരു വശം മാത്രമായിരുന്നു.

കേശവചന്ദ്രസേനൻ പ്രസിദ്ധപ്പെടുത്തിയ പരമഹംസദേവന്റെ ഒരു സംക്ഷിപ്തജീവിതവും ഉപദേശങ്ങളുടെ ചുരുങ്ങിയ വിവരണവും, ഭഗവാന്റെ അടുക്കൽ കൂടുതൽ കൂടുതൽ ജനങ്ങളുടെ ശ്രദ്ധയെ ആകർഷിക്കാൻ പര്യാപ്തമായിത്തീർന്നു. കൽക്കത്തയിലെ ഉൽകൃഷ്ട വിദ്യാസമ്പന്നരും ഉന്നതകുലജാതരുമായ സ്ത്രീപുരുഷന്മാർ ഈ മഹായോഗിയുടെ സന്നിധാനത്തിൽ ഉപദേശം സ്വീകരിക്കുന്നതിനായി അഹമഹമികയാ വന്നുതുടങ്ങി. ഭഗവാൻ പ്രഭാതം മുതൽ സന്ധ്യവരെ അവർക്കു് ഉൽബോധനങ്ങളും ശിക്ഷണവും നല്കിവന്നു. മഹാഭക്തന്മാരായിട്ടുള്ളവർ രാത്രിയിൽപോലും അദ്ദേഹത്തിനു വിശ്രമം നൽകിയില്ല. ഭഗവാൻ നിദ്രപോലും വിസ്മരിച്ചിട്ടു്, അവരോടു് ഭക്തി, ജ്ഞാനം ഇവയിലുള്ള സ്വാനുഭവങ്ങൾ, ഈ ഉച്ചഭാവം പ്രാപിച്ച മാർഗ്ഗം ഇവയെപ്പററി നിരന്തരം സംസാരിച്ചുകൊണ്ടിരിക്കുമായിരുന്നു. നിരന്തരമായ ഈ സംഭാഷണം അനാരോഗ്യത്തിനു കാരണമായിത്തീർന്നെങ്കിലും അദ്ദേഹം വിശ്രമിക്കാൻ ഉദ്ദേശിച്ചില്ല. ദിവസംപ്രതി ഭക്തസംഘം വർദ്ധിച്ചു

വന്നുകൊണ്ടുതന്നെ ഇരുന്നു. ഭഗവാൻ പതിവനുസരിച്ച് തിരുവായ്മൊഴികൾ തുടർന്നുകൊണ്ടുമിരുന്നു. ആരെങ്കിലും വിശ്രമിക്കാൻ നിർബന്ധിച്ചാൽ ഇപ്രകാരമരുളിച്ചെയ്യാറുണ്ട്: "എന്റെ ഏതാദൃശപ്രവൃത്തി മൂലം ഒരൊററ ആത്മാവിനെങ്കിലും മോക്ഷം കൊടുക്കാൻ എനിക്കു സാധിച്ചാൽ ഏതുമാതിരി ശരീരവ്യഥയേയും മരണത്തെത്തന്നെയും സ്വമനസ്സാലെ വരിക്കാൻ ഞാൻ സന്നദ്ധനാണ്."

ഹവ്വഭ-ൽ ഭഗവാന് കണ്ഠരോഗം പിടിപെടുകയും അതു ക്രമേണ ഒരു വലിയ നീരായിപ്പരിണമിക്കയും ചെയ്തു. അദ്ദേഹത്തിനെ കൽക്കത്തെയിൽ കൊണ്ടുപോയി ബാബുമഹേന്ദ്രലാൽ മുതലായ ഭിഷഗ്വരന്മാരെക്കൊണ്ടു ചികിത്സിപ്പിച്ചു. രോഗശമനത്തിനുവേണ്ടി, ഒന്നും സംസാരിക്കരുതെന്ന് അവർ നിർദ്ദേശിച്ചെങ്കിലും ഭഗവാൻ അതനുസരിച്ചില്ല. അദ്ദേഹം പോയ സ്ഥലത്തെല്ലാം ജനങ്ങൾ തിക്കിത്തിരക്കിക്കൂടുകയും തിരുവായ്മൊഴി കേൾക്കുവാൻ കാത്തുനില്ക്കുകയും ചെയ്തുകൊണ്ടിരുന്നു. അവരിൽ അനുകമ്പ തോന്നിയിട്ട് അദ്ദേഹം സംസാരിക്കതന്നേ ചെയ്തു. മുറയ്ക്കു മുറയ്ക്കു ഭഗവാൻ സമാധിസ്ഥനായിത്തീന്ന് ബാഹ്യശരീരത്തേയും രോഗത്തേയും അറിയാതാകുകയും, പിന്നീട് അതിൽനിന്നു പ്രതിനിവർത്തിക്കുമ്പോൾ മുമ്പിലത്തെപ്പോലെ നിരന്തരം സംസാരിച്ചുകൊണ്ടിരിക്കുകയും ചെയ്തുവന്നു. വെള്ളംപോലും ഇറക്കാൻ പാടില്ലാത്തവണ്ണം തൊണ്ടയിലെ സുഖക്കേടു വർദ്ധിച്ചപ്പോഴും ശ്രമത്തിൽനിന്നു തെല്ലും വിരമിച്ചില്ല. അദ്ദേഹം അചഞ്ചലഹൃദയനായും

സദാ പ്രസന്നവദനനായും വർത്തിച്ചിരുന്നു! ൧൮൮൬ ആഗസ്റ്റ് ൧൬-ാംനു രാത്രി പത്തുമണിക്ക് അദ്ദേഹം മഹാസമാധിയിൽ ലയിച്ചു. അതു നിത്യവും ഉണ്ടാകാറുള്ള സമാധിയാണെന്നായിരുന്നു ശിഷ്യന്മാർ വിചാരിച്ചതു്; എന്തെന്നാൽ ആ അവസരങ്ങളിലും ഹൃദയസ്പന്ദമോ നാഡീചലനമോ ഉണ്ടാകുമായിരുന്നില്ല. എന്നാൽ ഇത്തവണ മഹാസമാധിതന്നെയാണെന്നു് വളരെക്കഴിഞ്ഞു് ശിഷ്യന്മാർ ഹൃദയവേദനയോടെ മനസ്സിലാക്കി.

ഭഗവാൻ പൊന്നും വെള്ളിയും തൊട്ടുകവോലും മില്ലായിരുന്നു. അവയോടു് അദ്ദേഹത്തിനു് അത്രമാത്രം വെറുപ്പായിരുന്നു. ഉറക്കത്തിൽ തന്നെയും അവയുടെ സ്പർശം ദേഹത്തെ അസ്വാസ്ഥ്യമാക്കിയിരുന്നു. ശ്വാസം നില്ക്കുക, വിരലുകൾ കുറച്ചുനേരത്തേക്കു കോട്ടുക, മരവിക്കുക ഇവയെല്ലാം സ്പർശത്തിൽനിന്നു വിമുക്തമായാലും ഏതാനും നിമിഷത്തേക്കു സംഭവിക്കുമായിരുന്നു. കാലക്രമേണ ഒരു ലോഹത്തിന്റെയും സ്പർശം, ഇരുമ്പിന്റെ തന്നെയും, അദ്ദേഹത്തിനു ദുസ്സഹമായിത്തീർന്നിരുന്നു.

ശ്രീരാമകൃഷ്ണപരമഹംസൻ ഈശ്വരത്വവും മനുഷ്യത്വവും ഒരുപോലെ സംയോജിച്ചിട്ടുള്ള ഒരു അവതാരപുരുഷൻതന്നെയായിരുന്നു. അദ്ദേഹം സകലരേയും ഈശ്വരനായിക്കരുതിയിരുന്നെങ്കിലും ചിലപ്പോൾ ഒരു സാമാന്യമനുഷ്യനെപ്പോലെ താൻ എല്ലാ സ്ത്രീപുരുഷന്മാരുടേയും ദാസനാണെന്നു പറഞ്ഞിരുന്നു. 'ഗുരു' എന്നുള്ള സംബോധനം അദ്ദേഹത്തിനൊരിക്കലും ഇഷ്ടമായിരുന്നില്ല. തനിക്കു് ഉന്നതമായ ഒരു സ്ഥാനമു

ണ്ടെന്നു് ഒരിക്കലും അഹങ്കരിച്ചിരുന്നില്ല. അദ്ദേഹം ശിഷ്യന്മാരുടെ കാലടികളിൽ നമസ്കരിക്കുമായിരുന്നു. ക്രൂടെക്കൂടെ ഈശ്വരഭാവം അനുഭവപ്പെട്ടു. അപ്പോഴെല്ലാം അദ്ദേഹത്തിൽ വലിയ പരിവത്തനം പ്രത്യക്ഷമായി ക്കാണാമായിരുന്നു. അപ്പോൾ സവ്കമ്മകുശലനും സവ്ജ്ഞാനിയുമാണു് താൻ എന്നു് സ്വയമരുളിച്ചെയ്യുമായിരുന്നു. ആക്കും എന്തും പ്രദാനം ചെയ്യാൻ ശക്തിയുള്ള ആളെന്നവണ്ണം ഈശ്വരഭാവത്തിൽ സംസാരിക്കുമായിരുന്നു. ശ്രീരാമൻ, ശ്രീകൃഷ്ണൻ, ക്രിസ്തുദേവൻ, ബുദ്ധദേവൻ എന്നിങ്ങനെയുള്ള രൂപങ്ങളിൽ മുമ്പു് അവതരിച്ചിട്ടുള്ള ആത്മാവുതന്നെയാണു് ഇപ്പോൾ രാമകൃഷ്ണനായവതരിച്ചിരിക്കുന്നതെന്നു് ഭഗവാൻതന്നെ പറഞ്ഞിട്ടുണ്ടു്. ഭഗവാനെ ആരും അറിയുന്നതിനു മുമ്പു തന്നെ, മധുരബാബുവിനോടായിട്ടു്, തന്റെ അടുക്കൽ അധികം താമസിയാതെ അനവധി ശിഷ്യന്മാർ വരുമെന്നും, അവരെയെല്ലാം തനിക്കറിയാമെന്നും പ്രവചിച്ചിട്ടുണ്ടായിരുന്നു. താൻ നിത്യമുക്തനാണെന്നും, താൻ അനുഷ്ഠിച്ച സാധനകളെല്ലാം ലോകത്തിനു മോക്ഷമാഗ്ഗം കാണിച്ചുകൊടുക്കാനാണെന്നും പറഞ്ഞിട്ടുണ്ടു്. താൻ ഈശ്വരാവതാരമാണെന്നു് അദ്ദേഹംതന്നെ പറഞ്ഞിട്ടുണ്ടു്. മത്തയ്ക്കു് കായ്‌വന്നതിന്റെ ശേഷമാണു് പൂവുണ്ടാകുന്നതു്; അതുപോലെതന്നെയാണു് നിത്യമുക്തന്മാരുടേയും സ്ഥിതി. അവർ ലോകനന്മയ്ക്കു വേണ്ടിയാണു ജനിക്കുന്നതു്.

സമാധിസ്ഥനാകുമ്പോൾ അദ്ദേഹത്തിനു വ്യക്തിത്വവും ബാഹ്യജഗത്തും ശൂന്യമായിത്തീരുന്നു. ഒരിക്കൽ

സമാധിയിലായിരിക്കുമ്പോൾ അഗ്നിയിൽ പതിക്കാനിടയായി. തീക്കട്ട മാംസത്തിനകത്തു കയറി മാംസം കരിഞ്ഞതു്, വളരെ സമയത്തേയ്ക്കു് അദ്ദേഹം അറിഞ്ഞതേ ഇല്ല. ആ ഉച്ചഭാവത്തിൽനിന്നു് അവരോഹണം ചെയ്തപ്പോളാണു് വേദന അറിഞ്ഞതു്. ആ കട്ട പുറത്തെടുക്കാൻ ഡാക്ടർ വരേണ്ടതായി വന്നു. മറെറാരു സന്ദർഭത്തിൽ കാൽ വഴുതി വീണു് കയ്യൊടിയാൻ ഇടയായി. വൈദ്യൻ വന്നു് ഒടിവു വെച്ചുകെട്ടിയിട്ടു് ഭേദമാകുന്നതുവരെ കയ്യിളക്കരുതെന്നു പ്രത്യേകം നിർദ്ദേശം ചെയ്തു. പക്ഷേ അതു് അസാദ്ധ്യംതന്നെയായിരുന്നു. ആരെങ്കിലും മതത്തേയോ ഈശ്വരനേയോ പററി സംസാരിച്ചുപോയാൽ ഭഗവാൻ ഉടൻതന്നെ സമാധിസ്ഥനാകുകയും അപ്പോൾ കൈ നിവന്നു മരവിക്കയും ചെയ്യുമായിരുന്നതുകൊണ്ടു് കൈ പിന്നേയും വെച്ചുകെട്ടേണ്ടതായി വന്നുകൂടി. ഇങ്ങനെ തുടന്നുപോയതിനാൽ ഈ ഒടിവു ഭേദമാകാൻ ആറു മാസം വേണ്ടിവന്നു. ദക്ഷിണേശ്വരക്ഷേത്രവും ആണ്ടിൽ ൨൦൦൦൦ രൂപ ആദായം വരുന്ന വസ്തുക്കളും ഭഗവാൻ കൈയേൽക്കണമെന്നു പല പ്രാവശ്യം നിർബന്ധിച്ചിട്ടും, ഇങ്ങനെ നിർബന്ധിച്ചാൽ അവിടെനിന്നു കടന്നുകളയുമെന്നു തീർത്തു പറകയാണുണ്ടായതു്. മറെറാരവസരത്തിലും ഇതുപോലെ ൨൦൦൦൦ രൂപാ കൊടുക്കാമെന്നു പറഞ്ഞിട്ടും ഭഗവാൻ അപ്പോഴും പാടേ നിരസിക്കയാണു ചെയ്തതു്.

——:o:— —

*IV

# ഹിന്ദുധൎമ്മവും ശ്രീരാമകൃഷ്ണനും.



ശാസ്ത്രമെന്നറിയപ്പെടുന്നതു് അനാദിയും അനന്തവുമായ വേദമാണു്. ഈ വേദത്തിനു മാത്രമാണു് ധൎമ്മശാസനം ചെയ്വാൻ ശക്തിയുള്ളതു്. പുരാണങ്ങൾ മുതലായ മററു ഗ്രന്ഥങ്ങൾ സ്മൃതികോടിയിൽ പെട്ടവയാണു്. അവ എത്രമാത്രം ശ്രുതിയെ അനുസരിക്കുന്നുവോ അത്രത്തോളമേ അവയ്ക്കു പ്രാധാന്യമുള്ളു.

സത്യം രണ്ടു പ്രകാരമാണു്. (൧) മനുഷ്യസഹജമായ പഞ്ചേന്ദ്രിയങ്ങളാലും അവയെ അനുസരിച്ചുള്ള അനുമാനത്താലും ഗ്രഹിക്കപ്പെടുന്നതും. (൨) അതീന്ദ്രിയവും സൂക്ഷ്മവുമായ യോഗശക്തികൊണ്ടറിയുന്നതു്.

ആദ്യരീതിയിൽ ആൎജ്ജിക്കുന്ന ജ്ഞാനത്തെ വിജ്ഞാനമെന്നും രണ്ടാമത്തെ രീതിയിൽ ലഭിക്കുന്ന ജ്ഞാനത്തെ വേദമെന്നും പറയുന്നു.

വേദമെന്ന നാമധേയത്തിൽ അനാദിയും അനന്തവും ആയ ലൗകികാതീതജ്ഞാനരാശി സൎവ്വദാ ശോഭിക്കുന്നു. അതിന്റെ സഹായത്താലാണു് ഈശ്വരൻ ഈ ലോകത്തെ സൃഷ്ടിക്കുന്നതും, രക്ഷിക്കുന്നതും, സംഹരിക്കുന്നതും. ഈ അതീന്ദ്രിയശക്തി ഏതൊരു പുരുഷനിലാവിൎഭവിക്കുന്നുവോ അദ്ദേഹത്തെ ഋഷി എന്നും, ആ ശക്തിയുടെ സഹായത്താൽ അദ്ദേഹം ഏതൊരു അലൗകിക സത്യത്തെ അനുഭവപ്പെടുത്തുന്നുവോ അതിനെ വേദമെന്നും പറയുന്നു.

* ഒരു ബംഗാളിലേഖനത്തിൽനിന്നു്.

ഈ ഋഷിത്വവും വേദദർശിത്വവും സമ്പാദിക്കുന്നതു തന്നെയാണ് യഥാത്ഥധമ്മാനുഭൂതി. ഇതു വികസിക്കാതിരിക്കുന്നിടത്തോളം കാലം ധമ്മം കേവലം വാക്കാണു്. ആദ്ധ്യാത്മികരാജ്യത്തിലെ പ്രഥമസോപാനത്തിൽപോലും അവൻ കാലൂന്നിയിട്ടില്ലെന്നറിഞ്ഞുകൊള്ളുക.

സകല കാലങ്ങളേയും ദേശങ്ങളേയും പാത്രങ്ങളേയും വ്യാപിച്ചിരിക്കുന്നതായ വേദശാസനം അതായതു് വേദത്തിന്റെ പ്രഭാവം ഒരു പ്രത്യേകദേശത്തിലോ ഒരു പ്രത്യേക കാലത്തിലോ ഒരു പ്രത്യേകപാത്രത്തിലോ ബദ്ധമായിരിക്കുന്നില്ല. സാവ്വജനീനമായ ധമ്മത്തിന്റെ വ്യാഖ്യാനം വേദമൊന്നു മാത്രമാണു്.

അലൗകികമായ ജ്ഞാനലബ്ധി ഒരു ചെറിയ പരിമാണത്തിൽ നമ്മുടെ ഇതിഹാസപുരാണാദികളിലും വിമതസ്ഥന്മാരുടെ മതഗ്രന്ഥങ്ങളിലും ഉണ്ടെങ്കിലും, അലൗകികമായ ജ്ഞാനരാശിയുടെ സവ്വപ്രഥമവും സമ്പൂർണ്ണവുമായ ഒരു സംഗ്രഹമായതുകൊണ്ടു് ആയ്യന്മാരുടെ വേദമെന്നറിയപ്പെടുന്ന ഋഗ്യജുസ്സാമാദികളാണു് സവ്വഭാവയുക്തവും സവ്വോച്ചസ്ഥാനാധികാരിയും സകലവന്ദ്യവും, ആയ്യന്മാരുടേയും വിമതസ്ഥന്മാരുടേയും ധമ്മഗ്രന്ഥങ്ങൾക്കു പ്രമാണവും ആയിട്ടുള്ളതു്.

ആയ്യന്മാരാൽ ആവിഷ്കൃതമായ മേൽ പറയപ്പെട്ട വേദത്തെക്കുറിച്ചു് ഇത്രയും കൂടി മനസ്സിലാക്കേണ്ടതുണ്ടു്:— അവയിൽ ലൗകികവും അത്ഥവാദപരവും ഐഹികവുമായിട്ടുള്ളതൊന്നും വേദമല്ല.

ഈ വേദങ്ങൾ ജ്ഞാനകാണ്ഡമെന്നും കമ്മകാണ്ഡമെന്നും രണ്ടായി വിഭജിക്കപ്പെട്ടിരിക്കുന്നു. കമ്മകാണ്ഡ

ത്തിലെ ക്രിയകളും ഫലങ്ങളും മായാധീനലോകത്തെ പ്പററിയായതുകൊണ്ടു് ദേശകാലപാത്രാദിനിയമമനുസരിച്ചു് അതിന്ന പരിവൎത്തനം സംഭവിച്ചുകൊണ്ടിരിക്കുന്നു; സംഭവിക്കയും ചെയ്യും. സാമുദായികരീതിനീതികളെല്ലാം ഈ കൎമ്മകാണ്ഡത്തിൽ സ്ഥാപിതങ്ങളായതുകൊണ്ടു് കാലം അവയെ പരിവൎത്തിതങ്ങളാക്കുന്നു. ആക്കുകയും ചെയ്യും. സകല ലോകാചാരങ്ങളും, സച്ശാസ്ത്രങ്ങൾക്കും സദാചാരങ്ങൾക്കും വിരുദ്ധമല്ലെങ്കിൽ മാത്രം സ്വീകാൎയ്യങ്ങളാണു്. സച്ശാസ്ത്രവിഗൎഹിതവും സദാചാരവിരുദ്ധവുമായ ലോകാചാരങ്ങൾക്കു മാത്രം വിധേയമായതുകൊണ്ടാണു് ആൎയ്യജാതി ഇത്ര അധഃപതിച്ചതു്.

ജ്ഞാനകാണ്ഡം അഥവാ വേദാന്തശാസ്ത്രം—നിഷ്കാമകൎമ്മം, യോഗം, ഭക്തി, ജ്ഞാനം ഇവയുടെ സഹായത്താൽ മുക്തിപ്രദമായി മായാസമുദ്രത്തിന്റെ മറുകരയിലേക്കുള്ള മാൎഗ്ഗദൎശി എന്ന മഹാപദത്തിൽ പ്രതിഷ്ഠിതമായി, ദേശകാലമാത്രാദികളാൽ അപ്രതിഹതമായി, സാൎവ്വലൌകികവും സാൎവ്വഭൌമികവും സാൎവ്വകാലികവുമായ ധൎമ്മത്തിന്റെ ഏകമാത്രോപദേഷ്ടാവായി സ്ഥിതിചെയ്യുന്നു.

മന്വാദി സ്മൃതികൾ കൎമ്മകാണ്ഡത്തെ ആശ്രയിച്ചിട്ടു്, ദേശകാലപാത്രഭേദേന മിക്കവാറും സമുദായമംഗളകരങ്ങളായ കൎമ്മങ്ങളെ ഉപദേശിക്കുന്നു. പുരാണാദികൾ വേദാന്തപ്രതിപാദിതങ്ങളായ തത്വങ്ങളെ അവതാരാദിചരിത്രവൎണ്ണനകളിൽക്കൂടെ വിസ്തൃതമായി വ്യാഖ്യാനിക്കുന്നു. കൂടാതെ അനന്തനും ഭാവമയനുമായ ഭഗവാന്റെ ഏതെങ്കിലുമൊരു ഭാവത്തെ പ്രധാ

നമാക്കി കല്പിച്ച് ആ ഭാവത്തെപ്പററി ഉപദേശിക്കയും ചെയ്യുന്നു.

എന്നാൽ കാലവശാൽ, ആൎയ്യസന്താനങ്ങൾ സദാചാരഭ്രഷ്ടന്മാരും ലോകാചാരമാത്രനിഷ്ഠന്മാരും ക്ഷീണബുദ്ധികളുമായിത്തീൎന്ന്, ആ സൎവ്വഭാവങ്ങളിൽ ഓരോന്നിനേയും ഉപദേശിക്കുന്നതിന്, ഉപരിപ്ലവദൃഷ്ട്യാ വിരുദ്ധഭാവത്തിൽ സ്ഥിതിചെയ്യുന്നവയും അല്പബുദ്ധികളായ മനുഷ്യൎക്കു വേണ്ടി ബഹുവിസ്തൃതമാക്കി രചിച്ചിട്ടുള്ളവയും, വൈദാന്തികസൂക്ഷ്മതത്വങ്ങളെ സ്ഥൂലഭാവത്തിൽ പ്രതിപാദിക്കുന്നവയുമായ പുരാണങ്ങളുടെ മൎമ്മം മനസ്സിലാക്കാൻ അസമൎത്ഥന്മാരായിട്ട്, അനന്തഭാവപൂൎണ്ണമായി അഖണ്ഡമായിരിക്കുന്ന സനാതനധൎമ്മത്തെ ബഹുഖണ്ഡമാക്കി സങ്കുചിതമതസമ്പ്രദായസഹജമായ ഈൎഷ്യയും രോഷവും പ്രജ്വലിതമാക്കുകയും തദ്വാരാ പരസ്പരകലഹത്തിനു സന്തതം സമുദ്യുക്തരാകയുംചെയ്ത്, ഈ ധൎമ്മഭൂമിയായ ഭാരതം എപ്പോൾ നരകപ്രായമായിത്തീൎന്നുവോ—അപ്പോൾ ആൎയ്യന്മാരുടെ യഥാൎത്ഥധൎമ്മമെന്തെന്നും, സന്തതം വാദഗ്രസ്തവും, സ്ഥൂലദൃഷ്ടിക്കു ബഹുധാവിഭക്തമായിത്തോന്നപ്പെടുന്നതും സൎവ്വഥാ വിരുദ്ധാചാരസമ്പ്രദായങ്ങളാൽ സമാച്ഛന്നവും സ്വദേശീയൎക്കു സന്ദേഹസ്ഥാനവും വിദേശികൾക്കു നിന്ദാസ്പദവുമായിപ്പരിണമിച്ചുപോയതും ഹിന്ദുധൎമ്മമെന്നു പേരുള്ള അനേകയുഗവ്യാപിയായി വിഖണ്ഡിതമായി ദേശകാലാദിഭേദങ്ങളാൽ അങ്ങിങ്ങു വിക്ഷിപ്തവുമായിത്തീൎന്നതും ആയ ധൎമ്മസമൂഹങ്ങളിൽ യഥാൎത്ഥമായ ഏകത്വം എവിടെയെന്നും, കാലവശേന നഷ്ടമായിത്തീൎന്ന സനാതനധൎമ്മത്തിന്റെ സാൎവ്വലൌകികവും സാൎവ്വകാലികവും സാൎവ്വദേശികവുമായ സ്വരൂപമെന്തെന്നും ജനങ്ങളെ

മനസ്സിലാക്കുന്നതിന്, ആ സർവ്വഭാവങ്ങളേയും സ്വജീവിതത്തിൽ നിഹിതമാക്കി ലോകസമക്ഷം സനാതനധർമ്മത്തിന്റെ ജീവദൃഷ്ടാന്തരൂപത്തിൽ ലോകഹിതാർത്ഥം ശ്രീഭഗവാൻ രാമകൃഷ്ണൻ അവതരിച്ചു.

അനാദിയും സൃഷ്ടിസ്ഥിതിലയകർത്താവിനു സഹയോഗിയുമായ ശാസ്ത്രം, വാസനകളററ മഹർഷിഹൃദയത്തിൽ എങ്ങിനെ ഉദയംചെയ്തു എന്നു കാണിക്കുന്നതിനും, ശാസ്ത്രപ്രമാണമായ ധർമ്മത്തിൻെറ പുനരുദ്ധാരണത്തിനും പുനസ്ഥാപനത്തിനും പുനഃപ്രചാരത്തിനും വേണ്ടി വേദമൂർത്തിയായ ഭഗവാൻ ഈ ശരീരത്തിൽ പ്രായേണ ബാഹ്യമായ വിദ്യാഭ്യാസത്തെ സമ്പൂർണ്ണരൂപത്തിൽ ഉപേക്ഷിച്ചിരിക്കുന്നു.

വേദം അല്ലെങ്കിൽ ധർമ്മം, ബ്രാഹ്മണത്വം അഥവാ ധർമ്മശിക്ഷകത്വം, ഇവയുടെ രക്ഷയ്ക്കുവേണ്ടി ഭഗവാൻ മുറയ്ക്കു മുറയ്ക്കു ശരീരത്തെ സ്വീകരിക്കുന്നതായി പുരാണാദിസ്മൃതികളിൽനിന്നു നമുക്കറിയാം.

പ്രപതിതമായ നദയിലെ പ്രവാഹം ഏററവും ശക്തിമത്തായി ഒഴുകുന്നു; പുനരുത്ഥിതമായ തരംഗം ഏററവും വർദ്ധമാനനിലയിൽ ഉയരുന്നു. ഓരോ അധഃപതനത്തിനു ശേഷവും ആര്യസമുദായം ശ്രീഭഗവാൻെറ കരുണാനിയന്ത്രണത്തിൽ വിഗതാമയമായിട്ട് മുമ്പിലത്തെക്കാൾ യശോയുക്തവും വീര്യവത്തുമായിത്തീരുന്നു— ഇത് ഇതിഹാസങ്ങളിൽ സുപ്രസിദ്ധമാണ്.

ഓരോ പതനത്തിൻേറയും ശേഷം പുനരുത്ഥിതമായ സമുദായം അന്തർനിഹിതമായ സനാതനതത്വത്തെ സമധികം പ്രകാശിപ്പിക്കുകയും സർവ്വഭൂതാന്തര്യാമിയായ

പ്രഭുവിൻെറ ഓരോ അവതാരങ്ങളിലും ആത്മസ്വരൂപം കൂടുതൽ അഭിവ്യക്തമാകയും ചെയ്യുന്നു.

മുറയ്ക്കു മുറയ്ക്ക് ഈ ഭാരതഭൂമി മൂർഛാവിധേയയായിത്തീരുകയും മുറയ്ക്കു മുറയ്ക്കു ഭഗവാൻ ആത്മാവിഷ്കരണദ്വാരാ ഭാരതത്തെ പുനരുജ്ജീവിപ്പിക്കയും ചെയ്തിട്ടുണ്ട്.

എന്നാൽ അല്പാവശിഷ്ടയാമയായി, ഗതപ്രായയായ ആധുനിക വിഷാദഗഭീരരജനിയെപ്പോലെ യാതൊരമാവാസിരാത്രിയും ഈ പുണ്യഭൂമിയെ ഇതേവരെ സമാവരണം ചെയ്തിട്ടില്ല. ഈ പതനത്തിൻെറ ഗംഭീരത നോക്കുമ്പോൾ പ്രാചീനപതനങ്ങളെല്ലാം ഗോഷ്പദതുല്യങ്ങളാണ്.

അതുപോലെ തന്നെ ആധുനികമായ പ്രബോധനത്തിൻെറ സമുജ്വലതയിൽ, മുമ്പുണ്ടായിരുന്ന പ്രബോധനങ്ങളെല്ലാം സൂര്യപ്രകാശത്തിൽ താരകാനികരങ്ങൾ പോലെയാണ്. ഈ പുനരുത്ഥാന മഹാവീര്യത്തിൻെറ സമക്ഷം പുനർലബ്ധങ്ങളായ പ്രാചീനവീര്യങ്ങൾ ബാലലീലകൾപോലെ മാത്രം തോന്നുന്നു.

പതനാവസ്ഥയിൽ സനാതനധർമ്മത്തിൻെറ വിഭിന്നഭാവസമഷ്ടി, അധികാരികളുടെ അഭാവം മൂലം അങ്ങിങ്ങു വിക്ഷിപ്തങ്ങളായി ചെറിയ ചെറിയ മതസമ്പ്രദായങ്ങളിൽ മാത്രം പരിരക്ഷിതമായിത്തീരുകയും പലേ അംശങ്ങളും ലുപ്തങ്ങളാകകയും ചെയ്യുന്നു.

ഈ നവോത്ഥാനത്തിൽ നവബലത്താൽ ബലീയസ്സായിത്തീൎന്ന മനുഷ്യ സന്താനം, വിഖണ്ഡിതവും വിക്ഷിപ്തവുമായ അധ്യാത്മവിദ്യയെ ഏകീകരിച്ചുമനസ്സി

ലാക്കാനും അഭ്യസിക്കാനും ലുപ്തവിദ്യയെ പുനരാവിഷ്കരിക്കാനും സമത്ഥമായിത്തീരും എന്നുള്ളതിൻെറ പ്രഥമനിദശ്നസ്വരൂപമായി ശ്രീഭഗവാൻ പരമകാരുണികനും, മുമ്പുള്ള യുഗങ്ങളേ അപേക്ഷിച്ച് സമധികസമ്പൂണ്ണനും സവ്ഭാവസമന്വിതനും സവ്വിദ്യാസഹായനുമായി യുഗാവതാരരൂപത്തിൽ സ്വയം പ്രകാശിച്ചിരിക്കുന്നു.

അതുകൊണ്ടു് ഈ മഹായുഗത്തിന്റെ പ്രഭാതാനുഭവവേളയിൽ സവ്ഭാവങ്ങളുടേയും സമന്വയം പ്രചരിപ്പിക്കേണ്ടിയിരിക്കുന്നു. ഈ അസീമമായ അനന്തഭാവം സനാതനധമ്മങ്ങളിലും ശാസ്ത്രങ്ങളിലും നിഹിതമായിരുന്നെങ്കിലും ഇതേവരെ സമാച്ഛന്നമായിത്തന്നെയിരുന്നിരുന്നു. അതിൻെറ പുനരാവിഷ്കരണം ജലദഗംഭീരസ്വരത്തിൽ ഘോഷിക്കപ്പെട്ടിരിക്കുന്നു.

ഈ നവയുഗധമ്മം ലോകത്തിനു മുഴുവനും വിശേഷിച്ചു ഭാരതത്തിനും മംഗളനിദാനമാണു്. ഈ നവയുഗധമ്മപ്രവത്തകനായ ശ്രീഭഗവാൻ പൂവ്യുഗപ്രവത്തകന്മാരുടെ പുനഃസംസ്കൃതമായ പ്രകാശമാണു്. ഹേ മനുഷ്യ! ഇതു മനസ്സിലാക്കുകയും ദൃഢമായി വിശ്വസിക്കുകയും ചെയ്യുക.

മൃതൻ തിരിച്ചുവരുന്നില്ല. പോയ രാത്രി ഇനിയുമുണ്ടാകയില്ല. ഗതമായ നിശ്വാസം ആ രൂപത്തിൽ തന്നെ വീണ്ടും ഭവിക്കയില്ല. ഹേ, മനുഷ്യ! ഞങ്ങൾ മൃതന്മാരുടെ പൂജയുപേക്ഷിച്ചു് സജീവന്മാരായവരുടെ പൂജയ്ക്കു വേണ്ടി നിങ്ങളെ ആഹ്വാനം ചെയ്യുന്നു. ലുപ്തമായ പന്ഥാവിനെ പുനരുദ്ധരിക്കാൻ ശ്രമിച്ചു് വൃഥാ ശക്തിക്ഷയം വരുത്തുന്നതെന്തിനു്? സദ്യോ നിമ്മിതവും

വിശാലവും ആസന്നവൎത്തിയുമായ പന്ഥാവിലേക്ക് ഞങ്ങൾ ആഹ്വാനം ചെയ്യുന്നു. ബുദ്ധിമാന്മാര മനസ്സുലാക്കട്ടെ.

ഏതു ശക്തിയുടെ അല്പകണിക ദിഗ്ദിഗന്തവ്യാപിയായ പ്രതിധ്വനിയെ ഉണൎത്തിയോ, അതിന്റെ പൂൎണ്ണാവസ്ഥയെപ്പററി ഭാവന ചെയ്യുക. വൃഥാസംശയം, ദുൎബ്ബലത, ദാസജാതിസുലഭമായ ഈൎഷ്യാദ്വേഷങ്ങൾ എന്നിവ ത്യജിച്ചിട്ട് ഈ മഹനീയയുഗചക്രപരിവൎത്തനത്തിനുവേണ്ടി സഹായിക്കുക.

ഞങ്ങൾ പ്രഭുവിന്റെ ദാസന്മാർ, പ്രഭുവിന്റെ സന്താനങ്ങൾ, പ്രഭുവിന്റെ ലീലാസഹചരന്മാർ എന്നു ദൃഢമായി വിശ്വസിച്ചിട്ട്, കൎമ്മക്ഷേത്രത്തിലേക്കിറങ്ങുക.

———*———

## *V

ബംഗാളിലുള്ള ഒരു കുഗ്രാമത്തിൽ ദരിദ്രരായ ബ്രാഹ്മണദമ്പതികൾക്കു ജനിച്ച ഒരു ബാലന്റെ ജീവചരിത്രവും ഉപദേശങ്ങളും ഏതാനും വൎഷങ്ങൾകൊണ്ട് നമ്മുടെ പൂൎവ്വികന്മാർ സ്വപ്നത്തിൽപോലും കണ്ടിട്ടില്ലാത്ത വണ്ണം അത്ര വിദൂരസ്ഥലങ്ങളിൽപ്പോലും വ്യാപിക്കുമെന്ന് ആരു വിചാരിച്ചിരിക്കും! ഞാൻ ശ്രീരാമകൃഷ്ണനെപ്പററിയാണു പറയുന്നതു്:—പ്രൊഫസർ മാക്സ്മുള്ളർ 'നയിൻടീൻത് സെഞ്ച്വറി' (Ninteenth centuary) എന്ന മാസികയിൽ ശ്രീരാമകൃഷ്ണനേപ്പററി ഒരു ലേഖനമെഴുതിയതു് നിങ്ങളറിഞ്ഞിട്ടില്ലേ?

* * * * * * *

---

* ലേഖനങ്ങളിൽ നിന്നു്.

ഞാൻ അദ്ദേഹത്തെ കാണാൻ പോയതു് എന്റെ ബഹുമാനം പ്രദർശിപ്പിക്കാനാണു്. എന്തെന്നാൽ, ജാതിയും മതവുമെന്തായാലും, ഏതു രാജ്യത്തിൽ ജനിച്ച ആളായാലും ശ്രീരാമകൃഷ്ണനെ സ്നേഹിക്കുന്ന ഏതൊരാളേയും സന്ദർശിക്കാൻ പോകുന്നതു് ഒരു തീർത്ഥാടനമായിട്ടാണു് ഞാൻ കരുതുന്നതു്. "മദ്ഭക്താനാം ച യേ ഭക്താസ്തേ മേ ഭക്തതമാ മതാഃ" എൻെറ ഭക്തന്മാരെ സ്നേഹിക്കുന്നവരാണു് എൻെറ ഭക്തന്മാരിൽ വച്ചു് ശ്രേഷ്ഠന്മാർ. അങ്ങിനെയല്ലേ?

* * * * * * *

ആ ശ്രീരാമകൃഷ്ണപരമഹംസൻ ആരായിരുന്നു! ചിരന്തനങ്ങളായ ഈ വേദാന്തതത്വങ്ങളുടെ പ്രായോഗികദൃഷ്ടാന്തമായിരുന്നു; ഭാരതീയമായ പുരാതനമഹത്വത്തിൻെറ മൂർത്തീകരണമായിരുന്നു. ഇനിയും ഈ ഭാരതം എങ്ങിനെയായിത്തീരും എന്നുള്ളതിൻെറ ഒരു നാന്ദിയായിരുന്നു. സകല രാഷ്ട്രങ്ങൾക്കും വെളിച്ചം കിട്ടുവാൻ ആദ്ധ്യാത്മികദീപം കയ്യിലേന്തിയിരുന്ന ഒരു മഹാപുരുഷനായിരുന്നു. രത്നവ്യാപാരികൾ മാത്രമേ രത്നത്തിന്റെ വിലയറിയാൻ സാധിക്കയുള്ളൂ എന്നൊരു പഴഞ്ചൊല്ലുണ്ടു്. ഈ പാശ്ചാത്യമഹർഷി ഭാരതതത്വചിന്താഗഗനത്തിലുയരുന്ന ഓരോ നവീനനക്ഷത്രത്തേയും, ഭാരതീയർ പോലും അതിൻെറ മഹാത്മ്യം ശരിയായറിയുന്നതിനു മുമ്പു്, പഠിക്കയും അനുമോദിക്കയും ചെയ്തതിൽ എന്താണത്ഭുതം? * * * * *

ശ്രീരാമകൃഷ്ണൻ പറയാറുണ്ടായിരുന്നു: "ഞാൻ ജീവിക്കുന്നിടത്തോളം കാലം പഠിക്കുന്നു." യാതൊന്നും പഠിക്കാനില്ലാത്ത മനുഷ്യൻ അല്ലെങ്കിൽ സമുദായം

മൃത്യുവിൻെറ കരാളമായ വക്ത്രത്തിലാണ സ്ഥിതി ചെയ്യുന്നത്. * * * * *

നല്ല വിവേകമില്ലാത്ത ഒരു യുവാവ് ശ്രീരാമകൃഷ്ണൻെറ മുമ്പിൽ വെച്ച് സാധാരണ ഹൈന്ദവശാസ്ത്രങ്ങളെ ആക്ഷേപിക്കാറുണ്ടായിരുന്നു. ഒരു ദിവസം അയാൾ ഭഗവദ്ഗീതയെ സ്തുതിച്ചപ്പോൾ ഭഗവാൻ പറഞ്ഞു: "യൂറോപ്യൻപണ്ഡിതന്മാരാരോ ഗീതയെ സ്തുതിച്ചുകാണും. ഇയാളും അതിനെത്തുടൎന്നിരിക്കയാണ് എന്നു തോന്നുന്നു."

* * * * * * *

ഈശ്വരൻ സൎവ്വത്ര പരിലസിക്കുന്നുണ്ടെങ്കിലും, അദ്ദേഹത്തെ നമുക്ക് മനുഷ്യഭാവത്തിലും മനുഷ്യനിൽ കൂടിയും മാത്രമേ അറിയാൻ സാധിക്കുന്നുള്ളു. യാതൊരു മഹാവ്യക്തിയും ശ്രീരാമകൃഷ്ണനെപ്പോലെ പരിപൂൎണ്ണതയെ പ്രാപിച്ചിട്ടില്ല. നാം അവലംബിക്കേണ്ടതായ കേന്ദ്രം അതായിരിക്കണം. എന്നാൽ അതോടുകൂടിത്തന്നെ അവരവരുടെ മനോഭാവമനുസരിച്ച് അദ്ദേഹത്തെ ഈശ്വരനായോ, രക്ഷിതാവായോ, ആചാര്യനായോ, ആദൎശമായോ, ഒരു മഹാപുരുഷനായോ വിചാരിച്ചുകൊള്ളാൻ അനുവദിക്കയും വേണം.

---*---

* VI

# ശ്രീരാമകൃഷ്ണനും
# അദ്ദേഹത്തിന്റെ ഉപദേശങ്ങളും.

പ്രൊഫസർ മാക്സ്മുള്ളർ പാശ്ചാത്യസംസ്കൃത പണ്ഡിതന്മാരിൽ അഗ്രഗണ്യനാണ്. മുമ്പ് സമ്പൂർണ്ണ രൂപത്തിൽ ആർക്കുംതന്നെ ദർശിക്കാൻ പോലും സാധിച്ചിട്ടില്ലാത്ത 'ഋഗ്വേദസംഹിത' ഈസ്റ്റിന്ത്യാകമ്പെനിയുടെ അത്യുദാരമായ ധനവ്യയത്താലും ഈ ആചാര്യവര്യന്റെ അനേകവർഷങ്ങളിലെ നിരന്തരപരിശ്രമങ്ങങ്ങളാലും ഇതാ ഇന്ന്, അതിമനോഹരമായ വിധത്തിൽ അച്ചടിച്ചു പ്രസിദ്ധംചെയ്ത് സകലർക്കും വായിക്കത്തക്ക രീതിയിൽ ആക്കിയിരിക്കുന്നു. ഭാരതത്തിലെ വിവിധ ദേശങ്ങളിൽ നിന്നും ശേഖരിച്ചതായ ഗ്രന്ഥങ്ങളിൽ— അവയിൽ ഓരോന്നും ഓരോവിധ ലിപിയിൽ എഴുതിയിട്ടുള്ളതും മിക്കവാറും പദങ്ങൾ അശുദ്ധങ്ങളുമാണ്— ഇന്നതു തെറ്റ്, ഇന്നതു ശരി എന്നു നിർണ്ണയിക്കയും അതിസൂക്ഷ്മാക്ഷരത്തിൽ വളരെ സംഗ്രഹിച്ച് എഴുതിയിട്ടുള്ളതും ജടിലവുമായ ഭാഷ്യത്തിന്റെ വിശദമായ അർത്ഥം മനസ്സിലാക്കുകയും ചെയ്യുക എന്നത്, മഹാപണ്ഡിതനാണെങ്കിലും ഒരു വിദേശിക്ക് എത്ര ദുസ്സാധ്യമായ കാര്യമാണെന്ന് നമുക്ക് നല്ലവണ്ണം മനസ്സിലാക്കാൻ പ്രയാസമാണ്. മാക്സ്മുള്ളരുടെ ജീവിതത്തിൽ ഋഗ്വേദമുദ്രണം ഒരതിപ്രധാനമായ കർമ്മമാണ്. ഇതു കൂടാതെ ആജീവനാന്തം പ്രാചീനസംസ്കൃതസാഹിത്യത്തിൽ

* പ്രൊ: മാക്സ്മുള്ളർ എഴുതിയ ഗ്രന്ഥത്തിന്റെ വിമർശം.

അദ്ദേഹം ഏറ്റവും പരിചയിച്ചിട്ടുണ്ട്. എന്നാൽ ഇങ്ങനെ പറഞ്ഞതുകൊണ്ട് അദ്ദേഹത്തിന്റെ കല്പനയിൽ, ഭാരതവർഷം വേദഘോഷപ്രതിധ്വനിതവും യജ്ഞധൂമപൂർണ്ണഗഗനവും വസിഷ്ഠവിശ്വാമിത്രജനകയാജ്ഞവൽക്യാദിബഹുലവും, ഗാർഗ്ഗീമൈത്രേയ്യാദി പരിശോഭിതഗൃഹവും, ശ്രൗതഗൃഹ്യസൂത്രനിയമാവലീപരിപാലിതവുമാണെന്ന് അർത്ഥമാക്കേണ്ട. വിജാതികളും അന്യമതാവലംബികളുമായവരുടെ ചവിട്ടേററ്, ആചാരവും നശിച്ച്, സ്വകർമ്മങ്ങളുമുപേക്ഷിച്ച്, പ്രവൃത്തിശക്തിയുമില്ലാതെ മരണോന്മുഖമായിരിക്കുന്ന ആധുനികഭാരതത്തിന്റെ ഓരോ മൂലയിലുമുണ്ടാകുന്ന നൂതനസംഭവങ്ങളെ അദ്ദേഹം സദാ ജാഗരൂകനായി നോക്കിക്കൊണ്ടിരിക്കുന്നു. മാക്സ്മുള്ളർ ഭാരതഭൂമിയിൽ കാലു കുത്തിയിട്ടില്ലാത്തതിനാൽ, ഭാരതീയരുടെ രീതികളേയും ആചാരങ്ങളേയും കുറിച്ചുള്ള അദ്ദേഹത്തിന്റെ അഭിപ്രായത്തെ കേവലം അവജ്ഞയോടുകൂടിയാണ് പല ആംഗ്ലോ ഇന്ത്യന്മാരും വീക്ഷിക്കുന്നത്. എന്നാൽ, ജീവിതകാലം മുഴുവൻ ഭാരതത്തിൽ താമസിച്ചാലും ശരി, ഈ രാജ്യത്തുതന്നെ ജനിച്ചു വളർന്നാലും ശരി, അടുത്തു പരിചയിച്ചിട്ടുള്ള ആളുകളെക്കുറിച്ചല്ലാതെ മററു സകല ജാതിയിലുമുൾപ്പെട്ട ജനങ്ങളെക്കുറിച്ച് ആംഗ്ലോഇന്ത്യൻ ഉദ്യോഗസ്ഥന്മാർ കേവലം അനഭിജ്ഞരായിരിക്കയേയുള്ളു എന്ന വസ്തുത അവർ അറിഞ്ഞിരിക്കേണ്ടതാണ്. എന്നു മാത്രമല്ല, വിവിധ ജാതികളായി വിഭജിക്കപ്പെട്ടിരിക്കുന്ന ഈ അതിവിപുലമായ സമുദായത്തിലെ ഒരു ജാതിയുടെ ആചാരാദികളെ സൂക്ഷ്മമായി മനസ്സിലാക്കാൻ അന്യജാതിക്ക് അത്യന്തം വിഷമമാണ്. ഏതാനും ദിവസങ്ങൾക്കു മുമ്പ്, ഒരു

പ്രസിദ്ധനായ ആംഗ്ലോഇന്ത്യൻഉദ്യോഗസ്ഥൻ എഴുതിയ 'ഭാരതാധിവാസം' (Residence in India) എന്ന പുസ്തകത്തിൽ 'ഭാരതീയാന്തഃപുരരഹസ്യം' (Native Zenana Secrets) എന്നൊരദ്ധ്യായം കാണാനിടയായി. മനുഷ്യഹൃദയത്തിൽ 'രഹസ്യങ്ങൾ' അറിയാനുള്ള ആഗ്രഹം പ്രബലമായതുകൊണ്ടായിരിക്കാം ഞാൻ അതു വായിച്ചുനോക്കിയതു്. ആ ആംഗ്ലോഇന്ത്യൻ ദിഗ്ഗജം ആ അദ്ധ്യായത്തിൽ തൻെറ തുപ്പുകാരൻേറയും തുപ്പുകാരിയുടേയും, അവളുടെ ജാരൻേറയും ഘടനാവൃത്താന്തങ്ങളെ വൎണ്ണിച്ചു്, ഭാരതീയജീവിതരഹസ്യജിജ്ഞാസുക്കളായ തൻെറ സ്നേഹിതന്മാരുടെ വിപുലകൗതുഹലത്തെ ചരിതാൎത്ഥമാക്കിയിരിക്കുന്നു! അതിനു് ആംഗ്ലോഇന്ത്യൻസമുദായത്തിൻെറ ഇടയിൽ ലഭിച്ചതായ സമാദരവും പ്രചുരപ്രചാരവും കണ്ടിട്ടു് ലേഖകൻ തുലോം കൃതാൎത്ഥനായി എന്നു തോന്നുന്നു. "ശിവാ വഃ സന്തു പന്ഥാനഃ" എന്നല്ലാതെ എന്തു പറയട്ടെ. ഭഗവാൻ ഗീതയിൽ പറഞ്ഞതു ശരിയാണു്.

"സംഗാൽ സംജായതേ കാമഃ
കാമാൽ ക്രോധോ ƒഭിജായതേ
ക്രോധാൽ ഭവതി സംമോഹഃ
സംമോഹാൽ സ്മൃതിവിഭ്രമഃ
സ്മൃതി ഭ്രംശാൽ ബുദ്ധിനാശോ—ഇത്യാദി.

അപ്രസ്തുതമായ കാൎയ്യങ്ങളെല്ലാം പോകട്ടെ. എന്നാൽ ആധുനികഭാരതവൎഷത്തിൽ ഓരോ ദേശത്തിലേയും ആചാരങ്ങൾ, നടപടികൾ, താൽക്കാലികസംഭവങ്ങൾ ഇവയെക്കുറിച്ചു് മാക്സ്മുള്ളൎക്കുള്ളതായ പരിജ്ഞാനം ആലോചിക്കുമ്പോൾ നാം അത്ഭുതപരതന്ത്രരായിത്തീ

രുന്നു എന്നുള്ളത് എനിക്കു നേരിട്ടറിയാം. വിശേഷിച്ചും ഭാരതത്തിൽ എവിടെയെങ്കിലുമുയരുന്ന നവംനവങ്ങളായ ആദ്ധ്യാത്മികതരംഗങ്ങളെ അദ്ദേഹം അതിസൂക്ഷ്മമായി നിരീക്ഷണം ചെയ്തു മനസ്സിലാക്കുകയും, ആ വിഷയം പാശ്ചാത്യരെ പഠിപ്പിക്കുന്നതിൽ അത്യന്തം പരിശ്രമിക്കയും ചെയ്തിട്ടുണ്ട്. മഹർഷിദേവേന്ദ്രനാഥടാഗോർ, കേശവചന്ദ്രസേനൻ മുതലായവർ നടത്തുന്ന ബ്രഹ്മസമാജം, സ്വാമിദയാനന്ദസരസ്വതി സ്ഥാപിച്ച ആര്യസമാജം, തിയാസഫിസമ്പ്രദായം മുതലായവയെക്കുറിച്ച് അദ്ദേഹം നിന്ദിച്ചോ പ്രശംസിച്ചോ എഴുതിയിട്ടുണ്ട്. സുപ്രതിഷ്ഠിതങ്ങളായ 'ബ്രഹ്മവാദിനി', 'പ്രബുദ്ധഭാരതം' എന്നീ മാസികകളിൽ നിന്ന് ശ്രീരാമകൃഷ്ണദേവന്റെ സംഭാഷണങ്ങളുടേയും, ഉപദേശങ്ങളുടേയും പ്രചാരം കാണുകയും, ബ്രഹ്മസമാജപ്രവർത്തകനായ പ്രതാപചന്ദ്രമസൂംദാരുടെ 'ശ്രീരാമകൃഷ്ണചരിതം' എന്ന പുസ്തകം വായിക്കുകയും ചെയ്തതിനാൽ, രാമകൃഷ്ണജീവിതം അദ്ദേഹത്തെ ആകൃഷ്ടഹൃദയനാക്കി. അല്പകാലം മുമ്പ് 'ഇന്ത്യാഹൌസ്സി'ലെ ലൈബ്രേറിയനായിരുന്ന ടാനി (C. H Tawney M. A.) മഹാശയൻ ഇംഗ്ലണ്ടിലെ ഒരു പ്രസിദ്ധ മാസികയിൽ (The Imperial and Asiatic Quarterly Review) രാമകൃഷ്ണന്റെ ഒരു ജീവചരിത്രം (A modern Hindu Saint) എന്നൊരു ലേഖനം എഴുതിയിരുന്നു. മദ്രാസ്സിൽനിന്നും കൽക്കട്ടയിൽനിന്നും പല വിവരങ്ങളും ശേഖരിച്ചിട്ട് മാക്സ് മുള്ളർ 'നയിൻടീൻത്ത് സെഞ്ചുറി' (Ninteeth century) എന്ന സർവ്വശ്രേഷ്ഠമായ ഇംഗ്ലീഷുമാസികയിൽ ശ്രീരാമകൃഷ്ണന്റെ ജീവിതത്തേയും ഉപദേശത്തേയും

കുറിച്ച് ഒരു ചെറുലേഖനമെഴുതി. അതിൽ അദ്ദേഹം ഇപ്രകാരം വിശദീകരിച്ചിരിക്കുന്നു. "അനേക ശതാബ്ദങ്ങളായിട്ട്, പുരാതനമഹർഷിവര്യന്മാരുടേയും അർവ്വാചീനപാശ്ചാത്യപണ്ഡിതന്മാരുടേയും ആശയങ്ങൾ മാത്രം പ്രതിധ്വനിപ്പിച്ചുകൊണ്ടിരുന്ന ഭാരതവർഷത്തിൽ, അഭിനവമഹാശക്തിസമ്പൂർണ്ണമായ പ്രത്യഗ്രഭാവസഞ്ചയത്തെ ഉജ്ജ്വലഭാഷയിൽ പ്രദാനംചെയ്ത ആ ആധുനിക മഹാപുരുഷൻ അനായാസേന എന്റെ ഹൃദയത്തെ ആകർഷിച്ചു." പൗരാണികമഹർഷികളുടേയും, തപോധനന്മാരുടേയും, മഹാപുരുഷന്മാരുടേയും ചരിത്രങ്ങൾ അദ്ദേഹം സംസ്കൃതധർമ്മശാസ്ത്രാദികളിൽ നിന്നു മനസ്സിലാക്കിയിട്ടുണ്ട്. എന്നാൽ ഭാരതത്തിൽ ഈ യുഗത്തിൽപോലും ഏതാദൃശമഹനീയജീവിതങ്ങൾ ഉദിച്ചുയരുമോ? ഈ പ്രശ്നത്തിന് ശ്രീരാമകൃഷ്ണചരിത്രം അനുകൂലമായ ഒരു മറുപടിയായിരുന്നു. ഇത് ഭാരതാർപ്പിതജീവനായ ആ മഹാത്മാവിന്റെ ഹൃദയാലവാലത്തിലെ ഭാരതാഭിവൃദ്ധിപ്രത്യാശാലതികയുടെ മൂലഭാഗത്തിൽ അമൃതസേചനം ചെയ്കയും ഒരഭിനവമായ ചൈതന്യമുളവാക്കുകയും ചെയ്തു.

ഭാരതത്തിന്റെ നന്മയെ ആത്മാർത്ഥതയോടെ അഭിലഷിക്കുന്ന ചില മഹാന്മാർ പാശ്ചാത്യഖണ്ഡത്തിലുണ്ട്. എന്നാൽ മാക്സ്മുള്ളരെക്കാൾ ഇന്ത്യയുടെ ഹിതാകാംക്ഷിയായി മററാരാൾ യൂറോപ്പിലുണ്ടെന്നു തോന്നുന്നില്ല. ഭാരതത്തിന്റെ മംഗളകാംക്ഷിയാണെന്നു മാത്രമല്ല, ഭാരതീയദർശനശാസ്ത്രങ്ങളിലും മതചിന്തകളിലും ശരിയായ വിശ്വാസമുള്ള ആളുമാണ് മാക്സ്മുള്ളർ; അദ്വൈതവാദം ആദ്ധ്യാത്മികലോകത്തിലെ ഉൽകൃഷ്ട-

തമമായ ആശയാവിഷ്കരണമാണെന്ന് അദ്ദേഹം സവ്വഥാ സമ്മതിക്കയും ഉച്ചൈസ്തരം ഉൽഘോഷിക്കയും ചെയ്തിട്ടുണ്ട്. ദേഹാത്മവാദിയായ ക്രിസ്ത്യാനിക്ക് മഹാഭയകരമായിത്തോന്നുന്ന പുനർജ്ജന്മവാദത്തിലും ഈ പ്രൊഫസർ സ്വാനുഭവസിദ്ധമായ തെളിവുമൂലം ദൃഢമായി വിശ്വസിക്കുന്നു; തൻെറ പൂവ്വജന്മം ഇന്ത്യയിലായിരുന്നു വെന്നു വിശ്വസിക്കുന്നതുകൊണ്ട്, ഭാരതത്തിൽ വരികയാണെങ്കിൽ സഹസോപസ്ഥിതമാകുന്ന പൂവ്വസ്മൃതി പരമ്പരകളുടെ പ്രബലമായ പ്രവേശം തടുക്കുന്നതിന് തൻെറ വൃദ്ധശരീരം ശക്തമാകുകയില്ലെന്നുള്ള ഭയമാണ്, ഇപ്പോഠം അദ്ദേഹത്തിൻെറ ഭാരതാഗമനത്തിനുള്ള പ്രധാന പ്രതിബന്ധം. എത്ര മഹാനായാലും ഒരു ഗൃഹസ്ഥനായതുകൊണ്ട് സകല പരിതസ്ഥിതികളും നോക്കേണ്ടതായിട്ടാണിരിക്കുന്നത്. സവ്വസംഗപരിത്യാഗിയായ സന്യാസിപോലും താൻ അതിവിശുദ്ധമെന്നു വിചാരിക്കുന്ന സദാചാരങ്ങളനുഷ്ഠിക്കുന്നതിന്, ലോകനിന്ദയെ ഭയന്ന് കമ്പിതഗാത്രനാകുന്നതായി നാം കാണുമ്പോഠം, എത്ര നിസ്സാരമെന്നു നാവുകൊണ്ടു പറഞ്ഞാലും കീത്തിബഹുമാനാദിപ്രതിഷ്ഠാലോഭവും അപ്രതിഷ്ഠാഭയവും മഹാതപസ്വികളുടെ കമ്മങ്ങളെപ്പോലും നിയന്ത്രിക്കുമ്പോഠം, ലോകഹിതകാംക്ഷിയും, സവ്വജനവന്ദ്യനുമായ ഒരു ഗൃഹസ്ഥൻ അദ്ദേഹത്തിൻെറ യഥാത്ഥമനോഭാവങ്ങളെ പ്രകാശിപ്പിക്കുന്ന കാര്യത്തിൽ വളരെ കരുതൽ കാണിക്കുന്നതിൽ എന്താണത്ഭുതം? യോഗശക്തി മുതലായ അതിഗഹനങ്ങളായ വിഷയങ്ങളെക്കുറിച്ച് പ്രൊഫസർ തുലോം അവിശ്വാസിയാണെന്നു പറയുന്നതു ശരിയല്ല.

'വൈദാന്തികജനപൂർണ്ണമായ ഭാരതഭൂമിയിൽ ഉയരുന്ന ആദ്ധ്യാത്മികധർമ്മതരംഗങ്ങളെ"പ്പറ്റി മാക്സ്മുള്ളർ അല്പം മുമ്പ് ഒരു വിവരണം പ്രസിദ്ധപ്പെടുത്തിയിരുന്നു. അദ്ദേഹത്തിൻെറ അഭിപ്രായത്തിൽ അനേകമാളുകൾ "അവയുടെ മർമ്മം മനസ്സിലാക്കാതെ ഭ്രമിക്കയും അത്യന്തം അയഥാർത്ഥമായി വർണ്ണിക്കയും ചെയ്യുന്നു." ഏതാദൃശ മിഥ്യാപ്രചരണങ്ങളെ തടുക്കുന്നതിനും, ഭാരതവാസികളായ സന്യാസികൾ അലൗകികവും അത്യത്ഭുതകരവുമായ കർമ്മങ്ങൾ നടത്തുന്നതായി ഇംഗ്ലണ്ടിലേയും അമേരിക്കയിലേയും വൃത്താന്തപത്രങ്ങളിൽ പ്രസിദ്ധപ്പെടുത്തുന്ന 'എസോട്ടറിക് ബുദ്ധമതം', 'തിയാസഫി' മുതലായ വിജാതീയനാമങ്ങൾക്കടിയിലും ഏതാണ്ടു സത്യമുണ്ടെന്നു കാണിക്കുവാനും—അതായത് ഭാരതം, പക്ഷികളെപ്പോലെ കേവലം ഗഗനചാരികളുടേയും, വെള്ളത്തിൽ നടക്കുന്നവരുടേയും, മത്സ്യങ്ങളെപ്പോലെ ജലത്തിൽ ജീവിക്കുന്നവരുടേയും, മന്ത്രതന്ത്രാദികൾകൊണ്ടു രോഗശമനം വരുത്തുന്നവരുടേയും, സിദ്ധിബലത്താൽ ധനികകുലത്തെ രക്ഷിക്കുന്നവരുടേയും, സുവർണ്ണാദി നിർമ്മാണകുശലന്മാരുടേയും നിവാസഭൂമിയല്ല; പിന്നെയോ, യഥാർത്ഥഅദ്ധ്യാത്മതത്വജ്ഞന്മാർ, യഥാർത്ഥബ്രഹ്മജ്ഞാനികൾ, യഥാർത്ഥയോഗികൾ, യഥാർത്ഥഭക്തന്മാർ എന്നിവർ ഈ ദേശത്തിൽ ഇന്നും വിരളമല്ല, ഭാരതനിവാസികൾ ഒടുവിൽപ്പറഞ്ഞ മനുഷ്യദേവന്മാരെ വെടിഞ്ഞു് മുൻപറഞ്ഞതായ ഐന്ദ്രജാലികന്മാരുടെ പാദലേഹനം ചെയ്യുന്നതിന് പാമരതുല്യം ദിവാനിശം കാത്തിരിക്കത്തക്കവണ്ണം കേവലം മൃഗപ്രായത്തിലേക്കധഃപതിച്ചിട്ടില്ലയെന്ന് യൂറോപ്യൻപണ്ഡിതവരേണ്യന്മാരെ മനസ്സിലാക്കുന്നതിനും, പ്രൊഫസ്സർ മാക്സ്മുള്ളർ ക്രിസ്ത്വാബ്ദം

ഫ്വൻന്യആഗസ്റ്റ് മാസത്തിൽ നയിൻടീൻത് സെഞ്ചുറി മാസികയിൽ യഥാൎത്ഥമഹാത്മാവ് (A Real Mahat-man) എന്ന പേരിൽ ഒരു ലേഖനം പ്രസിദ്ധംചെയ്തു.

ഈ ലേഖനം യൂറോപ്പിലേയും അമേരിക്കയിലേയും വിദ്വൽകേസരികൾ അത്യാദരത്തോടുകൂടി വായിക്കുകയും, അതിന്റെ വിഷയമായ ശ്രീരാമകൃഷ്ണദേവനിലേക്ക് അനേകംപേർ ആകൃഷ്ടരായിത്തീരുകയും ചെയ്തു. ഇതിന്റെ ഫലമെന്ത്? നരമാംസഭുക്കുകൾ, നഗ്നദേഹന്മാർ, ബലാൽ വിധവാദഹനകാരികൾ, ശിശുഘാതകന്മാർ, മൂർഖകുത്സിതപുരുഷന്മാർ ഇങ്ങനെ സൎവ്വവിധത്തിലുമുള്ള പാപത്താലും അന്ധവിശ്വാസത്താലും പരിപൂൎണ്ണമായി മൃഗപ്രായരായ മനുഷ്യരാൽ നിബിഡമായിരിക്കുന്ന ഒരു ദേശമാണ് ഭാരതവൎഷം എന്ന് പാശ്ചാത്യവിദ്വന്മണ്ഡലം ധരിച്ചുവശായിട്ടുണ്ട്; ക്രിസ്ത്യൻമിഷണറിമാരും—എനിക്കു പറയാൻ ലജ്ജയും വ്യസനവും തോന്നുന്നു—നമ്മുടെ തന്നെ ഏതാനും നാട്ടുകാരുമാണ് ഈ ധാരണയ്ക്കു മുഖ്യസഹായമായിരുന്നിട്ടുള്ളത്. ഇങ്ങനെ രണ്ടു കൂട്ടരുടെ ശ്രമത്താലും പാശ്ചാത്യലോകത്തിന്റെ മേൽ ആസ്തൃതമായിരിക്കുന്ന അന്ധകാരാവരണം ഇപ്പോൾ മെല്ലെ മെല്ലെ ഛിന്നഭിന്നമായിത്തുടങ്ങിയിരിക്കുന്നു. ശ്രീരാമകൃഷ്ണദേവനെപ്പോലെയുള്ള ഒരു ലോകഗുരുവിനെ അവതരിപ്പിച്ച ദേശം നാം വിശ്വസിക്കാൻ പ്രേരിതരായിരിക്കുന്നതുപോലെ, യഥാൎത്ഥത്തിൽ കുത്സിതാചാരപൂൎണ്ണമാകുന്നതെങ്ങനെ? അഥവാ, വഞ്ചനാരസികന്മാരായ ചിലരുടെ കുത്സിതശ്രമം നിമിത്തം നാം ഭാരതത്തെ സംബന്ധിച്ച് ഇതേവരെയും അജ്ഞാനമഹാഭ്രമത്തിൽ

ചതിച്ചിരിക്കയായിരുന്നുവോ?—ഈ പ്രശ്നം പാശ്ചാത്യരുടെ മനസ്സിൽ നൈസർഗ്ഗികമായി ഉദിച്ചുതുടങ്ങിയിരിക്കുന്നു.

പാശ്ചാത്യലോകത്തിലെ ഭാരതീയാദ്ധ്യാത്മധർമ്മ—ദർശന—സാഹിത്യസാമ്രാജ്യത്തിന്റെ ചക്രവർത്തിയായ പ്രൊഫസ്സർ മാക്സ്മുള്ളർ യൂറോപ്യന്മാരുടേയും അമേരിക്കന്മാരുടേയും മംഗളത്തിനു വേണ്ടി, അതിഭക്തിപ്രവണമായ ഹൃദയത്തോടെ, ശ്രീരാമകൃഷ്ണദേവന്റെ ഒരു സംക്ഷിപ്തചരിത്രം 'നയിന്റീൻത് സെഞ്ചുറി' മാസികയിൽ പ്രസിദ്ധപ്പെടുത്തിയപ്പോൾ, മുൻപറഞ്ഞ രണ്ടുകൂട്ടരുടെ ഇടയിലും എത്രമാത്രം ക്ഷോഭവും എന്തെല്ലാം വികാരങ്ങളും ഉണ്ടായി എന്നു വർണ്ണിക്കാൻ പ്രയാസം.

ഹിന്ദുക്കളുടെ ദേവീദേവന്മാരെ, അയഥാർത്ഥമായി വർണ്ണിച്ച് അവരുടെ ഉപാസകന്മാരിൽ ഒരുവർക്കും വാസ്തവത്തിൽ അദ്ധ്യാത്മധർമ്മനിഷ്ഠന്മാരാകുവാൻ സാധിക്കയില്ലെന്നു സ്ഥാപിക്കുവാൻ ക്രിസ്ത്യൻ മിഷണറിമാർ പ്രാണനെ ഉപേക്ഷിച്ചുപോലും പരിശ്രമിച്ചിരുന്നു. എന്നാൽ അതു് പ്രബലമായ കൊടുങ്കാററിൽ ശുഷ്കതൃണംപോലെ പറന്നുപോയി. മുൻപറഞ്ഞ ദുഷ്പ്രചരണപ്രവർത്തകരായ സ്വദേശികൾ ശ്രീരാമകൃഷ്ണദേവന്റെ ദിവ്യശക്തിപ്രസാരണമാകുന്ന ഉജ്ജ്വലാഗ്നിയെ നിർവ്വാപണം ചെയ്യാനുള്ള ഉപായം ചിന്തിച്ചു ചിന്തിച്ച് ഹതാശന്മാരായിത്തീർന്നിരിക്കുന്നു. ഈശ്വരശക്തിയുടെ സമക്ഷം മാനുഷശക്തി എവിടെ?

വൃദ്ധനായ ഈ ആചാര്യൻ രണ്ടുവശത്തു നിന്നും അതിപ്രബലമായി ആക്രമിക്കപ്പെട്ടു എന്നതിൽ അത്ഭു

തപ്പെടാനില്ലല്ലോ. എന്നാൽ അത്ര വേഗം പിന്മാറുന്ന ആളല്ലായിരുന്നു ഈ വൃദ്ധൻ. ഈദൃശമഹാസമരത്തിൽ അദ്ദേഹം പല പ്രാവശ്യം വിജയപതാക പറപ്പിച്ചിട്ടുണ്ട്. ക്ഷുദ്രന്മാരായ പ്രതിയോഗികളുടെ വ്യഥാകണ്ഠക്ഷോഭങ്ങളെ നിരസ്തമാക്കുന്നതിനും, പ്രസ്തുതമഹാപുരുഷനേയും അദ്ദേഹത്തിൻെറ ഉപദേശങ്ങളേയും പററി സകലൎക്കും സൂക്ഷ്മതരമായ ഒരു ജ്ഞാനം നല്കുന്നതിനും മുമ്പിലത്തെ അപേക്ഷിച്ച് സമ്പൂൎണ്ണമായ ജീവചരിത്രവും ഉപദേശങ്ങളും സംഗ്രഹിച്ച് "ശ്രീരാമകൃഷ്ണനും അദ്ദേഹത്തിൻെറ ഉപദേശങ്ങളും" (The life and sayings of Ramakrishna) എന്ന പുസ്തകം പ്രസിദ്ധീകരിച്ചു. അതിൽ 'രാമകൃഷ്ണൻ' എന്ന അദ്ധ്യായത്തിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു:—

"ഇപ്പോൾ യൂറോപ്പിലും അമേരിക്കയിലും സ്ഥിരപ്രതിഷ്ഠിതനായിരിക്കുന്ന പ്രസ്തുത മഹാപുരുഷന്റെ ഉപദേശങ്ങളെ പ്രചരിപ്പിക്കുവാൻ അദ്ദേഹത്തിന്റെ ശിഷ്യന്മാർ അക്ഷീണമായ ഉത്സാഹത്തോടെ ശ്രമിക്കയും, ക്രിസ്ത്യാനികളിൽ നിന്നുപോലും പല ആളുകളെ രാമകൃഷ്ണമതത്തിലേക്കു പരിവൎത്തനം ചെയ്കയും ചെയ്തിരിക്കുന്നു. ഇതു് നമുക്കു് അത്യത്ഭുതമായും അവിശ്വാസ്യമായും തോന്നിയേക്കാം...........എന്നാൽ ഓരോ ഹൃദയത്തിലേയും പ്രബലമായ ആദ്ധ്യാത്മധൎമ്മപിപാസ, ഓരോ ഹൃദയത്തിലേയും അദ്ധ്യാത്മധൎമ്മബുഭുക്ഷ, മന്ദമായോ ശീഘ്രമായോ ശാന്തമാകുക തന്നെ വേണം. ഈ ക്ഷുധാൎത്തങ്ങളായ സകല ഹൃദയങ്ങളിലേക്കും, ശ്രീരാമകൃഷ്ണധൎമ്മം ബാഹ്യമായ യാതൊരു ശാസനപ്രേരണകളും കൂടാതെയാണ് സമാഗതമാകുന്നതു്. (അതുകൊണ്ടു്

അമൃതംപോലെ ഗ്രാഹ്യവുമായിരിക്കുന്നു)..............
അതിനാൽ, രാമകൃഷ്ണമതത്തെ അവലംബിച്ചെന്നു പറയപ്പെടുന്നവരുടെ സംഖ്യയിൽ അല്പം അതിശയോക്തി കണ്ടേക്കാമെങ്കിലും, ആധുനിക കാലത്തുപോലും ഏതാദൃശമായ വിജയം സിദ്ധിച്ച ഒരു മതം പ്രചാരത്തോടുകൂടി തന്നെ പരമാൎത്ഥത്തിൽ ജഗത്തിലെ സൎവ്വപ്രാചീനമായ ധൎമ്മവും തത്വശാസ്ത്രവുമെന്നു സമുൽഘോഷിക്കപ്പെടുന്ന ഒരു മതം—വേദാന്തം, അതായതു് വേദശേഷം അഥവാ വേദങ്ങളുടെ സൎവ്വോച്ചമായ ലക്ഷ്യം എന്നറിയപ്പെടുന്ന മതം—നമ്മുടെ അതിഗൗരവമായ ശ്രദ്ധയെ അൎഹിക്കുന്നുണ്ടു്."

ഈ പുസ്തകത്തിന്റെ പ്രഥമഭാഗത്തിൽ മഹാത്മാവു്, ആശ്രമവിഭാഗങ്ങൾ, സന്യാസം, യോഗം ഇവയെപ്പററി അല്പം നിരൂപണം ചെയ്കയും, ദയാനന്ദസരസ്വതി, പാവ്ഹാരിബാബാ, ദേവേന്ദ്രനാഥടാഗോർ, രാധാസ്വാമിസമ്പ്രദായത്തിന്റെ നേതാവായ റായി സാളഗ്രാമസാഹിബ്ബ് ബഹദ്ദൂർ എന്നിവരെപ്പററി അല്പം വിവരിക്കയും ചെയ്തു കഴിഞ്ഞിട്ടു്, ശ്രീരാമകൃഷ്ണചരിത്രത്തെ അവതരിപ്പിക്കുന്നു.

സകല ഇതിഹാസങ്ങളിലും സാധാരണ സംഭവിക്കുന്ന ഒരു ദോഷം—അനുരാഗാധിക്യംകൊണ്ടോ വിരാഗാധിക്യം കൊണ്ടോ യഥാൎത്ഥ ചരിത്രത്തിന്റെ വിപരിവൎത്തനം—ഈ ജീവനചരിത്രത്തിലും പ്രവേശിച്ചുപോയേക്കുമോ എന്നു പ്രൊഫസർ വളരെ ഭയപ്പെടുന്നു. അതുകൊണ്ടാണു് ഈ ഘടനകളെ സംഗ്രഹിക്കുന്നതിൽ

അദ്ദേഹത്തിന് ഇത്രമാത്രം അവധാനതയുള്ളതു്. ശ്രീരാമകൃഷ്ണന്റെ ഒരെളിയദാസനായ ഈ ലേഖകനാൽ സങ്കലിതമായ ശ്രീരാമകൃഷ്ണജീവനചരിതം പ്രൊഫസരുടെ ബുദ്ധിശക്തിയാൽ മർദ്ദിക്കപ്പെട്ടു് മൃദുലീകൃതമായിട്ടും "ഗുരുഭക്തിയുടെ ആധിക്യത്താൽ ഇതിൽ അല്പം അതിശയോക്തിയും കണ്ടേക്കാം" എന്നു പറയാൻ മാക്സ് മുള്ളർ മറന്നുപോയിട്ടില്ല. ശ്രീരാമകൃഷ്ണനിൽ ദോഷമാരോപിച്ചു് ബ്രഹ്മസമാജപ്രവർത്തകനായ ബാബുപ്രതാപചന്ദ്രമസൂംദാർ മുതലായ ചില വ്യക്തികൾ പ്രൊഫസർക്ക് എഴുതി അയച്ചതിനുള്ള മറുപടിയിൽ, മേൽപറഞ്ഞ വിധം കഠോരമധുരങ്ങളായി വന്നിട്ടുള്ള വാക്കുകളെ പരശ്രീകാതരന്മാരും അസൂയാകലുഷിതചിത്തന്മാരുമായ ബംഗാളികൾ പ്രത്യേകിച്ചു ശ്രദ്ധിക്കേണ്ടതാണു്, സംശയമില്ല.

ശ്രീരാമകൃഷ്ണചരിതം ഈ ഗ്രന്ഥത്തിൽ അതിസംക്ഷിപ്തരൂപത്തിലും ലളിതകോമളമായ ഭാഷയിലും പ്രതിപാദിക്കപ്പെട്ടിരിക്കുന്നു. ഈ ജീവനചരിത്രത്തിൽ അതിശയോക്തിഭീരുവായ ചരിത്രകാരൻ ഓരോ പദവും ശരിയായി തൂക്കിനോക്കിയിട്ടു തന്നെയാണു പ്രയോഗിച്ചിട്ടുള്ളതു്. "യഥാർത്ഥമഹാത്മാവു്" എന്ന ലേഖനത്തിൽ അങ്ങിങ്ങു പ്രസ്ഫുരിതങ്ങളായിരുന്ന അഗ്നിസ്ഫുലിംഗങ്ങളെ, ഇതിൽ വളരെപ്പണിപ്പെട്ടു് ആവരണം ചെയ്തിട്ടുണ്ടു്. ഒരു വശത്തു് ക്രിസ്ത്യൻ മിഷനറിമാർ, മറേറവശത്തു് ബ്രഹ്മസമാജകോലാഹലം—രണ്ടിന്റേയും നടുവിൽ കൂടിയാണു് പ്രൊഫസർ തന്റെ നൗകയെ നയിച്ചിരിക്കുന്നതു്. 'യഥാർത്ഥമഹാത്മാവു്' എന്ന ലേഖനം മൂലം

രണ്ടു ഭാഗത്തുനിന്നുമുള്ള നിന്ദയ്ക്കും ശകാരത്തിനും പ്രൊഫസർ പാത്രമായി. എന്നിട്ടും പ്രത്യുത്തരത്തിനു ശ്രമം പോലും ചെയ്യുന്നില്ല. ഇംഗ്ലണ്ടിലെ മാന്യലേഖകന്മാരെപ്പോലെ തന്നെ ഇദ്ദേഹവും അസഭ്യവാഗ്വർഷങ്ങൾ ചെയ്യുന്നില്ല; എന്നാൽ വൃദ്ധനായ മഹാപണ്ഡിതനു യോജിച്ചവിധം ധീരഗംഭീരവും, വിദ്വേഷലേശരഹിതവും, വജ്രദൃഢവുമായ സ്വരത്തിൽ, ആ മഹാപുരുഷന്റെ അലൗകിക ഹൃദയോദ്ഗളിതമായ അമാനുഷഭാവങ്ങളുടെ മേൽ പതിച്ചിട്ടുള്ള ആക്ഷേപങ്ങളെയെല്ലാം അപാസ്തമാക്കിയിരിക്കുന്നു. ഇത് നമുക്ക് ആനന്ദവിഷയം തന്നെ.

ഈ ആക്ഷേപങ്ങൾ വിസ്മയാവഹങ്ങളാണ്. ബ്രാഹ്മസമാജത്തിന്റെ ഗുരുദേവനായിരുന്ന്, കഴിഞ്ഞുപോയ ആചാര്യകേശവചന്ദ്രസേനന്റെ മുഖപത്രത്തിൽ നിന്നും ഇപ്രകാരം ഞങ്ങൾ കേട്ടിട്ടുണ്ട്. ശ്രീരാമകൃഷ്ണന്റെ ലളിതമധുരമായ ഗ്രാമ്യഭാഷ ഒരു അലൗകികപരിപാവനതയാൽ പരിപൂർണ്ണമാണ്. നാം അശ്ലീലമെന്നു വിചാരിക്കുന്ന പല വാക്കുകളും അതിൽ കണ്ടേക്കാമെങ്കിലും അദ്ദേഹത്തിന്റെ അപൂർവ്വബാലസദൃശനൈർമ്മല്യവും കാമഗന്ധഹീനതയും നിമിത്തം ഈ സകല പദപ്രയോഗങ്ങളും ദോഷങ്ങളാകുന്നില്ലെന്നു മാത്രമല്ല, പ്രത്യുത ഭൂഷണങ്ങൾതന്നെയാണ്. എന്നിട്ടും അതാണ് പ്രബലമായ ഒരാക്ഷേപം!

അദ്ദേഹം സന്യാസം സ്വീകരിച്ചതുകൊണ്ട് ധർമ്മപത്നിയുടെ നേരെ വളരെ നിഷ്ഠുരമായിപ്പെരുമാറി എന്നാണ് മറെറാരാക്ഷേപം. അതിന് അദ്ദേഹം സമാ

ധമ്മചാരിണിയുടെ അനുമതിയോടുകൂടിയാണ് സന്യാസം സ്വീകരിച്ചതെന്നും, മത്ത്യലോകത്തിൽ വസിച്ചേടത്തോളം കാലം അനുരൂപയായ ആ ധമ്മപത്നി, ഭത്താവിനെ ഗുരുഭാവത്തിൽ സ്വീകരിക്കയും അദ്ദേഹത്തിന്റെ ഉപദേശമനുസരിച്ച് ആജീവനാന്തബ്രഹ്മചാരിണിയായി ഭഗവത്സേവ ചെയ്കയും പരമാനന്ദമനുഭവിയ്ക്കുകയുമാണു ചെയ്തതെന്നും, പ്രൊഫസ്സർ പ്രത്യുത്തരമരുളി. "ശരീരസംബന്ധമില്ലെങ്കിൽ വിവാഹം അസുഖകരമായിരിക്കണമെന്നുണ്ടോ" എന്നദ്ദേഹം ചോദിക്കുന്നു—"ശാരീരികബന്ധമൊന്നും കൂടാതെ തന്നെ ബ്രഹ്മചാരിണിയായ പത്നിയെ അമൃതമയമായ ബ്രഹ്മാനന്ദത്തിൻെറ ഭാഗഭാക്കാക്കിയിട്ട്, ബ്രഹ്മചാരിയായ ഭത്താവിന് സ്വജീവിതത്തെ നയിക്കാൻ സാധിക്കുമെന്നുള്ളത് നാം മനസ്സിലാക്കണം. ഏതാദൃശവ്രതധാരണത്തിൽ യൂറോപ്യന്മാർ അവന്ധ്യശ്രമന്മാരാകുകയില്ലെന്നു നമുക്കു തോന്നിയാലും ഹിന്ദുക്കൾക്ക് അനായാസേന ഈ ജിതേന്ദ്രിയാവസ്ഥയിൽ ജീവിക്കാൻ സാധിക്കുമെന്നുള്ളത് നാം ദൃഢമായി വിശ്വസിക്കണം." ദേവകൾ അദ്ദേഹത്തിൻെറ മേൽ പുഷ്പവൃഷ്ടി ചൊരിയട്ടെ! ഒരു വിജാതിയും വിദേശിയുമായ ഈ പ്രൊഫസ്സർ, ആദ്ധ്യാത്മികമായ ഉന്നതിക്ക് നമുക്ക് ഏകമാത്രസഹായമായിരിക്കുന്നത് ബ്രഹ്മചര്യമാണെന്നു മനസ്സിലാക്കുകയും, അത് ഇന്നും ഭാരതവഷത്തിൽ വിരളമല്ലെന്നു വിശ്വസിക്കയും ചെയ്യുന്നു!—നമ്മുടെ നാട്ടിലെ ചില കേങ്കേമന്മാർ വിവാഹത്തിന് ശാരീരികബന്ധത്തിനപ്പുറം യാതൊരത്ഥവും കാണാതിരിക്കയും ചെയ്യുന്നു!! "യാദൃശീ ഭാവനാ യസ്യ സിദ്ധിർഭവതി താദൃശീ."

വേറൊരാക്ഷേപം അദ്ദേഹം വേശ്യകളെ അത്യന്തം വെറുത്തില്ലെന്നുള്ളതാണ്. ഇതിന്ന പ്രൊഫസരുടെ മറുപടി എത്രയും മധുരമാണ്; അദ്ദേഹം പറയുന്നു: രാമകൃഷ്ണൻ മാത്രമല്ല, അന്യമതപ്രവാചകന്മാരും ഈ അപരാധത്താൽ അപരാധികളാണ്.'

ഹാ! എത്ര മധുരമായ വാക്ക്!—ഭഗവാൻ ബുദ്ധദേവൻെറ കൃപാപാത്രമായ അംബാപാലി എന്ന വേശ്യയേയും, ശ്രീയേശുദേവൻെറ കാരുണ്യത്തെ കവൎന്നെടുത്ത സാമരിട്ടൻസ്ത്രീയേയും ഞാൻ ഓക്കുന്നു.

ഇനിയുമൊരാക്ഷേപമുള്ളതു് അദ്ദേഹം മദ്യപാനത്തെയും അത്രമാത്രം വെറുത്തില്ലെന്നുള്ളതാണ്. ഹരി! ഹരി! ഒരു തുള്ളി മദ്യം സേവിച്ചതുമൂലം ആയാളുടെ ഛായയെപ്പോലും സ്പൎശിക്കരുതു്. അല്ലേ?—ഭയങ്കരമായ ഒരാക്ഷേപംതന്നെ! മദ്യപാനി, വേശ്യ, മോഷ്ടാവ്, ഇങ്ങനെ ലോകത്തിലെ സകല ദുഷ്ടന്മാരേയും എന്തുകൊണ്ടദ്ദേഹം ആട്ടിപ്പായിച്ചില്ല! ഹൃദയവികാരങ്ങളെ മറച്ചുവെച്ച് വേണുഗാനസ്വരത്തിൽ എന്തുകൊണ്ടു സംസാരിച്ചില്ല.

സൎവ്വോപരി ഒരാക്ഷേപമുള്ളതു് അദ്ദേഹം എന്തുകൊണ്ടാണ് ആജീവനാന്തം സ്ത്രീസംഗം ചെയ്യാഞ്ഞതു്!?

ഈ നിരൂപകകേസരികളുടെ, പരിപാവനതയുടേയും സദാചാരത്തിൻേറയും അദൎമ്മനുസരിച്ച് ജീവിതത്തെ രൂപീകരിക്കാൻ സാധിച്ചില്ലെങ്കിൽ, ഭാരതം പാതാളത്തിലേയ്ക്കു വീണുപോകും! ഏതാദൃശനിയമത്തിൽക്കൂടിയാണ് ഉയരേണ്ടതെങ്കിൽ, ഇന്ത്യ രസാതലത്തിൽത്തന്നെ കിടന്നുകൊള്ളട്ടെ!

ജീവചരിത്രത്തെ അപേക്ഷിച്ച്, ഈ പുസ്തകത്തിൽ വളരെക്കൂടുതൽ അദ്ദേഹത്തിൻെറ ഉപദേശങ്ങളാണ്. ഈ ഉപദേശപരമ്പര, ലോകത്തിലെ ഇംഗ്ലീഷുഭാഷാഭിജ്ഞരിൽ എത്ര വളരെ ആളുകളെ ആകർഷിച്ചിട്ടുള്ളതു്, ഈ പുസ്തകത്തിൻെറ ശീഘ്രതരമായ വിക്രയത്തിൽ നിന്നും അനായാസേന അനുമാനിക്കാവുന്നതാണ്. ഭഗവാൻെറ ശ്രീമുഖത്തിൽനിന്നുതന്നെ വിനിർഗളിച്ചതായ ഈ സദുപദേശസമൂഹം, ദിവ്യശക്തിപ്രഭാവപരിപൂർണ്ണമായിരിക്കുമെന്നുള്ളതുകൊണ്ട് സകല ദേശങ്ങളിലും തൻെറ ഐശ്വരശക്തിയെ വികസിപ്പിക്കുമെന്നുള്ളതു നിശ്ചയംതന്നെ. "ബഹുജനഹിതായ ബഹുജനസുഖായ" മഹാപുരുഷന്മാർ അവതരിക്കുന്നു— അവരുടെ ജന്മവും കർമ്മങ്ങളും അലൗകികങ്ങളാണ്; അവരുടെ ഉപദേശപ്രചരണപരിപാടി അത്യാശ്ചര്യങ്ങളുമാണ്.

നമ്മളോ?—ഈ ദരിദ്രബ്രാഹ്മണകുമാരൻ നമ്മെ ജനനംകൊണ്ട് പരിപൂതരാക്കി! കർമ്മംകൊണ്ട് ഉൽകൃഷ്ടരാക്കി! വചനാമൃതംകൊണ്ട് രാജകീയസമുദായത്തിൻെറ സ്നേഹദൃഷ്ടികളെ നമ്മിലേയ്ക്കാകർഷിച്ചു! അദ്ദേഹത്തിനു വേണ്ടി ഞങ്ങൾ എന്തുചെയ്യുന്നു? സത്യം എല്ലായ്പോഴും മധുരമല്ല, എങ്കിലും ചില സമയങ്ങളിൽ അതു പറഞ്ഞുതന്നെ തീരണം—അദ്ദേഹത്തിൻെറ ഉപദേശാദികൾ നമുക്കൊരനർഘസമ്പത്താണെന്നു ഞങ്ങളിൽ ചിലർക്കെല്ലാമറിയാം. എന്നാൽ അതവിടെ അവസാനിക്കയാണു ചെയ്യുന്നതു്. ഈ ഉപദേശങ്ങൾ ജീവിതത്തിൽ പ്രായോഗികമാക്കുന്നതിനു ശ്രമിക്കാൻ പോലും നമുക്ക് അസാദ്ധ്യമാണ്—പിന്നെയാണോ ശ്രീരാമകൃഷ്ണദേവനാൽ ഉല്ലോളിതമായ ജ്ഞാനഭക്തിമഹാതരംഗങ്ങളിൽ

ജീവിതമൎപ്പിക്കാനുള്ള ആശ? ഭഗവാന്റെ ലീലയെ മനസ്സിലാക്കിയവരോടും മനസ്സിലാക്കാൻ ശ്രമിക്കുന്നവരോടും ഞങ്ങൾ പറയുന്നു—"മനസ്സിലാക്കിയതുകൊണ്ടു മാത്രം എന്തു ഫലം? മനസ്സിലായതിനു തെളിവു് പ്രവൃത്തിയിലാണു്. നാവുകൊണ്ടു മാത്രം മനസ്സിലായെന്നോ വിശ്വസിക്കുന്നു എന്നോ പറഞ്ഞാൽ, അന്യന്മാർ അതിനെക്കണ്ണടച്ചു വിശ്വസിക്കുമോ? ഹൃദയത്തിലെ സകല ഭാവങ്ങളും ഫലാനുമേയങ്ങളാണു്; പ്രവൃത്തിയിൽ കൊണ്ടുവരിക—ലോകം അതു കാണട്ടെ.

നിരക്ഷരനായി ദരിദ്രനായ ഈ പൂജാരിബ്രാഹ്മണനെ നിസ്സാരമായിക്കരുതുന്ന പണ്ഡിതമ്മന്യന്മാരോടു് ഞങ്ങൾക്കുള്ള അഭ്യൎത്ഥന ഇതാണു്: "ഏതു ദേശത്തിലെ മൂഢനായ ഒരു പൂജകനുപോലും, തന്റെ ശക്തിവൈശിഷ്ട്യംകൊണ്ടു്, പിതൃപിതാമഹപരമ്പരാഗതമായിരിക്കുന്ന സനാതനധൎമ്മത്തിന്റെ വിജയഘോഷത്തെ സപ്തസാഗരങ്ങളുടെ മറുകരയിലും പ്രതിധ്വനിപ്പിക്കുവാൻ അല്പകാലംകൊണ്ടുതന്നെ സാധിച്ചുവോ, ആ ദേശത്തിലെ, സൎവ്വലോകമാന്യന്മാരും വീരകേസരികളുമായ മഹാപണ്ഡിതന്മാരാണു നിങ്ങൾ—നിങ്ങൾ വിചാരിച്ചാൽ, സ്വദേശത്തിന്റേയും സ്വജാതിയുടേയും മംഗളത്തിനു വേണ്ടി ഇതിനെക്കാൾ എത്ര അത്യത്ഭുതകരങ്ങളായ കൎമ്മങ്ങളാണു് ചെയ്യാൻ സാധിക്കാത്തതു്. അതുകൊണ്ടു് ഉത്തിഷ്ഠത!, ജാഗ്രത!'—നിങ്ങളിൽ അന്തർലീനമായിക്കിടക്കുന്ന മഹാശക്തിയുടെ ലീലയേ പ്രകാശിപ്പിക്കുക. ഞങ്ങളിതാ, പുഷ്പചന്ദനഹസ്തന്മാരായി നിങ്ങളെ പൂജിക്കുവാൻ തയാറായി നില്ക്കുന്നു. ഞങ്ങൾ മൂൎഖന്മാർ, ദരിദ്രന്മാർ, അഗണ്യന്മാർ, ജീവനവൃത്തിക്കു

വേണ്ടി ഭിക്ഷുവേഷമെടുത്തവർ; നിങ്ങളോ, ഐശ്വര്യസമ്പന്നന്മാർ, ബലിഷ്ഠന്മാർ, ഉൽക്കൃഷ്ടകുലജാതന്മാർ, സർവ്വവിദ്യാനിലയനങ്ങൾ—നിങ്ങൾ ഉത്ഥാനം ചെയ്യുക, നേതൃത്വം സ്വീകരിക്കുക, മാർഗ്ഗപ്രദർശനം ചെയ്യുക, ലോകഹിതത്തിന്നു വേണ്ടി ത്യാഗമാഹാത്മ്യത്തെ ദൃഷ്ടാന്തീകരിക്കുക—ഞങ്ങൾ ക്രീതദാസന്മാരെപ്പോലെ നിങ്ങളെ അനുഗമിക്കാം."

ഇനിയും ശ്രീരാമകൃഷ്ണനാമധേയത്തിൻെറ പ്രതിഷ്ഠയും പ്രഭാവവും കണ്ടു്, ദാസജാതിസുലഭമായ ഈർഷ്യാദ്വേഷങ്ങളാൽ ജർജ്ജരിതമാനസന്മാരായിട്ടു്, കാരണമോ അപരാധമോ കൂടാതെ അതിദാരുണമായ വൈരത്തെ പ്രകാശിപ്പിക്കുന്നവരോടു ഞങ്ങൾക്കു പറയാനുള്ളതിതാണു്:—"ഹേ ഭ്രാതാക്കന്മാരേ! നിങ്ങളുടെ ശ്രമം നിഷ്ഫലമാണു്. യാതൊരു സർവ്വദിഗന്തവ്യാപിയായ സനാതനധർമ്മമഹാതരംഗങ്ങളുടെ ശുഭ്രശിഖരത്തിൽ ഈ മഹാപുരുഷമൂർത്തി വിരാജിക്കുന്നുവോ, അതു് ഞങ്ങളുടെ പേരിനോ പെരുമയ്ക്കോ ധനലാഭത്തിനോ വേണ്ടിയുള്ള അക്ഷീണപരിശ്രമത്തിൻെറ ഫലമാണെങ്കിൽ, നിങ്ങളുടേയോ മററാരുടെയെങ്കിലുമോ ശ്രമം കൂടാതെതന്നെ, ആ മഹാമായയുടെ അപ്രതിഹരാധ്യമായ നിയമപ്രഭാവത്താൽ, കാലസമുദ്രകല്ലോലങ്ങളിൽ എന്നെന്നേക്കുമായി വിലയിച്ചുപോകും നിശ്ചയം; അതല്ല, ലോകജനനിയുടെ ദിവ്യാനുഗ്രഹപ്രബോധിതനായ മഹാപുരുഷൻെറ നിസ്സ്വാർത്ഥപ്രേമപീയൂഷതരംഗങ്ങളാണു് ജഗത്തിനെ ആപ്ലാവനം ചെയ്വാൻ ആരംഭിച്ചിരിക്കുന്നതെങ്കിൽ, ഹേ മനുഷ്യകീടമേ! ആ മഹാശക്തിസ്വരൂപിണിയുടെ ഇച്ഛയെ പ്രതിരോധിക്കാൻ നീ ആരു്?

——(o)——

*VII.

# ശ്രീരാമകൃഷ്ണൻ.

ശ്രീരാമകൃഷ്ണദേവൻ അതിനിഷ്ഠയുള്ള ഒരു ആഢ്യ ബ്രാഹ്മണൻെറ പുത്രനായിരുന്നു. ആ ബ്രഹ്മണശ്രേഷ്ഠൻ ഉത്തമബ്രാഹ്മണരോടല്ലാതെ ദാനംപോലും വാങ്ങിയിരുന്നില്ല. അദ്ദേഹം എന്തെങ്കിലും ജോലി ചെയ്യുകയോ, അമ്പലത്തിൽ ശാന്തി കഴിക്കുകയോ, പുസ്തകം വില്ക്കുകയോ, മററാരുടെയെങ്കിലും ജോലി ചെയ്യുകയോ ചെയ്തിട്ടില്ല. അദ്ദേഹം യദൃച്ഛാലാഭസന്തുഷ്ടനും, യാചിക്കാതെ ലഭിക്കുന്നതുകൊണ്ടു് ജീവിതം നയിക്കുന്നവനും ആയിരുന്നു. എന്നാൽ അതും ഒരു നീചനായ ബ്രാഹ്മണനിൽനിന്നുമാണു ലഭിച്ചതെങ്കിൽ അദ്ദേഹം ഒരിക്കലും സ്വീകരിച്ചിരുന്നില്ല. ഹിന്ദുമതത്തിൽ ക്ഷേത്രങ്ങൾക്കു് അത്ര പ്രാധാന്യമില്ല. സകല ക്ഷേത്രങ്ങളും നശിച്ചാൽ പോലും ഹിന്ദുമതത്തിനു് ലവലേശം കുറവു വരികയില്ല. തനിക്കുവേണ്ടി മാത്രം ഭവനം ഉണ്ടാക്കുന്നതു് സ്വാത്ഥപരതയാണു്; അതിഥികൾക്കും ദേവന്മാക്കും വേണ്ടി മാത്രമാണു് മനുഷ്യർ ഗൃഹം പണിയിക്കേണ്ടതു്; അതുകൊണ്ടു് മനുഷ്യർ ദേവന്മാക്കുവേണ്ടി ക്ഷേത്രങ്ങളും ഉണ്ടാക്കുന്നു.

കുടുംബത്തിലെ ദാരിദ്ര്യാധിക്യത്താൽ ചെറുപ്പകാലത്തുതന്നെ ശ്രീരാമകൃഷ്ണനു് ഒരു ക്ഷേത്രത്തിലെ ശാന്തിക്കാരനാകേണ്ടതായി വന്നു. ആ ക്ഷേത്രത്തിൽ

---

* Inspired Talks—ദിവ്യവാണിയിൽ നിന്നു്.

ലോകമാതാവായ കാളീഭഗവതിയെയാണ് പ്രതിഷ്ഠിച്ചിരുന്നതു്—(ഒരു പുരുഷവിഗ്രഹത്തിൽ ഒരു സ്ത്രീ വിഗ്രഹം നില്ക്കുന്നു; അതു കണ്ടാൽ മായ നീങ്ങാതെ ജ്ഞാനം ലഭിക്കയില്ല എന്നു സൂചിപ്പിക്കയാണെന്നു തോന്നുന്നു.) ബ്രഹ്മം നപുംസകമാണ്, അജ്ഞാതമാണ്, അജ്ഞേയമാണ്. എന്നാൽ അതു് അഭിവ്യക്തമാകുന്ന സമയം, മായയാൽ ആവൃതമായിട്ടു് ജഗന്മാതാവിൻെറ മൂർത്തിയെ സ്വീകരിക്കയും, സൃഷ്ടിപ്രപഞ്ചത്തെ വിസ്തൃതമാക്കയും ചെയ്യുന്നു. കിടക്കുന്ന ആ പുരുഷവിഗ്രഹം ശിവനാണ്, ബ്രഹ്മമാണ്. മായയാൽ ആവൃതമായതിനാൽ ശവതുല്യമായിരിക്കുന്നു. "ഞാൻ ബലം പ്രയോഗിച്ചു് മായയെ നശിപ്പിച്ചിട്ടു് ബ്രഹ്മത്തെ പ്രകാശിപ്പിക്കും" എന്നു് അദ്വൈതവാദികൾ—ജ്ഞാനികൾ—പറയും. "ഞങ്ങൾ ജഗന്മാതാവിനോടു പ്രാർത്ഥിക്കയും, അമ്മ സന്തുഷ്ടയായിട്ടു് മാറിത്തരുകയും ചെയ്യും; അപ്പോൾ ബ്രഹ്മം പ്രകാശിക്കും. അമ്മയുടെ കയ്യിലാണ് ആ മുറിയുടെ താക്കോൽ ഇരിക്കുന്നതു്" എന്നു് ദ്വൈതവാദികൾ - ഭക്തന്മാർ—പറയും.

ഇങ്ങനെ കുറേനാൾ കാളീഭഗവതിയെ പൂജിച്ചപ്പോൾ ആ യുവപൂജകൻെറ ഹൃദയത്തിൽ തീവ്രമായ വ്യാകുലതയും, ഭക്തിപരവശതയും ഉണ്ടായതിനാൽ, നിയമിതരീതിയിൽ ക്ഷേത്രത്തിലെ പൂജാദികൾ നടത്തുന്നതിന് അദ്ദേഹത്തിനു വിഷമമായിത്തീർന്നു. അതിനാൽ അദ്ദേഹം ആ ജോലി ഉപേക്ഷിച്ചിട്ടു് ആ ക്ഷേത്രത്തിൻെറ ഉദ്യാനത്തിൽ ചെന്നിരുന്നു് രാവും പകലും ധ്യാനിച്ചുതുടങ്ങി. അതു് ഗംഗയുടെ തീരത്തുതന്നെയായിരുന്നു.

ഒരു ദിവസം, ഒരു കുടിൽ പണിയുന്നതിനുള്ള സകല സാധനങ്ങളും ഒരു വലിയ തിരമാലയിൽപെട്ട് അദ്ദേഹത്തിൻെറ സമീപത്തു ചെന്നുചേൎന്നു. ആ സാധനങ്ങളാൽ നിൎമ്മിതമായ കുടിലിൽ അദ്ദേഹം താമസിച്ചുകൊണ്ട് വ്യാകുലഹൃദയത്തോടുകൂടി പ്രാൎത്ഥിച്ചുതുടങ്ങി. സ്വദേഹത്തെ രക്ഷിക്കുന്നതിനോ, ജഗന്മാതാവിനെ അല്ലാതെ മററെന്തെങ്കിലും ചിന്തിക്കുന്നതിനോ അദ്ദേഹത്തിനു സാധിച്ചില്ല. ഒരു ബന്ധു ദിവസംപ്രതി ഓരോ പ്രാവശ്യം അദ്ദേഹത്തിന് ഭക്ഷണം നല്കുകയും, മററു കാൎയ്യങ്ങൾ അന്വേഷിക്കുകയും ചെയ്തുവന്നു. അങ്ങനെ അല്പദിവസം കഴിഞ്ഞപ്പോൾ, ഒരു സന്യാസി വന്ന് "അമ്മ"യെ ദൎശിക്കുന്നതിനു വേണ്ട സഹായം നല്കി. അദ്ദേഹത്തിന് ആവശ്യമുള്ള ഗുരുക്കന്മാരെല്ലാം യഥാസമയം സ്വയമേവ അദ്ദേഹത്തിൻെറ അടുക്കൽ വന്നിരുന്നു. സകല സമ്പ്രദായങ്ങളിലും പെട്ട സന്യാസിമാർ അവിടെ ചെന്ന് അദ്ദേഹത്തെ പഠിപ്പിക്കാമെന്നു പറയുകയും, അദ്ദേഹം അവരുടെ ഉപദേശങ്ങളെ സശ്രദ്ധം ശ്രവിക്കയും ചെയ്തു. എന്നാൽ അദ്ദേഹം ആ ജഗന്മാതാവിനെ മാത്രമേ ഉപാസിച്ചിരുന്നുള്ളു. അദ്ദേഹത്തിന് എല്ലാം മാതാവുതന്നെയായിരുന്നു.

ശ്രീരാമകൃഷ്ണൻ ഒരിക്കലും ആരോടും രൂക്ഷമായി ഒരു വാക്കും പറഞ്ഞിട്ടില്ല. "അദ്ദേഹം ഞങ്ങളുടെ കൂട്ടത്തിൽപെട്ട ആളാണ്" എന്നു സകല സമ്പ്രദായത്തിൽ പെട്ടവരും വിശ്വസിച്ചിരുന്നു; അദ്ദേഹം അത്ര ഉദാരമതിയായിരുന്നു. അദ്ദേഹം സകലരേയും സ്നേഹിച്ചിരുന്നു. അദ്ദേഹത്തിൻെറ ദൃഷ്ടിയിൽ സകല ധൎമ്മ

ങ്ങളും സത്യങ്ങൾതന്നെയായിരുന്നു. ധർമ്മലോകത്തിൽ എല്ലാ ധർമ്മത്തിനും സ്ഥാനമുണ്ട് എന്ന് അദ്ദേഹം പറഞ്ഞിട്ടുണ്ട്. അദ്ദേഹം മുക്തനായിരുന്നു; സകലരോടും സമപ്രേമത്തിലാണ് അദ്ദേഹത്തിന്റെ മുക്തസ്വഭാവം പ്രകാശിച്ചിരുന്നത്; വജ്രംപോലെ കഠിനതയില്ല. ഇതു പോലെയുള്ള കോമളസ്വഭാവന്മാരാണ് പുതിയ ഭാവങ്ങളെ സൃഷ്ടിക്കുന്നത്; കഠിനസ്വഭാവന്മാർ അവയെ സർവ്വത്ര വ്യാപിപ്പിക്കുന്നു. സെയിൻറ്പാൾ ഒടുവിൽ പറഞ്ഞ കൂട്ടത്തിൽപെട്ട ആളാണ്; അദ്ദേഹം വജ്രനിർഘോഷംപോലെ സത്യത്തിന്റെ പ്രകാശത്തെ നാലു ദിക്കിലും വ്യാപിപ്പിച്ചു.

എന്നാൽ സെയിൻറ്പാളിന്റെ യുഗം കഴിഞ്ഞിരിക്കുന്നു. നമ്മൾ ആധുനികലോകത്തിലെ പുതിയ ദീപങ്ങളാകണം. നമ്മളുടെ ഈ യുഗത്തിൽ അത്യാവശ്യമായിട്ടുള്ളത്, സ്വയമേവ ദേശകാലോപയോഗിയാകാൻ സമർത്ഥമായ ഒരു സംഘമാണ്. അതു ലഭിക്കാൻ ഇടയായാൽ, ലോകത്തിലെ അവസാനമതം അതുതന്നെയായിരിക്കും. ഈ ചക്രം തിരിഞ്ഞുകൊണ്ടുതന്നെയിരിക്കും; നമ്മൾ അതിനെ സഹായിക്കണം. തടസ്സപ്പെടുത്തരുത്. ഓരോ പ്രകാരത്തിലുള്ള ധർമ്മതരംഗങ്ങൾ വരുന്നു, പോകുന്നു; അവയുടെയെല്ലാം മുകളിലായിട്ടു യുഗാവതാരം പ്രശോഭിക്കും. ഈ യുഗത്തിനു ഉപയുക്തമായ ധർമ്മം പഠിപ്പിക്കുന്നതിനാണ് ശ്രീരാമകൃഷ്ണദേവൻ അവതരിച്ചത്. അദ്ദേഹത്തിന്റെ ധർമ്മം വിനാശപരമല്ല; അതു സംഗ്രഹപരമാണ്. അദ്ദേഹത്തിനു ഇദംപ്രഥമമായി പ്രകൃതിയിൽ നിന്നും സത്യമറിയേണ്ട

തായി വന്നു; തൽഫലമായി അദ്ദേഹം സയിൻസിന
സരിച്ചുള്ള ധർമ്മം സമ്പാദിച്ചു. ആ ധർമ്മം ആരോ
തന്നെ വിശ്വസിക്കാൻ ഉപദേശിക്കയില്ല. പ്രത്യക്ഷ
മായി ദർശിച്ചുകൊള്ളാൻ മാത്രമേ ഉപദേശിക്കയുള്ളൂ
"ഞാൻ കാണുന്നുണ്ട്, നിങ്ങൾക്കും കാണാൻ സാധ
ക്കും"—ഞാൻ അവലംബിച്ച മാർഗ്ഗത്തെതന്നെ നിങ്ങളു
അവലംബിക്കുക; എന്നാൽ നിങ്ങൾക്കും എന്നെപ്പോല
സത്യത്തെ ദർശിക്കാൻ സാധിക്കും. ഈശ്വരനെ എല്ല
പേക്കും ലഭിക്കും. ആ സമത്വഭാവം എല്ലാപേക്ക
അധീനമായിട്ടാണിരിക്കുന്നത്. ശ്രീരാമകൃഷ്ണദേവന്റെ ഉ
ദേശങ്ങൾ "ഹിന്ദുധർമ്മത്തിൻെറ സാരസർവ്വസ്വ"മാണ
അവ അദ്ദേഹം സ്വയമായി സൃഷ്ടിച്ചവയൊന്നുമല്ല
അവ തൻെറ സ്വന്തമാണെന്ന് അദ്ദേഹം പറഞ്ഞിരു
മില്ല. അദ്ദേഹത്തിന് നാമയശസ്സുകളിൽ ലേശ
ആഗ്രഹമില്ലായിരുന്നു.

അദ്ദേഹം നാല്പതു വയസ്സു പ്രായമായപ്പോൾ പ്ര
രണകാര്യത്തിൽ ഏർപ്പെട്ടു. എന്നാൽ പ്രചരണത്ത
നായി അദ്ദേഹം വെളിയിൽ ഒരു സ്ഥലത്തും പോയ
ട്ടില്ല. തൻെറ അടുത്തു വന്ന് ഉപദേശം സ്വീകരിക്കു
വക്കു വേണ്ടി അദ്ദേഹം കാത്തിരുന്നു. ഹിന്ദുക്കളുടെ
രീതിയനുസരിച്ച്, അഞ്ചു വയസ്സു പ്രായമായ ഒ
ബാലികയെ അദ്ദേഹത്തിന്റെ യൗവനാരംഭത്തിൽ അ
നമ്മമാർ അദ്ദേഹത്തെക്കൊണ്ട് വിവാഹം കഴിപ്പിച്ചു
ബാലിക ദൂരെ ഒരു ഗ്രാമത്തിൽ ബന്ധുക്കളോടുകൂട
താമസിക്കയായിരുന്നു—തൻെറ യുവഭർത്താവ് കഠി
സാധനകൾ ചെയ്ത് ഈശ്വരപരായണനായിരിക്കയ

ണെന്നൊന്നും ആ സാധ്വി അറിഞ്ഞിരുന്നില്ല. പതി യൗവനയുക്തയായപ്പോൾ അദ്ദേഹം ഈശ്വരപ്രേമത്താൽ തന്മയനായി ഭവിച്ചിരുന്നു. അവർ സ്വദേശത്തുനിന്നും കാൽനടയായി ദക്ഷിണേശ്വരത്തുക്ഷേത്രത്തിൽ താമസിക്കുന്ന സ്വഭർത്താവിന്റെ അടുക്കൽ ചെന്നു. ഭർത്താവിനെ കണ്ട ഉടൻതന്നെ അദ്ദേഹത്തിന്റെ അവസ്ഥയെന്തെന്നു മനസ്സിലാക്കാൻ അവക്കു സാധിച്ചു; എന്തെന്നാൽ അവർ മഹാ പരിശുദ്ധയും ഉൽകൃഷ്ടസ്വഭാവയും ആയിരുന്നു. അദ്ദേഹത്തിന്റെ ജീവിതോദ്ദേശത്തെ സഹായിക്കാൻ തനിക്കു് അനുഗ്രഹം ഉണ്ടാകണമെന്നു മാത്രമേ അവക്കു് ആഗ്രഹമുണ്ടായിരുന്നുള്ളു. അദ്ദേഹത്തെ ഒരു ഗൃഹസ്ഥന്റെ നിലയിലേക്കു വലിച്ചു താഴ്ത്തണമെന്നു് അവർ ഒരിക്കലും ആശിച്ചിരുന്നില്ല.

ഭാരതത്തിൽ ശ്രീരാമകൃഷ്ണദേവനെ ഒരു പ്രധാന അവതാരമായി പൂജിക്കുന്നു. അദ്ദേഹത്തിന്റെ ജന്മതിഥി അവിടെ ഒരു ഉത്സവമായി കൊണ്ടാടുന്നു.

— —:o:— —

# മംഗളാരതി.



ഭവദൃഢബന്ധനഖണ്ഡന! വിഷ്ടപവന്ദന!
നൗമി തവാംഘ്രിയുഗം
നിത്യ! നിരഞ്ജന! നിർഗ്ഗുണ! ഗുണമയ! മനുജാ–
കൃതിധര! മുക്തികര!
അഘഗണമോചന! ചിദ്ഘന! വിശ്വവിഭൂഷണ!
ദൂഷിതദുഷ്ടഗണ!
ജ്ഞാനാഞ്ജനശുഭവിമലവിലോചനവീക്ഷണ–
ദൂരിതമോഹഭര!

വിശ്രുതനായകരാഗഗുണോജ്ജ്വല ഗാനവി–
നോദിതസർവ്വഗദാം
കോമളകാഹളവേണുഗണോദ്ഗളദത്ഭുത–
നാദതരംഗയുതാം
ധിമിധിമിധിമിരവമഞ്ജുമൃദംഗമുഖോത്തമ–
വാദ്യനിരന്തരിതാം
കൃതപദവന്ദനഭക്തജനോഭവദാരതി
മദ്യകരോത്യുചിതാം

ദിവ്യപ്രേമനിമഗ്നമതേ! ശുഭഭാസ്വര–
ഭാവമയാംബുനിധേ!
ഭക്തജനാർജ്ജനധനചരണാംബുജ! ഘോരഭ–
വാർണ്ണവതരണചണ!

നവ്യയുഗേശ്വര! ഭുവനൈകേശ്വര! യോഗ-
 വിജൃംഭിതവീര്യധര!
പാപനിരോധന! തവ കൃപയാനുഭവാമി
 ഹൃതാധിസമാധിരസം.
(വിശ്രുതഗായക—)

കരുണാധന! കലുഷൗഘവിനാശന! കർമ്മ-
 സുവിസ്മിതസകലജന!
പ്രാണസമർപ്പണരക്ഷിതസജ്ജന! കൃന്തിത-
 കലിമയപാശഗണ!
കാഞ്ചനകാമവിപാടന! നിന്ദിതമനുജേ-
 ന്ദ്രിയഗണചലനഗുണ!
ത്യാഗിജനാഗ്രിമ! പുരുഷോത്തമ! മേ ദേഹ്യ-
 നുരാഗം ചരണയുഗേ.
(വിശ്രുതഗായക—)

നിർഭയനിർഗ്ഗതസംശയസംദൃഢനിശ്ചയഹൃദയ!
 ചിദാത്മമയ!
നിഷ്കാരണചരണാർച്ചകശരണ! ത്യക്തക-
 ലാദ്യഭിമാനഗണ!
പ്രണയസമർപ്പണ! സമദർശന! ഹൃതകഠിനാ-
 മയഗണസകലജന!
തവ ചരണാംബുജധനധനിനോരിഹ ഗോഷ്പദ
 ഏവ ഭവാംബുനിധിഃ
(വിശ്രുതഗായക—)

ഉജ്ജ്വലതേജസിമാനസകന്ദരതിമിര-
 നിരന്തരഭംഗകര!
ദേഹമനോവചനാധാരം സകലാതീതം
 ത്വാം നൗമി വിഭോ!

വിശ്രുതഗായകരാഗഗുണോജ്ജ്വലഗാന-
വിനോദിതസകലഗദാം
കോമളകാഹളവേണുഗണോദ്ഗളദത്ഭുത
നാദതരംഗയുതാം
ധിമിധിമിധിമിരവമഞ്ജുമൃദംഗമുഖോത്തമ-
വാദ്യനിരന്തരിതാം
പദയുഗചന്ദനഭക്തജനോഭവദാരതി-
മദ്യകരോത്യുചിതാം.

ശുഭം.

———*———

# അനുബന്ധം.



ആഡംബരങ്ങൾ ഒന്നും ഇല്ലാതെയാണ് ഭഗവാൻ ഇപ്പോൾ അവതരിച്ചതു്. എല്ലാ അവതാരങ്ങളും സ്വല്പമെങ്കിലും സിദ്ധികളെ പ്രകടിപ്പിച്ചതായി നാം കാണുന്നു. ഉദാഹരണമായി അഞ്ചപ്പംകൊണ്ടു് അയ്യായിരംപേരെ ഭക്ഷിപ്പിച്ചതു്; നദിയെ ആജ്ഞാനുസൃതമാക്കിയതു്; ശൂന്യമാർഗ്ഗത്തിൽ കൂടി സഞ്ചരിച്ചതു്; മാവുണ്ടാക്കി മാമ്പഴം വരുത്തിയതു്; ഇത്യാദി സിദ്ധികളെപ്പററി നിങ്ങൾ അറിഞ്ഞിരിക്കുമല്ലോ. എന്നാൽ ഈ അവതാരത്തിൽ നാം ഇതു് സ്വല്പംപോലും കാണുന്നില്ല. ഇപ്പോൾ ഭഗവാൻ ആഡംബരശൂന്യതയിൽ ആനന്ദിച്ചതായി തോന്നിപ്പോകുന്നു. ഇനി, എല്ലാ അവതാരങ്ങളും അവരുടെ തേജസ്സുകൊണ്ടു് ലോകമെല്ലാം ആലോകമയമാക്കി. എന്നാൽ ഇപ്പോൾ ശരീരസൗന്ദര്യ്യം തീരെ ഇല്ലായിരുന്നു. അതുകൊണ്ടു് ഒരിക്കൽ പരമഭക്തനായ ഗിരീശചന്ദ്രഘോഷ് (ഇദ്ദേഹം ബംഗാളിലെ പ്രസിദ്ധ നാടകകർത്താവും നടനുമായിരുന്നു) "ഈ പ്രാവശ്യം സൗന്ദര്യ്യമില്ലാത്തതെന്തുകൊണ്ടാണു്'' എന്നു ഭഗവാനോടു ചോദിച്ചു. "ക്രമേണ ദേഹത്തുനിന്നും ജ്യോതിസ്സു പുറപ്പെടാൻ തുടങ്ങിയപ്പോൾ ദിവ്യജനനിയോടു് 'ശരീരസൗന്ദര്യ്യം കൊണ്ടു് എനിക്കൊരു പ്രയോജനവുമില്ല. അമ്മേ! എനിക്കു് ആദ്ധ്യാത്മികസൗന്ദര്യ്യം തന്നാൽ മതി' എന്നപേക്ഷിച്ചതുകൊണ്ടാണു്'' എന്നു ഭഗവാൻ മറുപടി പറഞ്ഞു. ഇതുകൂടാതെ എല്ലാ അവതാരങ്ങളും സർവ്വശാസ്ത്രജ്ഞന്മാരായ പണ്ഡിതന്മാരായിരുന്നു. ഉദാഹരണ

മായി, ചൈതന്യദേവൻ, ദിഗ്‌വിജയികളായ പണ്ഡിതന്മാരെ തോൽപിച്ചു; അക്കാലത്തെ സർവ്വശ്രേഷ്ഠപണ്ഡിതനായി ഗണിക്കപ്പെട്ടിരുന്നു. ശങ്കരാചാര്യരുടെ പാണ്ഡിത്യത്തെപ്പററി വിശേഷിച്ചു പറയണമെന്നില്ലല്ലോ. ശ്രീബുദ്ധദേവൻ അനേക ശാസ്ത്രങ്ങളെ പഠിച്ച് മോക്ഷം ലഭിക്കുന്നതിൽ ഭഗ്നാശയനായിത്തീൎന്നു. എല്ലാ ഉപനിഷത്തുകളുടേയും ദോഹനകൎത്താവായ ശ്രീകൃഷ്ണഭഗവാൻ അത്യുൽകൃഷ്ടപണ്ഡിതനായിരുന്നു എന്നതിൽ സംശയമെന്തു്? എന്നാൽ നമ്മുടെ ഭഗവാൻ, അത്യാശ്ചര്യം! എങ്ങിനെയോ സ്വല്പം എഴുത്തുവാനും വായിക്കുവാനും മാത്രം പഠിച്ചു. എങ്കിലും തക്ക സമയത്ത് മഹാപണ്ഡിതന്മാരെക്കൂടി ക്ഷണനേരംകൊണ്ടു തോൽപ്പിക്കുമായിരുന്നു. എന്തുകൊണ്ടെന്നാൽ അനുഭവംകൊണ്ടു മനസ്സിലാക്കുന്നതും തൎക്കംകൊണ്ടറിയുന്നതും തമ്മിൽ വളരെ വ്യത്യാസമുണ്ട്. പടം നോക്കി നമുക്കു കാശിയെപ്പററി എത്രമാത്രം മനസ്സിലാക്കാം! കാശിയെ കണ്ടു മടങ്ങിയവൻെറ വാക്കുകളെ എല്ലാവരും ശ്രദ്ധയോടുകൂടി കേൾക്കുന്നു. അതുപോലെ ഭഗവാൻ ഇതെല്ലാം അനുഭവിച്ചറിഞ്ഞിരുന്നു.

എല്ലാ അവതാരങ്ങളും അവരവരുടെ മതങ്ങളെ തുറന്നു പ്രചരിപ്പിച്ചിരുന്നു. ഇദ്ദേഹം തൻെറ വാക്യങ്ങളെ ഒരിക്കലും പ്രചരിപ്പിക്കുവാൻ പുറപ്പെട്ടിട്ടില്ല. കേൾക്കാൻ ഇഷ്ടപ്പെട്ടവരോടു പറയും. ബ്രഹ്മസമാജനേതാവായ കേശവചന്ദ്രസേനൻ അദ്ദേഹത്തിൻെറ പത്രത്തിൽ ഭഗവാൻെറ വാക്യങ്ങളെ പ്രസിദ്ധപ്പെടുത്തിയപ്പോൾ തൻെറ അടുക്കൽ ഇനിമേൽ വരരുതെന്ന് ഭഗവാൻ പറഞ്ഞു! ഒരു ദിവസം അൎദ്ധരാത്രിയിൽ ഞാൻ

എഴുന്നേററു നോക്കിയപ്പോൾ അദ്ദേഹം നടക്കുകയായിരുന്നു. "ധൂ-ധൂ" എന്നു ശബ്ദിച്ചുകൊണ്ടു് "യശസ്സ് എനിക്കു തരരുതേ, യശസ്സ് തരരുതേ" എന്നു പറയുന്നതായി ഞാൻ കേട്ടു. അപ്പോൾ അർദ്ധബാഹ്യദശയായിരുന്നു. ആനന്ദമയിയായ വിശ്വജനനി യശസ്സും കൈയിലെടുത്തു് അദ്ദേഹത്തിൻെറ പുറകേ ഓടി "കുഞ്ഞേ! ഇതെടുത്തോ! നിനക്കുവേണ്ടി ഞാൻ യശസ്സു കൊണ്ടുവന്നിരിക്കുന്നു" എന്നു പറയുന്നതായും അദ്ദേഹം ഉറച്ചു് ധൂ ധൂ എന്നു നിലവിളിച്ചുകൊണ്ടു് ഓടുന്നതായും എനിക്കപ്പോൾ തോന്നി. അദ്ദേഹത്തിൻെറ മുഖത്തു കഠിനമായ വിരക്തിയുടെ ചിഹ്നം കാണപ്പെട്ടു. നിങ്ങൾ ഒരിക്കലും യശസ്സിനെ പിൻതുടരരുതു്. യശസ്സ് ദഹിക്കുന്നതു് അത്ര എളുപ്പമല്ല. നാമരൂപത്തെ കടന്നവരേ അതിനു സമർത്ഥന്മാരാകയുള്ളൂ. ഭഗവാൻ ഇപ്രകാരം പറയുന്നു: "പുഷ്പത്തെ വികസിപ്പിക്കുക; തേനീച്ച താനേ തന്നെ വരും. സ്വഭാവം നന്നാക്കുക. സൽസ്വഭാവം കണ്ടു് ലോകം ആശ്ചര്യപ്പെടും."

എല്ലാവരും അവരവരുടെ മതങ്ങളെ ശ്രേഷ്ഠമെന്നു പറഞ്ഞിരിക്കുന്നു എന്നു മാത്രമല്ല അവരുടെ മതത്തെ അവലംബിച്ചില്ലെങ്കിൽ ഒന്നും സിദ്ധിക്കയില്ല എന്നും കൂടി ചിലർ പറഞ്ഞിരിക്കുന്നു. എന്നാൽ നമ്മുടെ ഭഗവാൻ പറയുന്നതു് മതങ്ങളെല്ലാം ഈശ്വരനെ പ്രാപിക്കാനുള്ള വഴികളാണ് എന്നാണ്. ആനയുടെ പാദം സ്പർശിച്ചു് ഒരു അന്ധൻ ആന തൂണുപോലെയാണെന്നും, മറെറാരന്ധൻ കാതു തൊട്ടു് ആന മുറംപോലെയെന്നും പറഞ്ഞു. രണ്ടും ശരി, എന്നാൽ രണ്ടും തെററു്; അതു

കൊണ്ടാണ് ഇത്ര വിവാദം. ഒരുവനും ആനയുടെ പൂർണ്ണസ്വരൂപത്തെ കണ്ടിട്ടില്ല. ഏതു മതം അവലംബിച്ചാലും ഈശ്വരനെ പ്രാപിക്കാമെന്നും, തർക്കംകൊണ്ട് ഒരു പ്രയോജനവുമില്ലെന്നും, എല്ലാ മതവും സത്യമെന്നും സ്വജീവിതംകൊണ്ട് ഭഗവാൻ കാണിച്ചു. വീണ്ടും അദ്ദേഹം ഇപ്രകാരം പറയുന്നു: "ഈശ്വരലാഭംതന്നെയാണ് ജീവിതോദ്ദേശം." അദ്ദേഹത്തിനെ പ്രാപിച്ചില്ലെങ്കിൽ കഷ്ടതയും ദുഃഖവും മാത്രമേ ലഭിക്കയുള്ളു. അതുകൊണ്ട് എങ്ങനെ എങ്കിലും ഈശ്വരനെ പ്രാപിക്കണം. മതങ്ങളെപ്പററിയും മാർഗ്ഗങ്ങളെപ്പററിയും ഇത്രമാത്രം തർക്കിക്കുന്നതുകൊണ്ട് ഫലമെന്തു്? "മാമ്പഴം തിന്നാൻ വന്നിരുന്നിട്ട് മാമ്പഴം തിന്നുക. ഇല എണ്ണുന്നതുകൊണ്ട് നമ്മുടെ ശക്തിയെ പ്രയോജനമില്ലാതെ വ്യയം ചെയ്യുക മാത്രമാണ്. ഈശ്വരൻ സാകാരനോ നിരാകാരനോ എന്നും, പുനർജ്ജന്മം ഉണ്ടോ ഇല്ലയോ എന്നും മററുമുള്ള തർക്കങ്ങൾകൊണ്ട് ഫലമെന്തു്? കാശിയെപ്പററി അറിയണമെങ്കിൽ കാശിയിൽ പോയ ഒരുവൻെറ വാക്കുകളെ അനുസരിച്ച് അവിടെ ചെന്നാൽ എല്ലാം മനസ്സിലാകും. വീട്ടിൽ ഇരുന്ന്, കാശി ഇപ്രകാരം, കാശി അപ്രകാരം എന്ന് ആയിരം പ്രാവശ്യം പറഞ്ഞാലും കാശിയെപ്പററി ഒന്നും അറികയില്ല. പുനർജ്ജന്മം ഉണ്ടെങ്കിലെന്തു്? ഇല്ലെങ്കിലെന്തു്? എനിക്ക് ഈ ജന്മംതന്നെ ഈശ്വരനെ പ്രാപിക്കണം.

'ഇഹ ചേദവേദീദഥ സത്യമസ്തി
ന ചേദിഹാവേദീന്മഹതീ വിനഷ്ടിഃ
ഭൂതേഷു ഭൂതേഷു വിചിത്യ ധീരാഃ
പ്രേത്യാസ്മാല്ലോകാദമൃതാ ഭവന്തി.

(ഇപ്പോൾ തന്നെ സത്യം അനുഭവിച്ചറിയണം. ഇപ്പോൾ തന്നെ അനുഭവിച്ചറിഞ്ഞില്ലെങ്കിൽ മഹത്തായ നാശം ഉണ്ടാകും. ബുദ്ധിമാൻ ഇപ്രകാരം എല്ലാ ഭൂതങ്ങളിലും സദാ ചിന്തിച്ചിട്ട് മരിക്കുമ്പോൾ അമൃതത്വം പ്രാപിക്കുന്നു)

മതമോ സംഘമോ ആധ്യാത്മികമാർഗ്ഗത്തിൽ സ്വല്പമെങ്കിലും സഹായിക്കയില്ല; എന്നു മാത്രമല്ല അതു ഭ്രാന്തു വരുത്തി വിഘ്നം ഉണ്ടാക്കുകയും ചെയ്യും. യാതൊരുവനെ അറിഞ്ഞാൽ എല്ലാം അറിയാൻ കഴിയുമോ അദ്ദേഹത്തെ അറിയണം; എന്നാൽ സകലതുമായി.

യേനാശ്രുതം ശ്രുതം ഭവത്യമതം മതമവിജ്ഞാതം
വിജ്ഞാതമിതി കഥം നു ഭഗവഃ സ ആദേശോഭവതീതി.

(എങ്ങനെ കേൾക്കാത്തതിനെ കേൾക്കാൻ കഴിയും, വിചാരിക്കാത്തതിനെ വിചാരിക്കാൻ കഴിയും, അനുഭവിച്ചറിയാത്തതിനെ അനുഭവിച്ചറിവാൻ കഴിയും, ഹേ! ഭഗവൻ! അതിനുള്ള മാർഗ്ഗം പറഞ്ഞുതന്നാലും)

ഈശ്വരദർശനത്താൽ, ആത്മാവിന്റെ ദർശനത്താൽ, അനന്തമായ ജ്ഞാനഗ്രന്ഥം തുറക്കും. എന്തുകൊണ്ടെന്നാൽ അദ്ദേഹം നിങ്ങളുടെ ഉള്ളിൽ ഇരിക്കുന്നു. മഹാപുരുഷന്മാർ എഴുതിയ ലക്ഷം പുസ്തകങ്ങൾ വായിച്ചാലും ഈശ്വരനെപ്പററി ശരിയായ അറിവുണ്ടാകുകയില്ല. യാതൊരുവനെ മഹാപുരുഷന്മാർ അറിഞ്ഞുവോ അദ്ദേഹത്തെ നിങ്ങളുമറിയണം. എന്നാൽ എല്ലാ രഹസ്യങ്ങളുടേയും വാതിൽ തുറന്നുപോകുന്നു.

ജ്ഞേയം യത്തൽ പ്രവക്ഷ്യാമി
യജ്ഞാത്വാ ƒമൃതമശ്നുതേ
അനാദിമത് പരം ബ്രഹ്മ
ന സത്തന്നാസദുച്യതേ.

(ഏതിനെ അനുഭവിച്ചറിഞ്ഞാൽ അമൃതത്വം പ്രാപിക്കും; അത് അനാദിയായ—പരമമായ ബ്രഹ്മം തന്നെ. അതിന് സത് എന്ന ഭാവമില്ല; അസത് എന്ന ഭാവവും ഇല്ല)

താക്കോൽ അദ്ദേഹത്തിൻെറ കൈയിലാണ്. അദ്ദേഹത്തിൻെറ കൃപ ലഭിക്കാൻ പ്രാർത്ഥിക്കണം. ആത്മാവിനെ വരിക്കണം. ആറുപ്രാവശ്യം മൂക്കടച്ചാലോ ലക്ഷം പ്രാവശ്യം ജപിച്ചാലോ അദ്ദേഹം ഇറങ്ങിവരണമെന്ന് ഒരു നിയമത്താലും ഈശ്വരൻ ബന്ധിതനല്ല. ആവശ്യമായിട്ടുള്ളത് ഹൃദയപൂർവമായി അദ്ദേഹത്തെ വിളിക്കയാണ്. അദ്ദേഹത്തെ കണ്ടില്ലെങ്കിൽ പ്രാണൻ പൊയ്പ്പോകുമെന്ന അവസ്ഥ വരുമ്പോൾ അദ്ദേഹം ദർശനം തരുന്നു. ഇതാണ് ഭഗവാൻെറ സാരമായ ഉപദേശം. സൂര്യൻ അസ്തമിക്കുന്നതു കാണുമ്പോൾ "എനിക്കെന്തു ലഭിച്ചു? മുൻപിലത്തെപ്പോലെ ഞാനിരിക്കുന്നല്ലോ" എന്നു ഭഗവാൻ പറഞ്ഞു് മുഖം മണ്ണിൽ ഉരയ്ക്കും. ആത്മസാക്ഷാൽക്കാരം ലഭിക്കാത്തതുകൊണ്ട് അദ്ദേഹത്തിന് ഈ ജീവിതം വൃഥാവായി തോന്നി. ഈശ്വരന്റെ അദർശനത്താൽ ഇദ്ദേഹം കാളസർപ്പദംശനംകൊണ്ടുണ്ടാകുന്ന താപം അനുഭവിച്ചു. ഇതുപോലെയുള്ള തീവ്രവൈരാഗ്യം നമ്മുടെ ജീവിതത്തിൽ വരുന്നതുവരെ നമ്മളും സംസാരചക്രത്തിൽ ഭ്രമിച്ച് ഉഴലേണ്ടിവരും.

ഓരോ അവതാരവും ഒരു പ്രത്യേകഭാവത്തിൻെറ ആദൎശമാണ്. അവരിൽ അന്യഭാവങ്ങൾ ഇല്ലെന്നില്ല. എല്ലാ ഭാവങ്ങളുമുണ്ട്. എന്നാൽ ഒരു ഭാഗം മാത്രം തുറന്നു പ്രകടിപ്പിക്കുന്നു. ഉദാഹരണമായി, ചൈതന്യദേവൻ പ്രേമഭാവത്തിൻെറ ആദൎശമായിരുന്നു. അതുപോലെ ജ്ഞാനത്തിന് ശങ്കരാചാൎയ്യരും, ത്യാഗത്തിനു ബുദ്ധനും, നിഷ്ക്കാമകൎമ്മത്തിന് ശ്രീകൃഷ്ണഭഗവാനും ആദൎശങ്ങളായിരുന്നു. ശ്രീകൃഷ്ണഭഗവാൻ എല്ലാ ധൎമ്മങ്ങളേയും ദൎശനങ്ങളേയും മതങ്ങളേയും അന്യോന്യം യോജിപ്പിച്ചു. കൎമ്മം, യോഗം, ജ്ഞാനം, ഭക്തി ഇവയെല്ലാം സാധനയുടെ ഓരോ അംഗങ്ങൾ മാത്രമാണെന്ന് അദ്ദേഹം കാണിച്ചു. അതിൽ, സ്വജീവിതത്തിൽ നിഷ്ക്കാമകൎമ്മത്തിൻെറ ആദർശം കാണിച്ചു. നിഷ്ക്കാമകൎമ്മത്താൽ ചിത്തശുദ്ധിയും, ചിത്തശുദ്ധികൊണ്ട് വൈരാഗ്യവും ലഭിക്കുന്നു. വൈരാഗ്യം കഴിഞ്ഞാൽ ത്യാഗം, ത്യാഗം; കൊണ്ടാണു ബുദ്ധദേവൻ ജനിച്ചത്. തനിക്കൊന്നും വേണ്ട, മോക്ഷം കൂടി വേണ്ട, എല്ലാം അന്യൎക്കുവേണ്ടി മതി. ലോകത്തിനു വേണ്ടി മോക്ഷമാൎഗ്ഗം കണ്ടുപിടിക്കാൻ സാധിക്കുന്നില്ലല്ലോ എന്നു പറഞ്ഞു് അദ്ദേഹം കരഞ്ഞു. ത്യാഗം കഴിഞ്ഞാൽ ജ്ഞാനം. ജ്ഞാനം കൊണ്ടാണ് ശങ്കരാചാൎയ്യർ അവതരിച്ചത്. ശിശുവെങ്കിലും പൂൎണ്ണജ്ഞാനി. ഗുരു ഇപ്രകാരം ചോദിച്ചു: "നീ ആരു്? എവിടെ നിന്നു വരുന്നു? എങ്ങോട്ടു പോകുന്നു?" ബാലനായ ശിഷ്യൻ ഇപ്രകാരം പറഞ്ഞു:—

മനോബുദ്ധ്യഹങ്കാരചിത്താനി നാഹം
ന ച ശ്രോത്രജിഹ്വേ ന ച ഘ്രാണനേത്രേ
ന ച വ്യോമ ഭൂമിൎന്നതേജോ ന വായുഃ
ചിദാനന്ദരൂപശ്ശിവോഹം ശിവോഹം. ഇത്യാദി.

(ഞാൻ മനസ്സുമല്ല, ബുദ്ധിയുമല്ല, അഹങ്കാരവുമല്ല, ചിത്തവുമല്ല, ശ്രോത്രവും അല്ല, ജിഹ്വയുമല്ല, ഘ്രാണവു മല്ല, നേത്രവുമല്ല, ആകാശവുമല്ല, ഭൂമിയുമല്ല, തേജസ്സു മല്ല, വായുവുമല്ല. ഞാൻ സാക്ഷാൽ ചിദാനന്ദരൂപിയായ ശിവനാണ്. ഞാൻ ശിവനാണ്.

ജ്ഞാനം കഴിഞ്ഞാൽ പ്രേമം. പ്രേമത്തെ വിത രണം ചെയ്യുന്നതിനായിട്ടാണ് പ്രേമമയനായ ചൈത ന്യദേവൻ അവതരിച്ചത്. എന്നാൽ ഇവയെല്ലാം പര സ്പരം വിരുദ്ധങ്ങളെന്നു ഭാരതഭൂമി വിചാരിച്ചു. ഈ തെററായ ധാരണയെ തീർക്കുന്നതിനു വേണ്ടിയാണ് സർവ്വധർമ്മസമന്വയകർത്താവായ ശ്രീരാമകൃഷ്ണദേവൻ അവ തരിച്ചത്. ഭാരതഭൂമിയിലെ വിരാമരഹിതമായ സാധ നാപ്രവാഹം രാമകൃഷ്ണസമന്വയസമുദ്രത്തിൽ അവസാ നിച്ചു.

ത്രയീ സാംഖ്യം യോഗഃ പശുപതിമതം വൈഷ്ണവമിതി
പ്രഭിന്നേ പ്രസ്ഥാനേ പരമിദമദഃ പഥ്യമിതി ച
രുചീനാം വൈചിത്ര്യാദൃജുകുടിലനാനാപഥജുഷാം
നൃണാമേകോ ഗമ്യസ്ത്വമസി പയസാമർണ്ണവ ഇവ.

(മൂന്നു വേദങ്ങൾ, സാംഖ്യം, യോഗം, പശുപതി മതം, വൈഷ്ണവമതം, ഇങ്ങനെ അനേകപ്രസ്ഥാനങ്ങൾ ഉള്ളവയിൽ ഹിതമായിട്ടുള്ളത് ഏതാണ്. മനുഷ്യരുടെ രുചിഭേദമനുസരിച്ച് നേരെയും വളഞ്ഞും പോകാം. എന്നാൽ നദികൾ എല്ലാം അവസാനത്തിൽ സമുദ്ര ത്തിൽ ചേരുന്നു. അതുപോലെ ഏതുവഴി പോയാലും അവസാനത്തിൽ ചെന്നുചേരുന്നത് ഭഗവാൻെറ അടു ക്കലാണ്)

അദ്ദേഹം കരുണാമയനായിരുന്നു. അദ്ദേഹത്തിന്റെ ദയയ്ക്കു് ഒരു സീമയുമില്ലായിരുന്നു. കാശിയിൽ പോകുമ്പോൾ ഒരു സ്ഥലത്തു് ദാരിദ്ര്യദുഃഖപീഡിതന്മാരെ കണ്ടു് മധുരബാബുവിനോടു് "ഇവൎക്കു് നല്ല ഭക്ഷണം; വസ്ത്രം മുതലായതു നല്കുക; അല്ലെങ്കിൽ നീ മാത്രം കാശിക്കു പൊയ്ക്കൊൾക; ഇവരുടെ ദുഃഖം തീരാതെ ഞാൻ ഇവരെ വിട്ടുപിരികയില്ല" എന്നു് അദ്ദേഹം പറഞ്ഞു. അസഹ്യമായ രോഗപീഡ അനുഭവിക്കുമ്പോൾ കൂടി ദയ ചെയ്യുവാൻ ഭഗവാൻ തത്പരനായിരുന്നു. "ആരും ഇന്നു വന്നില്ലയോ?" എന്നു പറഞ്ഞു് വഴിയിൽ നോക്കും. ഹാസ്രാ എന്നു് ഒരു ഭക്തൻ ഒരിക്കൽ അദ്ദേഹത്തോടു് ഇപ്രകാരം പറഞ്ഞു: "നരൻ, നരൻ (വിവേകാനന്ദസ്വാമി) എന്നു പറഞ്ഞു് അങ്ങു ഭ്രാന്തനാകുന്നതു് എന്തിനു്? അവൎക്കുവേണ്ടി വ്യാകുലപ്പെട്ടിട്ടു് അങ്ങേയ്ക്കു പ്രയോജനമെന്തു്? അങ്ങേയുടെ സ്ഥാനം ഗോകുലത്തിലും കൈലാസത്തിലുമാണു്. അങ്ങനെ ഇരിക്കെ അവരെപ്പററി അങ്ങു് എന്തിനാണു് വ്യാകുലപ്പെടുന്നതു്." ഭഗവാനും അതു ശരിയെന്നു വിചാരിച്ചു പഞ്ചവടിയിൽ പോയി. ഇവിടെയാണു് അനേക ഈശ്വരദർശനങ്ങൾ അദ്ദേഹത്തിനുണ്ടായിട്ടുള്ളതു്. അപ്പോൾ ലോകമാതാവു് "നീ വലിയ മായൻ തന്നെ. നിന്റെ സുഖാനുഭോഗത്തിനു വേണ്ടിയാണോ നീ ജനിച്ചിരിക്കുന്നതു്? കഷ്ടം!" എന്നു പറഞ്ഞു. അപ്പോൾ ഭഗവാൻ ഇപ്രകാരം വിചാരിച്ചു: "ലോകമംഗളത്തിനു വേണ്ടി ഇതിനെക്കാളും അനേകം കഷ്ടതകൾ സഹിക്കണമെങ്കിലും സഹിക്കാം." ആറുമാസം അനങ്ങാൻ പാടില്ലാതെ ഗളരോഗമായി അദ്ദേഹം കിടന്നു. വളരെ പ്രയാ-

സപ്പെട്ടിട്ടും സംഭാഷണം ചെയ്യാൻ സാധിക്കയില്ല. വിശപ്പുണ്ടായാലും ഭക്ഷിക്കാൻ സാധിക്കയില്ല. ഇരിക്കാനും എണീക്കാനും സുഖമില്ല. രാവും പകലും ശരീരം മുഴുവൻ അഗ്നിമയമായി ജ്വലിക്കുന്നു. എന്നാൽ ഈ അവസ്ഥയിലും അഹൈതുകകൃപാസിന്ധുവായ ഭഗവാൻ കൃപാവിതരണം ചെയ്യുവാൻ മടിച്ചില്ല. ജീവൻെറ മംഗളത്തിനു വേണ്ടി കുരിശിൽ തറയ്ക്കുക എന്നതു് ഇതിനെക്കാൾ വേറെ എന്തിനാണു പറയേണ്ടതു്?

ധ്യാനം, ജപം എന്നെല്ലാം പറഞ്ഞു് മിണ്ടാതെ ഒരിടത്തു് ഇരിക്കുന്നതു തമസ്സിൻെറ ലക്ഷണമാണു്. ഭഗവാൻ തന്നെ എത്ര കൃത്യങ്ങൾ നിർവ്വഹിച്ചിരിക്കുന്നു! മാല കെട്ടുന്നവൻെറ പ്രവൃത്തി കൂടി അദ്ദേഹം നടത്തിയതായി ഞങ്ങൾ കണ്ടിട്ടുണ്ടു്. തെററായി കർമ്മം ചെയ്യുന്നതു് അദ്ദേഹത്തിനു കണ്ടുകൂടാ. പരിഷ്കൃതരീതിയിൽ വെററില മടക്കുന്നതിനു കൂടി എന്നെ പഠിപ്പിച്ചിട്ടുണ്ടു്. തന്നെത്താൻ ഭഗവാൻ മുറികൾ അടിച്ചുവാരും. എന്നാൽ മനസ്സു് എപ്പോഴും അന്തർമ്മുഖമായിരിക്കും. കടയിൽ നിന്നു് സാമാനങ്ങൾ ശരിയായി വാങ്ങുന്നതിൽ ഞങ്ങൾക്കു കളിപ്പു പററിയാൽ "നിങ്ങളോടു് സത്തുക്കളാകണമെന്നല്ലാതെ മറയന്മാരാകണമെന്നു് ഞാൻ പറഞ്ഞു തന്നിട്ടില്ലല്ലോ" എന്നെല്ലാം പറഞ്ഞു പരിഹസിക്കും. "യോഗഃ കർമ്മസു കൗശലം" കർമ്മങ്ങളിൽ കൗശലം കാണിക്കുന്നതാണു് യോഗമെന്നു് അദ്ദേഹം കൂടെക്കൂടെ പറയും.

എല്ലാവിധ സാധനകളും അദ്ദേഹം അഭ്യസിച്ചിരുന്നു. എല്ലാ മതങ്ങളിൽ കൂടിയും ഈശ്വരനെ ലഭിച്ചു

കൃതാത്ഥനായി. എല്ലാ ജീവജാലങ്ങളിലും ഈശ്വരനെ കണ്ടതിനാൽ അദ്ദേഹത്തിന്ന നിന്ദ്യവും അനിന്ദ്യവുമായിട്ടൊന്നുമില്ലായിരുന്നു. എപ്പോഴും ബ്രഹ്മം അദ്ദേഹത്തിൽ മൂത്തീകരിച്ചിരുന്നു. വർഗ്ഗവൈരം അദ്ദേഹത്തിന്ന തീരെ ഇല്ലായിരുന്നു. ആത്മജ്ഞാനിയും പ്രേമികചൂഡാമണിയും സവ്വധർമ്മഗ്രന്ഥികളെ ഭേദനം ചെയ്യുവനുമായ അദ്ദേഹത്തിന് വർഗ്ഗവൈരം ഇരിക്കമോ! ദുർബ്ബലതയും ഭയവും ഹിംസയുംകൊണ്ടു് ഹൃദയം നിറയുമ്പോൾ മാത്രമാണു് ഇങ്ങനെ വർഗ്ഗവൈരം ഉണ്ടാകുന്നതു്. നമ്മുടെ ഇടയിൽ ഇപ്രകാരമുള്ള വർഗ്ഗവൈരം വരുമ്പോൾ നമ്മുടെ വർഗ്ഗത്തിൻെറ പതനസമയം അടുത്തിരിക്കുന്നു എന്നു് നിങ്ങൾ അറിയണം. ഇപ്രകാരം വർഗ്ഗങ്ങളുടെ പരസ്പരവൈരംകൊണ്ടു് ഭാരതഭൂമി നശിച്ചിരിക്കുന്നു. ഒഴുകാത്ത വെള്ളം മാത്രമേ ദുഷിക്കുന്നുള്ളു. ഒഴുകുന്ന നദി ഒരിക്കലും കലുഷിതമാകയില്ല. നമ്മുടെ ഇടയിൽ ഇപ്രകാരമുള്ള മതഭ്രാന്തു് ഒരിക്കലും കടക്കാതിരിക്കാൻ പ്രത്യേകം സൂക്ഷിക്കണം. ഞങ്ങൾ രാമകൃഷ്ണസംഘത്തിലെ ആളുകളാണു്. രാമകൃഷ്ണനല്ലാതെ ജീവന്ന ഗതിയില്ല. അതു കൊണ്ടു് നിങ്ങളെല്ലാവരും രാമകൃഷ്ണനെ ഭജിക്കണം. എല്ലാ അവതാരങ്ങളിലും വെച്ചു് ശ്രേഷ്ഠനം രാമകൃഷ്ണനാണു്" എന്നെല്ലാം പറഞ്ഞു് അന്യരുടെ ഭാവത്തെ നശിപ്പിക്കുവാൻ നിങ്ങൾ ഒരിക്കലും പുറപ്പെടരുതു്.

അദ്ദേഹത്തിന്ന സ്വല്പമെങ്കിലും അഹങ്കാരം ഇല്ലായിരുന്നു. പൂർണ്ണമായ നിരഭിമാനത്തിൻെറ ആദർശം ഞങ്ങൾ പ്രത്യക്ഷമായി അദ്ദേഹത്തിൽ കണ്ടു. ജഗദ്ഗുരുവായ രാമകൃഷ്ണൻ ഭിക്ഷക്കാരുടെ എച്ചിലിലക്കുടി

തലയിലെടുത്തു കളഞ്ഞിരുന്നു. തന്റെ നീണ്ട തലമുടി കൊണ്ട് മ്ലേച്ഛസ്ഥലങ്ങൾ വൃത്തിയാക്കിയിട്ടുണ്ട്. നിങ്ങളുടെ അഹങ്കാരം നശിക്കട്ടെ! അദ്ദേഹം പറഞ്ഞതായ ഒരു കഥ കേൾക്കുക: "നിന്നെക്കാൾ നികൃഷ്ടമായ ഒരു വസ്തുവിനെകൊണ്ടുവാ" എന്നു ഒരു ഗുരു ശിഷ്യനോടു പറഞ്ഞു. അങ്ങിനെ ഒരു വസ്തുവും കണ്ടുകിട്ടാതെ അമേദ്ധ്യം തന്നെക്കാൾ നികൃഷ്ടമെന്നു സങ്കല്പിച്ച് അതിനെ ഗ്രഹിക്കാൻ ആരംഭിച്ചപ്പോൾ അതു് ഇങ്ങനെ പറഞ്ഞു: "തൊടരുതേ! എന്നെ തൊടരുതേ! മനുഷ്യന്റെ സ്പർശനം നിമിത്തമാണു് എനിക്കു് ഈ നിർഭാഗ്യം ഉണ്ടായതു്. ഞാൻ നല്ല മധുരപദാർത്ഥമായിരുന്നു. അപ്പോൾ ജനങ്ങൾ എന്നെ ആദരിച്ചിരുന്നു. എന്നാൽ ഇപ്പോൾ നിങ്ങളുടെ സ്പർശത്താൽ ത്യാജ്യനായിത്തീർന്നു." ഇതു കേട്ടു് ശിഷ്യനുണ്ടായിരുന്ന അഹങ്കാരം മുഴുവനും നശിച്ചു. തന്നെക്കാൾ നികൃഷ്ടമായ ഒരു വസ്തുവും ഇല്ലെന്നു് അവൻ ധരിച്ചു. ഇപ്രകാരമുള്ള കഥകൾ പറഞ്ഞു് അദ്ദേഹം, ഞങ്ങളെ അഹങ്കാരരഹിതന്മാരാക്കിയിരുന്നു.

ശാസ്ത്രങ്ങളിൽ 'ഊർദ്ധ്വരേതസ്സ്' എന്നു പറഞ്ഞിട്ടുണ്ടു്. ഭഗവാനെ കണ്ടില്ലെങ്കിൽ ഇതു ഞങ്ങൾ ഒരിക്കലും വിശ്വസിക്കയില്ലായിരുന്നു. ദേഹത്തിലെ ഓരോ നാഡിയും, എന്നുവേണ്ട ഓരോ മാംസപേശിയും അദ്ദേഹത്തിന്റെ സമ്പൂർണ്ണാധീനത്തിലായിരുന്നു. സീമാതീത വേദനയെ നല്കിയിരുന്ന ഗളസ്ഥലത്തെ കഴുകാൻ വന്നപ്പോൾ 'സ്വല്പം നിൽക്കുക' എന്നു പറയുകയും അല്പനിമിഷം കഴിഞ്ഞപ്പോൾ 'ഇനിയും കഴുകുക' എന്നു പറയുകയും ചെയ്തു. അപ്പോൾ അദ്ദേഹത്തിൽ സ്വല്പം വേദനയും ഉണ്ടായിരുന്നില്ല. ഇതിന്റെ കാരണം എന്തു

ന്നാൽ യോഗികൾക്ക് ദേഹത്തെ സമ്പൂർണ്ണസ്വാധീനത്തിൽ വരുത്താൻ കഴിയുന്നതുകൊണ്ടാണ്. അവരുടെ ഹൃദയഗതി കൂടി നിറുത്താൻ കഴിയുന്നു. ആവശ്യപ്പെട്ടുമ്പോൾ ദേഹത്തിലെ ഒരംശത്തിൽനിന്നു പ്രാണവായുവിനെ നീക്കാൻ അവർക്കു കഴിയുന്നു. അപ്പോൾ ദേഹത്തിലെ ആ അംശം ജഡംപോലെ ആയിത്തീരുന്നു. ഒരു വിധമായ വികാരവും അതിൽ ഇരിക്കയില്ല. കത്തികൊണ്ടു മുറിച്ചാൽ കൂടി ഒരനക്കവും ഇല്ല. ഇതെല്ലാം വെറും കഥയല്ലെന്നും ഞങ്ങളുടെ കണ്ണുകൊണ്ടു കണ്ടിട്ടുള്ളതാണെന്നും നിങ്ങൾ ധരിക്കുവിൻ! കാമദേഹത്തിൽ നിന്നു പ്രാണനെ നീക്കിയാണ് ശ്രീകൃഷ്ണൻ ഗോപികളോടുകൂടി വിഹരിച്ചതു്. "ഊൎദ്ധ്വസുരതം' എന്ന വാക്യത്തിന്റെ അൎത്ഥം മനസ്സിലാക്കാൻ നിങ്ങൾ ശ്രമിക്കുക.

അവതാരപുരുഷന്മാർ ആത്മാവിൽ സ്ഥിതിചെയ്യുകയാണെങ്കിലും അവരിൽ സ്വല്പം ശരീരസംബന്ധം ഇരിക്കും. എന്നാൽ ഇച്ഛാനുസരണം അതിനെ നീക്കാനും അവർക്കു സാധിക്കുന്നു. സ്വല്പമെങ്കിലും ദേഹസംബന്ധമില്ലെങ്കിൽ ശരീരം ഇരിക്കയില്ല. ഭഗവാൻ പറയുന്നതുപോലെ തേങ്ങയ്ക്കകത്തുള്ള വെള്ളം വററി അതിലെ കഴമ്പുണങ്ങി ചിരട്ടയുമായി വേർപെട്ടിരുന്നാലും ചിരട്ടയിൽ അതിന്റെ ഒരു ഭാഗമെങ്കിലും സ്പൎശിക്കാതെ നിവൃത്തിയില്ലല്ലോ.

ജാതിഭേദത്തെപ്പററി അദ്ദേഹം ഇപ്രകാരം പറയുന്നു: "ഭക്തന്മാരുടെ സംഘം ഒന്നു പ്രത്യേകമാണ്. അവരുടെ ഇടയിൽ ജാതിഭേദം ആവശ്യമില്ല." തീരെ

നികൃഷ്ടവംശത്തിൽ ജാതനെങ്കിലും ശുദ്ധാന്തഃകരണം ഉണ്ടെങ്കിൽ അയാളുടെ കൈയിൽ ഭഗവാന്ന് ഭക്ഷിക്കാം. എന്നാൽ ഉൽകൃഷ്ടകുലോത്ഭവനാണെങ്കിലും ദുർമ്മനോയുക്തനാണെങ്കിൽ അവന്റെ കൈയിൽ അദ്ദേഹത്തിന്ന ഭക്ഷിക്കാൻ പാടില്ല. എന്നുമാത്രമല്ല, അങ്ങനെയുള്ള മനുഷ്യനാൽ നൽകപ്പെട്ട ആസനത്തിൽ കൂടി അദ്ദേഹത്തിന്ന് ഇരിക്കാൻ പാടില്ല. അദ്ദേഹം കൂടക്കൂടെ ഇപ്രകാരം പറയും: "ശുദ്ധമായ അന്നം ഭക്ഷിച്ചാലും ഈശ്വരനിൽ ഭക്തിയില്ലാതെ വിഷയവാസന പൂർണ്ണമായിരുന്നാൽ അവന്ന് ആ ശുദ്ധാന്നം ഗോമാംസമാണ്. ഭക്തിമാനും ശ്രദ്ധാസമ്പന്നനുമായ ഒരുവൻ ഗോമാംസം ഭക്ഷിച്ചാലും അവന്ന് അതു ശുദ്ധമായ ആഹാരം തന്നെ." വല്ല കാര്യസിദ്ധിക്കും വേണ്ടി അദ്ദേഹത്തിന്ന് എന്തെങ്കിലും കൊടുത്താൽ അദ്ദേഹം ഭക്ഷിക്കയില്ല. രജോഗുണവും തമോഗുണവും വർദ്ധിപ്പിക്കുന്ന ആഹാരത്തെ ഭക്ഷിക്കരുതെന്നു അദ്ദേഹം പറയും. വീണ്ടും അദ്ദേഹം ഇപ്രകാരം പറയുന്നു: "ജ്ഞാനികൾക്ക് ഇതുകൊണ്ടൊരു ദോഷവുമില്ല. എന്നാൽ ആദ്യകാലങ്ങളിൽ സാധകന്മാർ ഈ നിയമങ്ങളെല്ലാം ശരിയായി പരിപാലിക്കണം."

ശുചിത്വം അധികമായി നടിക്കുന്നവരെ ഭഗവാൻ വളരെ പരിഹസിക്കും. "ഇങ്ങനെയുള്ളവർ എല്ലായ്പ്പോഴും അശുദ്ധതയെപ്പററി വിചാരിക്കുന്നതുകൊണ്ടു് അവരിൽ എല്ലായ്പ്പോഴും ഒരു അശുദ്ധമായ ഭാവമിരിക്കും. ഈശ്വരചിന്ത അവരുടെ ഹൃദയത്തിൽ കടക്കുന്നതു വളരെ പ്രയാസമാണ്" എന്നു ഭഗവാൻ കൂടക്കൂടെ പറയും. അതുകൊണ്ടു് ആചാരവിഹീനനും ശൗചവിഹീനനു

മായാൽ പരമഹംസനാകുമെന്നു് നിങ്ങൾ വിചാരിക്കരുതു്.

ഭഗവാൻ ലോകമാതാവിൻെറ അടുക്കൽ തൻെറ ഭാരം മുഴുവൻ സമർപ്പിച്ചു് ജീവിതം നയിച്ചു. ഗിരിശ്ചന്ദ്രഘോഷ് ഭഗവാൻെറ അടുക്കൽ തൻെറ ഭാരം സമർപ്പിച്ചു; അദ്ദേഹം തൻെറ ദുർബ്ബലതയെ അറിഞ്ഞു് ഭഗവാൻെറ അടുക്കൽ തൻെറ ആദ്ധ്യാത്മികോന്നതിക്കു വേണ്ടി ഭാരം ഏല്പിച്ചു; ഇതു വളരെ പ്രയാസമായ ഒരു കാര്യമാണു്. സ്വല്പമെങ്കിലും അഹങ്കാരമിരുന്നാൽ ഭാരം സമർപ്പിക്കാൻ സാധിക്കയില്ല. ഭഗവാൻ ഇപ്രകാരം പറയുന്നു. ഭാരസമർപ്പണത്താൽ കാററിൻെറ ഗതി അനുസരിച്ചു പോകുന്ന ഉണങ്ങിയ ഇലപോലെ ഇരിക്കണം. അഥവാ പൂച്ചക്കുഞ്ഞിനെപ്പോലെ ഇരിക്കണം. (തള്ള തൻെറ പൂച്ചക്കുഞ്ഞിനെ, ചിലപ്പോൾ മാളികയിലും ചിലപ്പോൾ കുടിലുകളിലും വയ്ക്കുന്നു. പൂച്ചക്കുഞ്ഞു് അമ്മയുടെ ഇച്ഛയനുസരിച്ചു് അതാതു സ്ഥലങ്ങളിൽ ഇരിക്കയെല്ലാതെ സ്വതന്ത്രമായി നടക്കുന്നില്ല) സുഖദുഃഖങ്ങളിൽ അവിചലിതനാകാത്തവനും, മനസ്സു് ഈശ്വരനിൽ തന്നെ സമർപ്പിച്ചു് നിഷ്ഠുരമായ കർത്തവ്യകർമ്മങ്ങളിലും "ത്വയാ ഹൃഷീകേശ ഹൃദിസ്ഥിതേന യഥാ നിയുക്തോഽസ്മി തഥാ കരോമി" "അല്ലയോ ഹൃഷീകേശ! ഭഗവൻ! ഹൃദയത്തിൽ സ്ഥിതിചെയ്യുന്ന അങ്ങു് എപ്രകാരം ആജ്ഞാപിക്കുന്നുവോ അപ്രകാരം ഞാൻ ചെയ്യുന്നു" എന്നു പറയാൻ കഴിയുന്നവനും ആയ ഒരുവനു മാത്രമേ ശരിയായി ഭാരം സമർപ്പിക്കാൻ കഴികയുള്ളൂ. അവനു മാത്രമേ എല്ലാ കർമ്മങ്ങളും ത്യജിക്കാൻ കഴികയുള്ളൂ. അവൻ മാത്രമേ ഈശ്വരൻെറ ആശ്രയം ഗ്രഹി

ക്കുന്നുള്ളു. ഈശ്വരൻ അവൻെറ ഭാരത്തെ സ്വീകരിച്ച് അവനെ സകല പാപങ്ങളിൽനിന്നും മോചിപ്പിക്കുന്നു.

നിങ്ങളെല്ലാവരും സൽഗ്രന്ഥങ്ങൾ വായിക്കണം. സൽഗ്രന്ഥങ്ങൾ വായിക്കുന്നതു് വളരെ നല്ലതാണ്. ഭഗവാൻെറ അടുക്കൽ ചെന്നാൽ അദ്ദേഹവും ഞങ്ങളെ സൽഗ്രന്ഥങ്ങൾ വായിപ്പിക്കും. ഈശ്വരകൃപ വരുന്നതുവരെ എല്ലാം വൃഥാ തന്നെ.

നായമാത്മാ ബലഹീനേന ലഭ്യോ
ന മേധയാ ന ബഹുനാ ശ്രുതേന
യമേവൈഷ വൃണുതേ തേന ലഭ്യ-
സ്തസ്യൈഷ ആത്മാ വിവൃണുതേ തനും സ്വാം.

ഈശ്വരദയ വന്നാൽ അനന്തജ്ഞാനവും സ്ഫുരിക്കും. അപ്പോൾ പുസ്തകം വായിക്കുവാൻ ആഗ്രഹം തോന്നുകയില്ല. പ്രത്യക്ഷമായി കാണുന്നതും പുസ്തകം വായിച്ചറിയുന്നതും തമ്മിൽ വളരെ വ്യത്യാസമുണ്ടു്. അതുകൊണ്ടു് നിങ്ങൾ പ്രഹ്ലാദൻെറ കൂട്ടത്തിൽ ചേരരുതു്. 'ക' എന്ന ആദ്യക്ഷരം പഠിച്ചപ്പോൾ കൃഷ്ണനാമത്തിൻെറ ആദ്യക്ഷരമായതിനാൽ ഭക്തിപരവശനായി അദ്ദേഹം കരഞ്ഞു. എന്നാൽ മററുള്ളവർ 'ക' എന്നക്ഷരമുച്ചരിക്കുമ്പോൾ പഠിക്കാനുള്ള മടികൊണ്ടു കരയുന്നു. ഭഗവാൻ ഇപ്രകാരം പറയുന്നു: "മലയാനിലൻ അടിക്കുന്നതുവരെ വിശറികൊണ്ടു വീശണം."

തീർത്ഥസ്ഥലങ്ങളിൽ പോകുമ്പോൾ അദ്ദേഹത്തിന് ഈശ്വരോദ്ദീപനം ഉണ്ടാകും. എന്നാൽ ഭഗവാൻ ഇപ്രകാരം പറയുന്നു: 'ഇവിടെ ഇല്ലാത്തവസ്തു അവിടെയും ഇല്ല. ഇവിടെയുള്ളവസ്തു അവിടെയും

ഉണ്ടു്." തീർത്ഥസ്ഥലങ്ങൾ മനുഷ്യരാൽ പരിശുദ്ധങ്ങളാകുന്നു. മഹാപുരുഷന്മാരുടെ ശുഭേച്ഛയാൽ തീർത്ഥസ്ഥലങ്ങളിലെ വായു പരിശുദ്ധതയാൽ പൂർണ്ണമായിരിക്കുന്നതുകൊണ്ടാണ് ദുഃഖിതന്മാർ അവിടെ പോകുമ്പോൾ ശാന്തിയെ പ്രാപിക്കുന്നതു്. തീർത്ഥസ്ഥലത്തിൻെറ പരിശുദ്ധതയ്ക്കു കാരണം മനുഷ്യരാണ്. മനുഷ്യൻെറ പരിശുദ്ധതയ്ക്കു കാരണം ഒരിക്കലും തീർത്ഥസ്ഥലമല്ല. ദുർവിചാരങ്ങൾ കൊണ്ടു് ഒരു തീർത്ഥസ്ഥലം നിറഞ്ഞാൽ അതിൻെറ മാഹാത്മ്യം ക്രമത്തിൽ നശിക്കുന്നു. ഇക്കാലങ്ങളിൽ യാത്ര സുഗമമായതിനാൽ അനേകം ആളുകൾ കൂടുന്നതിനാൽ മിക്ക തീർത്ഥസ്ഥലങ്ങളിലെ വായുവും കലുഷിതമായിത്തീർന്നിരിക്കുന്നു. അതിൻെറ കാരണം എന്തെന്നാൽ പൂർവകാലങ്ങളിൽ വളരെ കഷ്ടപ്പെട്ടും യഥാർത്ഥഭക്തന്മാർ മാത്രമേ തീർത്ഥസ്ഥലങ്ങളിൽ പോയിരുന്നുള്ളു. എന്നാൽ ഇക്കാലത്തു് പണമുള്ളവരെല്ലാം തീർത്ഥസ്ഥലങ്ങളിൽ പോകുന്നു.

ഭഗവാൻെറ കൃപയാൽ നിങ്ങളെല്ലാവരും ഈശ്വരനിൽ മഗ്നന്മാരാകണം. ഈശ്വരൻ വെറും വാക്കുകൊണ്ടു ലഭിക്കുന്ന ഒരു വസ്തുവല്ല. അനുഭവത്തിൽ അറിയേണ്ട ഒന്നാണ്. എങ്ങനെയെങ്കിലും അദ്ദേഹത്തിനെ ഈ ജന്മത്തിൽ തന്നെ ലഭിക്കണം. അദ്ദേഹത്തെ ലഭിക്കാതെ താപത്രയദഗ്ദ്ധമായ ഈ സംസാരമരുഭൂമിയെ കടക്കാൻ വേറൊരു മാർഗ്ഗവുമില്ല. ലോകത്തിൽ ഒരു വസ്തുവും നമുക്കു സമാധാനത്തെ തരികയില്ല. ഭഗവൽഭക്തിതന്നെയാണ് മരുഭൂമിയാകുന്ന മനുഷ്യഹൃദയത്തെ തൃപ്തിപ്പെടുത്തുന്ന ശീതളജലം.

ശ്രീമത് പ്രേമാനന്ദസ്വാമികൾ.

— — (o) — —

